# ദിവാൻ
# ശങ്കുണ്ണിമേനോൻ.

ശ്രീമാൻ സാഹിത്യകുശലൻ

സി. അച്യുതമേനോൻ ബി. എ.

ഇംഗ്ലീഷ് ഭാഷയിൽ എഴുതീട്ടുള്ള ജീവചരിത്രത്തിന്റെ

ഏകദേശതർജ്ജമ.



ശ്രീമതി സാഹിത്യസഖി

സി. കല്യാണിഅമ്മ, എം. ആർ. എ. എസ്സ്,

ശ്രീമാൻ ടി. രാമൻകുട്ടിമേനോൻ, ബി. എ.

ശ്രീമതി ടി. സി. ജാനകിഅമ്മ,

പ്രസാധകൻ ഇവർകൂടി

പരിഭാഷപ്പെടുത്തിയത്.

പ്രസാധകൻ

ടി. കെ. കൃഷ്ണമേനോൻ.

തൃശ്ശിവപേരൂർ 'രാമാനുജമുദ്രാലയം ക്ലിപ്തം'ത്തിൽ

അച്ചടിച്ചത്.

1098.

# സമർപ്പണം.

---

പരർപകയൊടുനോക്കിക്കററ-

മേററംചുമത്തി-

പ്പാകിലതിലുമുണ്ടാമാത്മ

സംസ്കാരബീജം

പരമിതുവിധമോർത്തിന്നപ്പുരോ-

ഭാഗികൾക്കായ്

വിനയമൊടിതഞ്ഞാനിഗ്രന്ഥ-

മർപ്പിച്ചിടുന്നു.

# അനുക്രമണിക.

—— :0: ——



—— o ——

# മുഖവുര.



നമ്മുടെ നാട്ടിന്ന് ഒട്ടാകെയും ഞങ്ങളുടെ തറവാട്ടിന്നു പ്രത്യേകിച്ചും ശ്രേയസ്സിന്നും കീൎത്തിക്കും കാരണഭൂതന്മാരിൽ ഒരാളാണ് ദിവാൻ ശങ്കുണ്ണിമേനോൻ. 'ഇൻഡ്യയിലെ മഹാന്മാർ' എന്ന ബുക്കിൽ ചേൎക്കുന്നതിന്നു അതിൻെറ കൎത്താവായ ശ്രീമാൻ ജി. പരമേശ്വരൻപിള്ള ശങ്കുണ്ണിമേനെൻറ ജീവചരിത്രം കിട്ടിയാൽ കൊള്ളാമെന്ന്, ഞാനൊരു വിദ്യാൎത്ഥിയായി മദിരാശിയിൽ താമസിക്കുന്ന കാലത്ത്, എന്നോട് ആവശ്യപ്പെടുകയുണ്ടായി. അതെഴുതുന്നതിന്നു വേണ്ട സഹായം, അതു തരുവാൻ തരമുള്ളവരും കടപ്പെട്ടവരും ആയിരുന്ന ചിലരോടു ചോദിച്ചതിൽ, കിട്ടായ്കയാൽ, എൻെറ സ്നേഹിതൻെറയും എൻെറയും മോഹം ഫലിച്ചില്ല. ഭഗ്നാശയനാകാതെ, ശങ്കുണ്ണിമേനെൻറ ഒരു ചരിത്രം എഴുതുന്നതിന്നു, ഈ അഞ്ചാറു വൎഷങ്ങളിലായി, സൌകൎയ്യം കിട്ടുമ്പോഴെല്ലാം, പലതും ഞാൻ ശേഖരിച്ചുവന്നിരുന്നു. അതുകാരണം, ശ്രീമാൻ സി. അച്യുതമേനോൻ അദ്ദേഹം ഇംഗ്ലീഷ് ഭാഷയിൽ എഴുതിവന്നിരുന്ന ശങ്കുണ്ണിമേനെൻറ ജീവചരിത്രത്തിലെ ഒരദ്ധ്യായം അടുത്തൊരവസരത്തിൽ എൻെറ അഭിപ്രായത്തിന്നയച്ച് എന്നെ മാനിച്ചതിൽ എനിക്ക് അനിൎവ്വാച്യമായ സന്തോഷമുണ്ടായി. ഇതിന്നും, ആ സന്ദൎഭത്തിൽ ഞാൻ ചെയ്ത എൻെറ അപേക്ഷയെ അനുസരിച്ച് അദ്ദേഹത്തിൻെറ കൃതിയെ ഭാഷാന്തരനയനം ചെയ്യുന്നതിന്നു അനുവദിച്ചതിന്നും എനിക്ക് അദ്ദേഹത്തോടുള്ള നിൎവ്വ്യാജമായ കൃതജ്ഞതയെ ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

൧൦൯൮ മേടം ൮-ാംനു- ശങ്കുണ്ണിമേനോൻ ജനിച്ചിട്ട് ഒരു നൂറു സംവത്സരം തികയുന്ന ദിവസമാണ്. അന്നേയ്ക്കു മൂലവും ഭാഷയും പ്രസിദ്ധപ്പെട്ടുത്തേണമെന്നുള്ള ഞങ്ങളുടെ ആഗ്രഹംനിമിത്തം, തർജ്ജമ സാമാന്യത്തിലധികം തിടുക്കത്തിൽ ചെയ്യപ്പെടേണ്ടതായി വന്നു. ഇതുകൂടി ആലോചിച്ച് ഈ പുസ്തകത്തിലെ തെററുകളെ എനിക്കു കാണിച്ചുതരേണമെന്നു ഞാൻ ഇതു് വായിക്കുന്നവരോട് അപേക്ഷിക്കുന്നു.

ഇതരകൃത്യങ്ങളാൽ പരതന്ത്രനായിരുന്നിട്ടും, ഭാഷാന്തരത്തെയും പ്രൂഫിനെയും പരിശോധിച്ച് ചികിത്സയിലിരുന്ന എന്നെ സഹായിച്ചതിനു, ഞാൻ എൻെറ സ്നേഹിതൻ ശ്രീമാൻ പി. ശങ്കരൻനമ്പ്യാരോട് ഏതുവിധമാണ് എൻെറ അഭിനന്ദനത്തെ പ്രകടിപ്പിക്കേണ്ടതെന്നറിയുന്നില്ല. അദ്ദേഹം എൻെറ മനോഗതിക്ക് അപരിചിതനല്ലായ്കയാൽ, വാങ്മൂലമുള്ള ആരാധനം ആവശ്യമില്ലെന്നുള്ള സമാധാനത്തിന് എനിക്ക് അവകാശമുണ്ട്.

ഞാൻ രാമാനുജമുദ്രാലയത്തിലെ ഒരു ഓഹരിക്കാരനാകയാൽ, അതിൽ ജോലിയെടുക്കുന്നവരുടെ ജാഗ്രതയേയും കൃത്യനിഷ്ഠയേയും കുറിച്ച് പ്രശംസിക്കുന്നതു വിഹിതമല്ലെന്നുകരുതി മൌനംഭീക്ഷിക്കുന്നു.

കുമാരാലയം,
എറണാകുളം;
൧൦൯൮ മേടം ൧.

പ്രസാധകൻ

—o—



ദിവാൻ ശങ്കുണ്ണിമേനോൻ.

R. P. H. LTD., TRICHUR

# ദിവാൻ
# ശങ്കുണ്ണിമേനോൻ.



## ൧ പ്രാരംഭം.



ഇൻഡ്യയിൽ ഉത്തമമായി ഭരിക്കപ്പെടുന്ന നാട്ടുരാജ്യങ്ങളിൽ ഒന്നാണു കൊച്ചി എന്നുള്ള പ്രശസ്തി അതിന്നുള്ളതു് പ്രധാനമായി ഇടക്കുന്നി ശങ്കരവാരിയരും അദ്ദേഹത്തിന്റെ പുത്രൻ തോട്ടക്കാട്ടു് ശങ്കുണ്ണിമേനോനും മൂലം ആകുന്നു. ഈ രാജ്യത്തെ ദിവാനുദ്യോഗം എടക്കുന്നി ശങ്കരവാരിയർ ൧൮൪൦-ാമാണ്ടു് മുതൽ ൧൮൫൬-ാമാണ്ടു് വരെയും ശങ്കുണ്ണിമേനോൻ ൧൮൬൦-ാമാണ്ടു് മുതൽ ൧൮൭൯-ാമാണ്ടു് വരെയും ഭരിച്ചിരുന്നു. സംസ്ഥാനത്തു് ഇപ്പോഴുള്ള ഭരണരീതിയുടെ അസ്ഥിവാരം നിർമ്മിച്ചു് അടിസ്ഥാനമുറപ്പിച്ചതു് ശങ്കരവാരിയരും, അതിന്നുപരി കെട്ടിപ്പടുത്തതു് ശങ്കുണ്ണിമേനവനുംആണു്. യോഗ്യരായിരുന്ന അവരുടെ പിൻഗാമികൾക്കു മിക്കവർക്കും ഏറെക്കുറെ തേച്ചു മിനുക്കുക, വെള്ളവീശുക, മോടിപിടിപ്പിക്കുക— എന്നിത്യാദി ചില ചില്ലറ ജോലി മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഭരണാധികാരിയുടെ നിലയിൽ ശങ്കരവാരിയർ, സർ. സാലർ ജങ്ങ്, സർ. ഡിങ്കർ റാവു എന്നിവരെപ്പോലെയുള്ള ഒരാളായിരുന്നു. ശങ്കുണ്ണിമേനവൻ അദ്ദേഹത്തിന്റെ സമകാലീനന്മാരും സ്നേഹിതന്മാരും ആയിരുന്ന സർ. മാധവ റാവു, സർ. ശേഷയ്യാശാസ്ത്രി എന്നിവരോടു തുല്യനായിരുന്നു. തങ്ങളുടെ മഹിമയേറിയ പ്രവൃത്തിക്കു് അവരിരുവ

രേയും അവരുടെ കാലത്തുതന്നെ, ബോർഡ് ഓഫ് ഡയറ ക്ടർസും സിക്രട്ടറി ഓഫ് സ്റ്റേറവും ധാരാളമായി പുകഴ്ത്തിയിരുന്നു. നാട്ടുകാരുടെ ഹൃദയംഗമമായ കൃതജ്ഞതയും, ഭക്തി ബഹുമാനങ്ങളും അവൎക്ക സിദ്ധിക്കുകയും ചെയ്തിരുന്നു. അവരുടെ കീൎത്തി അതു അൎഹിച്ചിരുന്നതിൽ അധികമാകുകയൊ പരക്കുകയോ ചെയ്തിരുന്നില്ല. അതിനുള്ള കാരണം അവരുടെ സ്വഭാവഗുണങ്ങളായ വിനയവും ആത്മസംയമനവും, അവർ പ്രവൃത്തിചെയ്തു ഫലം നേടിയ രാജ്യത്തിന്റെ ചെറുപ്പവും ആണ്. എന്നാൽ, പത്തൊമ്പതാം നൂററാണ്ടിൽ ഇൻഡ്യയെ ഭരിച്ചിരുന്ന മിക്ക മഹാന്മാരോടും അവർ തുല്യന്മാരായിരുന്നു എന്നതു വാസ്തവമാണ്.

പത്തൊമ്പതാം നൂററാണ്ടിന്റെ പൂൎവ്വാൎദ്ധത്തിൽ നാട്ടുരാജ്യങ്ങളിലുണ്ടായിരുന്ന ഭരണസമ്പ്രദായം ദുൎയ്യശസ്സോടുകൂടിയതായിരുന്നു. എല്ലായിടത്തും അന്യായവും, ഉപദ്രവവും, കലക്കവും അതിരററു വൎദ്ധിച്ചിരുന്നു. ഇക്കാലത്ത് ഏകവ്യത്യാസമായി നിന്നിരുന്നത് ശങ്കരവാരിയരുടെ കൊച്ചിരാജ്യഭരണമായിരുന്നു. കോർട്ട് ഓഫ് ഡയറക്ടർസും, പ്രവിശ്യകളിലെ ഭരണകൎത്താക്കന്മാരും, അവരുടെ സൎക്കാർ കാൎയ്യസ്ഥന്മാരും ഇടവിടാതെ മററു നാട്ടുരാജ്യങ്ങളിലെ നാട്ടുവാഴികളെ ഉപദേശിക്കുകയും, ശകാരിക്കുകയും, ഭയപ്പെട്ടുത്തുകയും ചെയ്തിരുന്ന അവസരത്തിൽ, പ്രാപ്തിയോടും, ഉണൎച്ചയോടും, കാൎയ്യബോധത്തോടും, ന്യായമായും, സഫലമായും കൊച്ചിരാജ്യം ഭരിച്ചിരുന്ന സത്യവാനും, ഉത്സാഹശാലിയും, വിശിഷ്ടനും ആയ ദിവാൻ ശങ്കരവാരിയരെ അവൎക്ക പ്രശംസിക്കുവാനല്ലാതെ മറെറാന്നിനും തരമുണ്ടായിരുന്നില്ല. സാമാന്യം എല്ലാ നാട്ടുരാജ്യങ്ങളിലും ശൂന്യഭണ്ഡാരവും, ക്ഷാമവും, ജനക്ഷോഭവും ഉണ്ടായിരുന്ന അക്കാലത്തു കൊച്ചിരാജ്യത്തുമാത്രം ധാരാളം ധനസമൃദ്ധിയും, ക്ഷേമവും,

ജനങ്ങൾക്ക സമാധാനവും ഉണ്ടായിക്കൊണ്ടിരുന്നു. ഈ ഭാഗ്യാവസ്ഥ പ്രധാനമായി ദിവാൻ ശങ്കരവാരിയരുടെ ദീൎഘകാലഭരണംകൊണ്ടുണ്ടായിത്തീൎന്നതാണ്.

ശങ്കരവാരിയരുടെ ഗുണകരമായ പ്രവൃത്തി, തത്തുല്യമായ ഫലത്തോടും ബലത്തോടുംകൂടി മാത്രമല്ല സൽഭരണത്തെപ്പററിയുള്ള അൎവ്വാചീനാഭിപ്രായങ്ങൾക്ക് അനുയോജിപ്പായവിധത്തിലും അദ്ദേഹത്തിൻെറ പുത്രൻ ശങ്കുണ്ണിമേനോൻ വളരെക്കാലം തുടൎന്നു നടത്തിപ്പോന്നു. ശങ്കരവാരിയർ കൊച്ചിരാജ്യഭരണം ശരിയായ മാൎഗ്ഗത്തിലേക്ക് തിരിച്ചുവിട്ടു. ശങ്കുണ്ണിമേനോൻ അതു വേണ്ടവിധം നടത്തിമേൽക്കുമേൽ ക്രമമായും വേഗത്തിലും അഭ്യുദയം സിദ്ധിക്കത്തക്കവണ്ണം അതിന്നു കരുത്തുണ്ടാക്കി. രാജ്യഭരണത്തിലെ സകലവകുപ്പുകളും പ്രത്യേകിച്ചു നീതിന്യായഭരണവും ശങ്കുണ്ണിമേനോൻ പുതുക്കി. അവയിൽ സുസ്ഥിരവും യഥാക്രമവും ആയ പരിഷ്കാരങ്ങൾ വരുത്തി. സകല പഴയ ഏൎപ്പാടുകളും സമ്പ്രദായങ്ങളും ഇല്ലായ്മചെയ്തോ, മാമൂൽതെററിച്ചോ, പുതിയരീതികൾ എളുപ്പത്തിൽ പിടിക്കുവാൻ ഉണ്ടായിരുന്നത് ഷിക്കിപ്പറിച്ച് നാനാവിധം കാണിച്ചോ അല്ല അദ്ദേഹം അങ്ങനെ ചെയ്തത്. എന്നാൽ, പഴയ അടിസ്ഥാനത്തിന്മേൽതന്നെ പണിചെയ്തു മുമ്പുണ്ടായിരുന്നവയുടെ സമ്പ്രദായങ്ങൾ മാററി രൂപവൽകരിക്കുകയാണ് അദ്ദേഹം ചെയ്തത്. ജനങ്ങളുടെ ബഹുമാനവും കൃതജ്ഞതയും മേൽക്കോയ്മയുടെ തൃപ്തിയും അഭിനന്ദനവും അദ്ദേഹത്തിൻെറ പ്രയത്നങ്ങൾക്ക പ്രതിഫലമായി അദ്ദേഹത്തിന്നു ലഭിച്ചിരുന്നു.

സ്വന്ത പ്രയത്നംകൊണ്ട് ഉയൎന്നസ്ഥിതിയിൽ എത്തിയ ഒരാളായിരുന്നു ശങ്കരവാരിയർ. അദ്ദേഹത്തിൻെറ കാലത്തിന്നനുസരണമായി ഒരുമാതിരി നല്ല വിദ്യാഭ്യാസം

അദ്ദേഹത്തിന്നുണ്ടായതും സ്വന്തം അദ്ധ്വാനംകൊണ്ടുതന്നെയാണ്. സർ. സാലർജങ്ങ്, സർ. ഡിങ്കർറാവു എന്നിവർ ഉന്നതപ്രബലകുടുംബങ്ങളിൽ ജനിച്ചവരും ഉയൎന്നഉദ്യോഗസ്ഥാനങ്ങൾക്കു പാരമ്പൎയ്യാവകാശമുള്ളവരും ആയിരുന്നു. ശങ്കരവാരിയൎക്കു അതുപോലെകുലമഹിമയോ കുടുംബപ്രാബല്യമോ ഉണ്ടായിരുന്നില്ല. നൈസൎഗ്ഗികബുദ്ധിവിശേഷംകൊണ്ടും, സ്വഭാവഗുണംകൊണ്ടും, വൈഭവംകൊണ്ടും, സത്യസന്ധതകൊണ്ടും ആണ് അദ്ദേഹം സ്വസമാനകാലീനന്മാരിൽനിന്നും മുന്നോട്ടുകയറി, ഒരുജില്ലാ ഗുമസ്ഥന്റെ തൊഴിലിൽനിന്നു, നാൽപത്തിരണ്ടു വയസ്സു മാത്രമായപ്പോഴേക്കു, കൊച്ചി ദിവാൻജിയുടെ ഉദ്യോഗത്തിലേക്കു എത്തിയത്. താൻ സേവിച്ചിരുന്ന സ്വാമി, തന്റെ ഉദ്യോഗകാലത്തിൽ പകുതിയോളം, തനിക്കു തീരെ വിപരീതമായ നിലയിൽ ഇരുന്നിരുന്നിട്ടുകൂടി, ഉൽപതിഷ്ണുവായ ഒരു ഭരണാധികാരിയായി അദ്ദേഹം സവിശേഷം ശോഭിച്ചു. തങ്ങളുടെ രാജ്യഭരണത്തിൽ വരുത്തിയ പരിഷ്കാരങ്ങളെക്കൊണ്ടും, അതുപോലെതന്നെ, അല്ലെങ്കിൽ അതിലധികമായി, ഇൻഡ്യൻ പട്ടാളലഹളക്കാലത്തു ബ്രിട്ടീഷു ഗവൎമ്മേണ്ടിനെ കാൎയ്യമായി സഹായിക്കകൊണ്ടും ആണ് സാലർജങ്ങ്, ഡിങ്കർറാവു എന്നിവർ വലിയ കീൎത്തിനേടിയിട്ടുള്ളത്. എന്നാൽ, സ്വന്തരാജ്യത്തിന്റെ ഉൽക്കൎഷത്തിനുവേണ്ടി പ്രയത്നിച്ചിട്ടുള്ളതുകൊണ്ടുമാത്രമാണ് ശങ്കരവാരിയർ പേർ കേട്ടിട്ടുള്ളത്. ഈ കാരണംകൊണ്ടുതന്നെയാണ് സാലർജങ്ങിന്റെ പേർ ഇൻഡ്യ ഒട്ടുക്കു പരന്നിരിക്കുന്നതും, ശങ്കരവാരിയരുടെ പേർ ഈ രാജ്യം കവിഞ്ഞുപോകാതിരിക്കുന്നതും. ഇങ്ങനെയിരിക്കിലും, അക്കാലത്തു ഹൈദരബാദും കൊച്ചിയും തമ്മിൽ വലിയ അന്തരമുണ്ടായിരുന്നുവെന്നു, ഈ രണ്ടു മന്ത്രിമാരുടേയും മരണസമയം അ

താത്ത രാജ്യങ്ങളിലുണ്ടായിരുന്ന സ്ഥിതികൾ അല്പമൊന്ന നോക്കുന്ന വിശേഷബുദ്ധികളുള്ള ഏതൊരുവനും ബോദ്ധ്യമാകുന്നതാണ്.

അച്ഛൻെറ ബുദ്ധിവിശേഷം സ്വഭാവഗുണം എന്നിവ പുത്രനും ഉണ്ടായിരുന്നു. ശങ്കരവാരിയർവളത്തിക്കൊണ്ടു വന്ന എന്നുള്ള ഗുണാധിക്യംകൂടി ശങ്കുണ്ണിമേനവനുണ്ടായിരുന്നു. സ്വപ്രയത്നംകൊണ്ടു രാജ്യത്തേക്കു ചെയ്തിരിക്കുന്നതിൽ അധികം ഒരുനന്മ ശങ്കരവാരിയർ ചെയ്തിട്ടുള്ളത്, പിന്നീടു യഥാകാലം ദിവാനുദ്യോഗംതന്നെ ഭരിച്ച് തന്നെ അനുകരിച്ച് താൻ ചെയ്തുവെച്ചതു പൂത്തിയാക്കിയ തൻെറ ഇരുമക്കളേയും ആ നിലക്കു വരത്തക്കവണ്ണം വളത്തിക്കൊണ്ടുവന്നു എന്നുള്ളതാണ്. ശങ്കുണ്ണിമേനവനെ നല്ലവണ്ണം ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്യിപ്പിച്ചിരുന്നു. അദ്ദേഹം സദാ പുസ്തകപ്രിയനായിരുന്നതുകൊണ്ട്, ധാരാളം വ്യുൽപത്തിയും നാനാമുഖമായ അറിവും സമ്പാദിച്ചിരുന്നു. അദ്ദേഹത്തിന്നു ഊജ്ജിതമായി എഴുതാമായിരുന്നു. അദ്ദേഹം സാമർത്ഥ്യമേറിയ ഭരണതന്ത്രജ്ഞനും തികഞ്ഞ കുലീനനും ആയിരുന്നു. അദ്ദേഹം ദിവാനുദ്യോഗം ഭരിച്ചിരുന്ന അധികഭാഗത്തോളംകാലം സർ. ടി. മാധവറാവു അയൽ സംസ്ഥാനമായ തിരുവിതാംകൂർരാജ്യത്തു ദിവാനായിരുന്നു. ഇവൎക്കു രണ്ടുപേൎക്കും അന്യോന്യം വലിയ സ്നേഹബഹുമാനങ്ങൾ ഉണ്ടായിരുന്നു. അവരെ ഭരമേല്പിച്ചിരുന്ന രാജ്യങ്ങളുടെ അഭ്യുദയത്തിന്നായി അവർ ഒരുമിച്ചു പ്രവത്തിച്ചുകൊണ്ടുമിരുന്നു. "ഈ സംഗതിയിലും, മററനേകസംഗതികളിലെന്നപോലെ, ഈ രണ്ടു രാജ്യവും യോജിച്ചു പ്രവൃത്തിക്കുന്നതാണ്" എന്നു ശങ്കുണ്ണിമേനോൻ ഒരിക്കൽ തൻെറ സ്നേഹിതന്നു എഴുതി അയക്കുകയുണ്ടായി. അവരുടെ ഭരണത്തെപ്പററി സ്തുതിക്കുന്നേതിലും ബ്രിട്ടീഷുഗവമ്മേ

ണ്ടു ഈ രണ്ടുപേരെയും ഒരുമിച്ചാണ് പറയാറ്. തിരുവിതാംകൂർ മാധവറാവുവും കൊച്ചി ശങ്കുണ്ണിമേനവനും ഭരിക്കുംപോലെ എല്ലാനാട്ടുരാജ്യങ്ങളും ഭരിച്ചിരുന്നെങ്കിൽ "ബ്രിട്ടീഷുഗവർമ്മെണ്ടിലേക്കു അവരുടെ ബഹുമാനപദവി അന്വേഷിക്കേണ്ടിവന്നേനെ" എന്നു, തരമറിയാതെ സ്തുതിക്കുക ശീലമില്ലാത്ത ഇൻഡ്യാസാമ്രാജ്യസിക്രട്ടേരിയായിരുന്ന സാലിസ്ബറിപ്രഭു ഇൻഡ്യാഗവമ്മെണ്ടിലേക്കു ഒരിക്കൽ എഴുതി അയച്ചു. അക്കാലങ്ങളിലെ ഒരു റസിഡണ്ട് ശങ്കുണ്ണിമേനവനെപ്പററി ശരിയായി അഭിപ്രായം പറകയുണ്ടായി. ൧൮൭൭-ൽ മദിരാശി ഗവമ്മെണ്ടിലേക്കു അയച്ച ഒരു എഴുത്തിൽ മിസ്റ്റർ ജെ. ഐ. മിഞ്ചിൻ താഴെ പറയുംപ്രകാരം എഴുതിയിരുന്നു: "ഈ രാജ്യങ്ങളിൽ ഒരു കൊല്ലത്തിൽപരം ഇരുന്നതിന്നശേഷം, ശങ്കുണ്ണിമേനവന്റെ ശ്രേഷ്ഠമായ സ്വഭാവത്തേയും ഭരണനൈപുണ്യത്തേയും പററി എനിക്കുള്ള ബഹുമാനം ഈ അവസരത്തിൽ ഉറപ്പിച്ചു പറയുന്നതു യുക്തമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ പേർ അതു അർഹിക്കുന്നിടത്തോളം പൊങ്ങിയിട്ടില്ല. എന്നാൽ, തിരുവിതാംകൂറിലേക്കു സർ. ടി. മാധവറാവു എത്രത്തോളം കാൎയ്യമായിരിക്കുന്നൊ അത്രത്തോളം തന്നെ കൊച്ചിരാജ്യത്തേക്കു ഈ ഉദ്യോഗസ്ഥനും കാൎയ്യമായിട്ടുള്ളതാണ്."

ചരിത്രം പൂൎത്തിയാകേണ്ടതിലേക്കു, ശങ്കുണ്ണിമേനവന്റെ സഹോദരനായിരുന്ന ഗോവിന്ദമേനവന്റെ ഭരണത്തെപ്പററി ഒരു ചുരുക്കവിവരംകൂടി അവസാനമായി ചേൎത്തിട്ടുണ്ട്. അദ്ദേഹത്തിന്നു തന്റെ പിതാവിന്റെയൊ സഹോദരന്റെയൊ ബുദ്ധിസാമൎത്ഥ്യമൊ സ്വഭാവവിശിഷ്ടതയൊ ഉണ്ടായിരുന്നില്ല. എന്നാൽ, അദ്ദേഹത്തിന്നു തികഞ്ഞ യുക്തികൌശലവും, പരിഷ്കൃതസൽസ്വഭാവവും

അസാമാന്യമായ ബുദ്ധിയും ഉണ്ടായിരുന്നു. തന്റെ സഹോദരൻ നിശ്ചയിച്ചിരുന്ന രീതികളിൽതന്നെ അദ്ദേഹം പത്തു കൊല്ലത്തോളം സഫലമായി രാജ്യഭാരം നടത്തി. എന്നാൽ പ്രത്യേകിച്ചും അദ്ദേഹത്തിന്റെ ഉദ്യോഗകാലാവസാനമായപ്പോഴെയ്ക്കു, അനുസരണക്കുറവും ബലഹീനതയും രാജ്യഭരണത്തിൽ കടന്നുകൂടുവാൻ തുടങ്ങിയെന്നു സമ്മതിക്കാതെ നിവൃത്തിയില്ല.

പൂർവ്വികന്മാരെയും പൂർവ്വകാലകാര്യങ്ങളെയുംപററി പറയുമ്പോൾ നമ്മുടെ കാലത്തെ സ്ഥിതിഗതികളനുസരിച്ചു പറയുന്നതു് ഭോഷത്വമായിരിക്കാം. പക്ഷെ, അതു വാസ്തവമായിട്ടുള്ളതാണ്. അവരുടെസമകാലീനന്മാരിൽനിന്നും മുൻഗാമികളിൽനിന്നും എത്രനിലയിലും ഉയന്നവരെ അവർ അർഹിക്കുംപോലെ നാം സ്തുതിക്കേണ്ടതും, അവക്കു പിന്നീടുണ്ടായിട്ടുള്ളവരുടെ നിലയിൽ അവർ എത്താത്തതിനു അവരെ നാം കററം പറഞ്ഞുകൂടാത്തതും ആകുന്നു. നമ്മുടെ നില ഉപരിയായിട്ടുള്ളതാണെങ്കിൽ, അതു നമ്മുടേതിനേക്കാൾ അധികം അവരുടെ ശ്രമംകൊണ്ടുണ്ടായിട്ടുള്ളതാണ്. ഉച്ചസ്ഥിതിയിലെത്തുവാൻ നമുക്കു സാധിച്ചിട്ടുണ്ടെങ്കിൽ അതിനു വേണ്ട മാർഗ്ഗം നിർമ്മിച്ചിട്ടുള്ളതു് അവരാണു്. ആകയാൽ നമ്മടെ, പൂർവ്വികന്മാരെപ്പററി പറയുമ്പോൾ അവരേക്കാൾ ശ്രേഷ്ഠരാണ് നാം എന്നു നടിക്കുന്നതായാൽ അതു സ്വപിതാവിന്റെ ചുമലിലിരിക്കുന്ന ശിശു "അച്ഛനേക്കാൾപൊക്കമുണ്ടു് എനിക്കു" എന്നു പറയുന്നതുപോലെ ആയിരിക്കും.

## ൨. ആദിചരിത്രം.

ശങ്കരവാരിയരുടെ രണ്ടുമക്കളിൽ മൂത്താൾ ആയിരുന്ന തോട്ടയ്ക്കാട്ടുശങ്കുണ്ണിമേനോൻ ൧൮൨൮ മേടം ൨൮-ാംനു-ശനിയാഴ്ച ജനിച്ചു. അദ്ദേഹത്തിന്റെ ചെറുപ്പകാലത്തെക്കുറിച്ചൊന്നും അറിഞ്ഞുകൂട. പതിവനുസരിച്ച്, അഞ്ചാമത്തെ വയസ്സിൽ അദ്ദേഹത്തെ എഴുത്തിനിരുത്തുകയും, എഴുത്തുപള്ളിയിലെ പാഠക്രമങ്ങളെ അനുസരിച്ച് അദ്ദേഹം പഠിക്കുകയുംചെയ്തു. സംസ്കൃതംഇംഗ്ലീഷ് എന്നിവയുടെ ആദിപാഠങ്ങളെയും അദ്ദേഹം അഭ്യസിച്ചു. അദ്ദേഹത്തിനുപതിനൊന്നുവയസ്സായപ്പോൾ അദ്ദേഹത്തിന്റെ അച്ഛന് റസിഡണ്ടാപ്പീസിൽ ജോലിയായി; അതുകാരണം, പിന്നത്തെ ആറുവൎഷത്തിൽ മിക്കതും ശങ്കരവാരിയർ തിരുവനന്തപുരത്തു കഴിച്ചുകൂട്ടി. ൧൮൩൪-ൽ അവിടെഒരു സൎക്കാർ ഇംഗ്ലീഷ്സ്കൂൾ സ്ഥാപിച്ചു. അപ്പോൾ, ശങ്കരവാരിയർതന്റെ രണ്ടുമക്കളെയും തിരുവനന്തപുരത്തു കൊണ്ടുപോയി, ആസ്കൂളിൽ ചേൎത്തു. മിസ്റ്റർ ജെ. റോബർട്ട്സ് എന്നൊരാളായിരുന്നുഅതിലെ ഹേഡ് മാസ്റ്റർ. അദ്ദേഹം ഒരു നല്ല പണ്ഡിതനും, സമൎത്ഥനായ ഉപദേഷ്ടാവും ശിക്ഷാരക്ഷണങ്ങളിൽ കണിശക്കാരനും ആയിരുന്നു. അദ്ദേഹത്തിന്റെ അടുക്കൽ പഠിക്കുവാൻ സാധിച്ചിട്ടുള്ള പല കുട്ടികളും പിന്നീടു വലിയ സ്ഥിതിയിൽ വന്നിട്ടുണ്ട്. തിരുവിതാംകൂർ ദിവാനായിവന്ന നാണുപിള്ള, ദിവാൻപേഷ്കാരായിവന്ന ശങ്കുണ്ണിമേനോൻ, ഹൈക്കോടതി ജഡ്ജിയുംമാധവരായരു ദിവാൻജിക്ക് ഒരു ശല്യവുമായിവന്ന വേദാദ്രീശമുതലിയാർ, എന്നിവർ ശങ്കുണ്ണിമേന്റെ അക്കാലത്തെ സ്നേഹിതന്മാരായിരുന്നു.

ശങ്കുണ്ണിമേനോൻ മിസ്റ്റർ റോബേർട്സിന്റെ കുട്ടി

കളിൽ പ്രഥമഗണനീയനായിരുന്നു. സ്കൂളിലായിരുന്ന ആറു സംവത്സരകാലത്തും അദ്ദേഹം ക്ലാസ്സിൽ ഒന്നാമനായിരുന്നു. പിൻകാലങ്ങളിലെന്നപോലെ, അദ്ദേഹം അന്നും വ്യവസായശീലനും, ഗംഭീരസ്വഭാവിയും ആയിരുന്നു: അദ്ദേഹത്തിന്ന കളികളിൽ കൌതുകമുണ്ടായിരുന്നു എങ്കിലും, മററു വിദ്യാൎത്ഥികളുടെ മാതിരി കോലാഹലത്തോടുകൂടിയ ക്രീഡകളിൽരുചി ഉണ്ടായിരുന്നില്ല. എല്ലാവിഷയങ്ങളിലും അദ്ദേഹത്തിന്ന ഒരുമുഖമുണ്ടായിരുന്നു; വിശേഷിച്ച്, ഗണിതശാസ്ത്രത്തിൽ അദ്ദേഹം ഒരു നിപുണനായിരുന്നു. ഗണിതശാസ്ത്രത്തിൽ അദ്ദേഹത്തിന്നുണ്ടായിരുന്ന അഭിരുചി ജീവാവസാനംവരെ ഉണ്ടായിരുന്നു. ഗുരുതരങ്ങളായ രാജ്യഭരണകാൎയ്യങ്ങളിൽ പ്രവേശിച്ചിരിക്കുമ്പോൾകൂടി, വല്ല കണക്കും ചെയ്വാൻ അദ്ദേഹത്തോടാവശ്യപ്പെടുന്നതിൽ പരമായ സന്തോഷം മറെറാന്നുമുണ്ടായിരുന്നില്ല. ഗണിതശാസ്ത്രപടുക്കളായിരുന്ന കാണിപ്പയ്യൂർ, വെളനഴി എന്നീ നമ്പൂരിമാർ വരുന്നനാൾ അദ്ദേഹത്തിന് ഒരു ഉത്സവദിവസമായിരുന്നു. ശങ്കുണ്ണിമേന്ന് ഇംഗ്ലീഷ് സാഹിത്യത്തിലും നല്ല ജ്ഞാനമുണ്ടായിരുന്നു; മിസ്റ്റർ റാബർട്ട്സുവഴി പുസ്തകവായനയിൽ അദ്ദേഹത്തിന്നുണ്ടായിത്തീൎന്ന രസം കാലക്രമേണ നിതാന്തമായ പാരായണത്തിൽ പ്രിയം ജനിപ്പിച്ചു. ആറാംവൎഷത്തിന്റെ അവസാനത്തിൽ, പുതിയതായൊരു ക്ലാസ്സ് ആരംഭിക്കുവാൻ ശങ്കുണ്ണിമേനോളം പ്രാപ്തിയുള്ള വേറെ കുട്ടികൾ ഉണ്ടായിരുന്നില്ല അതിനാൽ, മിസ്റ്റർ റാബർട്ട്സ് ശങ്കരവാരിയൎക്ക് ഇപ്രകാരം എഴുതി അയച്ചു: 'നിങ്ങൾ ശങ്കുണ്ണിയെ ഇവിടെനിന്നും കൊണ്ടുപോകാതപക്ഷം, സ്വകാൎയ്യനിലയിൽ, ഏതെല്ലാം സഹായങ്ങൾ എനിക്കുകൊടുക്കാൻകഴിയുമോ അവയുടെ ഫലമെല്ലാം ശങ്കുണ്ണിക്കുണ്ടാകുമെന്നു ഞാൻ പറഞ്ഞിട്ടുണ്ട്'.

എന്തെന്നാൽ, സ്കൂളിൽ അയാൾ നിരുപമനായിനില്ക്കുന്നു; ശങ്കുണ്ണിയോടൊപ്പം പഠിപ്പുള്ള കുട്ടികളെവെച്ച് തല്ക്കാലം ഒരു ക്ലാസ്സുണ്ടാക്കുന്നകാര്യം സാധിക്കുമെന്നു തോന്നുന്നില്ല'.

ഇക്കാരണങ്ങളാൽ തന്റെ മകൻ ഇനി തിരുവനന്തപുരത്തു താമസിക്കുന്നതുകൊണ്ട് ഗുണമില്ലെന്നു ശങ്കരവാരിയർ തീർച്ചയാക്കി. ശങ്കുണ്ണിമേനോൻ എറണാകുളത്തേക്കു പോന്നു. മകന്റെ സ്വഭാവവും സാമർത്ഥ്യവുംകണ്ട് അച്ഛൻ വളരെ അഭിമാനിച്ചു; ബ്രിട്ടീഷിൽ പണിയിൽ പ്രവേശിപ്പിക്കണമെന്നാഗ്രഹിച്ചു; ജനറൽകല്ലൻസായ്പ് അവിടെ ഒരു ഉദ്യോഗം വാങ്ങിക്കൊടുപ്പാൻ സഹായിക്കാമെന്നു വാഗ്ദാനം ചെയ്തിരുന്നു. അതുവരെ, ആപ്പീസുജോലിയിൽ പരിചയം സമ്പാദിക്കുന്നതിന്നു ഹജൂർ കച്ചേരിയിൽ പതിവായി ചെല്ലേണമെന്നു അച്ഛൻ മകനോടു ആവശ്യപ്പെട്ടു; അപ്രകാരം രണ്ടു സംവത്സരം പോകുകയുംചെയ്തു. പണിയിൽ ആവശ്യമായ അറിവു മകനു കിട്ടി എന്നു തൃപ്തിപ്പെട്ടസമയം, റസിഡണ്ടിന്റെ സമ്മതത്തോടുകൂടി ശങ്കരവാരിയർ ശങ്കുണ്ണിമേനവനെ പോലീസ്ഹെഡ്ഗുമസ്തനായി നിയമിച്ചു. "ഒടുവിലത്തെ ആളുടെ സ്ഥാനത്ത്, നിങ്ങളുടെ സമ്മതത്തോടുകൂടി, (൧൮ വയസ്സായ) എന്റെ മൂത്തമകൻ ശങ്കുണ്ണിയെ തല്ക്കാലത്തേക്കു വെക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ശങ്കുണ്ണി ഈ രണ്ടുകൊല്ലം കാലം, അതായത് തിരുവിതാംകൂറുരാജാവു തിരുമനസ്സിലെ സ്കൂൾ വിട്ടതിൽ പിന്നെ, അയാളുടെ മിക്കസമയവും സർക്കാർജോലി പരിശീലിക്കുന്നതിൽ ഉപയോഗിച്ചുവരുന്നു. അയാളുടെ ഗുണങ്ങളെയും യോഗ്യതകളെയും കുറിച്ച് ഞാൻ വിസ്തരിക്കുന്നതു ഭംഗിയായിരിക്കയില്ല. അതിനാൽ, ആ സ്കൂൾ ഹെഡ്മാസ്റ്റർ മിസ്റ്റർ റാബർട്ട്സിന്റെ എഴുത്തിൽനിന്നു ഒരു ഭാ

ഗം നിങ്ങൾക്ക് കാണ്മാനായി ഞാൻ അയക്കുകമാത്രം ചെയ്യുന്നു" എന്ന് ശങ്കരവാരിയർ റസിഡണ്ടിന്ന ഈ അവസരത്തിൽ എഴുതി അയച്ചു.

ഇരുപത്തൊന്നുവയസ്സായ ഒരു ചെറുപ്പക്കാരനെ ദിവാൻജിയുടെ ആപ്പീസിൽ ഒരു വകുപ്പിന്റെ ഹെഡ്ഗുമസ്തനായി നിയമിക്കുന്നത് അക്കാലത്ത് ഒരു സാഹസമായ നൂതനമാൎഗ്ഗമായിട്ടാണ് കരുതിയിരുന്നത്; എന്നല്ല, അത് വ്യവസ്ഥിതങ്ങളായ അവകാശങ്ങളെ ലംഘിച്ചതായിട്ടുംകൂടി ആളുകൾ വിചാരിച്ചു. സൎക്കാർ പണിയിൽ വളരെ തഴക്കവും പഴക്കവും ഉള്ള പ്രായംചെന്നവരാലല്ലാതെ മററാരുവനാൽ ആവക പണികൾ ശരിയായും തൃപ്തികരമായും നടത്തപ്പെടുമെന്നു വിചാരിച്ചുകൂട; കുട്ടികളെപ്പിടിച്ച് അവയിൽ വെച്ചതുകൊണ്ട് ഒരു ഗുണവും കിട്ടുകയില്ല എന്നൊക്കെ പഴമക്കാർ പറഞ്ഞുതുടങ്ങി. എന്നാൽ ഈ ചെറുപ്പക്കാരൻ അവരുടെ അനിഷ്ടസൂചനകളെ എല്ലാം മിഥ്യങ്ങളാക്കിത്തീൎത്തു. ശങ്കുണ്ണിമേനന് കാൎയ്യങ്ങളിൽ വ്യഗ്രതയും ആജ്ഞാശക്തിയും ഉണ്ടായിരുന്നു. അദ്ദേഹത്തിന്ന ചെറുപ്പമായിരുന്നു എങ്കിലും, പ്രായംചെന്നവരുടെ പ്രാപ്തിയും പരിപാകതയും സ്വഭാവത്തിലും നടപടിയിലും ഗൌരവവും അദ്ദേഹം പ്രദൎശിപ്പിച്ചു. അതുകാരണം, ശങ്കുണ്ണിമേനോൻ കാലതാമസംകൂടാതെ പണിയുടെയും കീഴിലുള്ളവരുടെയും നാഥനായിത്തീൎന്നു എന്നുമാത്രമല്ല, വയോവൃദ്ധന്മാർ അച്ഛന്റെ മകനല്ല, അച്ഛൻതന്നെയെന്ന് സന്തോഷസമേതം അദ്ദേഹത്തെക്കുറിച്ചു പറഞ്ഞുതുടങ്ങി. അദ്ദേഹം ഈ നിലയിൽ മൂന്നു സംവത്സരകാലം കഴിച്ചുകൂട്ടി. അന്നെല്ലാം ബ്രിട്ടീഷിൽ ഒരു ജോലികിട്ടുവാൻ ശ്രമിച്ചുകൊണ്ടുമിരുന്നു; പക്ഷെ ഫലിച്ചില്ല.

എന്നാൽ ൧൮൪൯-ൽ, കോഴിക്കോട്ട് സദരമീൻകോ

ടതിയിലെ ട്രാൻസ്ലേറ്ററുടെ പണിക്ക് ഒഴിവുവന്നു. അതിന്നുള്ള അപേക്ഷകന്മാരിൽനിന്ന് അതിലേക്ക് ഒരാളെ തിരഞ്ഞെടുക്കുന്നതിന്നു ഒരു പരീക്ഷ നടത്തേണമെന്നു നിശ്ചയിച്ചു. ശങ്കുണ്ണിമേനോൻ ആ പരീക്ഷക്കു ചേന്നു; അദ്ദേഹം ജയിച്ചവരിൽ ഒന്നാമനായിരുന്നു; അതുകൊണ്ട്, ആ വഷാവസാനത്തോടുകൂടി അദ്ദേഹത്തിനെ ആ പണിക്കായി നിയമിക്കയും ചെയ്തു. കല്ലൻസായ്പിന്നു ശങ്കുണ്ണിമേനെ സാമാന്യത്തിലധികം ഇഷ്ടമായിരുന്നു; തന്റെ ചെറിയ സ്നേഹിതന്റെ ജയത്തിൽ അദ്ദേഹം വളരെ സന്തോഷിച്ച്, കൊച്ചിയിലെ ൲൮൱൫൰൫- ൫൰൬-എന്നീ കാലത്തെ ആയവ്യയക്കണക്ക് മദിരാശിഗവമ്മെണ്ടിലേക്ക് അയയ്ക്കുന്നതോടുകൂടി എഴുതിയ എഴുത്തിൽ ഇപ്രകാരം പ്രസ്താവിച്ചു:—"ശങ്കരവാരിയർ തന്റെ രണ്ടു പുത്രന്മാരെയും സുനിയമനിഷ്ഠയോടെ വളത്തിക്കൊണ്ടുവരികയും, രണ്ടുപേരും വിശിഷ്ടന്മാരായ ചെറുപ്പക്കാരായിത്തീരുകയും ചെയ്തിട്ടുണ്ട്. അവരെ രണ്ടാളെയും തിരുവനന്തപുരത്ത് ഇംഗ്ലീഷ്സ്കൂളിലാണ് പഠിപ്പിച്ചത്. മൂത്തമകൻ കുറച്ചുകാലം അച്ഛനൊരുമിച്ചു കച്ചേരിയിലായിരുന്നു. പിന്നീട് തന്റെ ഭാവിയിലെ അഭ്യുദയത്തിന്നുവേണ്ടി കോഴിക്കോട്ടു ജില്ലാക്കോടതിയിലെ പരിഭാഷകന്റെ പണിക്ക് ഒരു അത്ഥിയായിത്തീരുകയും, ഇതരന്മാരിൽനിന്നുള്ള പ്രാപ്തിവിശേഷത്താൽ അതിലേക്കു തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു." ശങ്കുണ്ണിമേനോൻ ൲൮൱൫൰൭ ഒടുവോടുകൂടി കോഴിക്കോട്ടു ജോലിയിൽ പ്രവേശിച്ചു.

എറണാകുളത്തു താമസിച്ച് ഈ അഞ്ചു സംവത്സരകാലത്ത്, എടയുള്ള ആവസരങ്ങളിലെല്ലാം ശങ്കുണ്ണിമേനോൻ സംസ്കൃതം പഠിക്കയും ഇംഗ്ലീഷ്സാഹിത്യത്തിൽ ഉള്ള പല വിശിഷ്ടകൃതികളെ വായിക്കുകയും ചെയ്തു. സം

സ്കൃതം പഠിപ്പിക്കുന്നതിന്ന സമൎത്ഥനെന്ന കേളികേട്ട പട്ടത്തു കൃഷ്ണൻനമ്പ്യാരുടെ അടുക്കൽ അദ്ദേഹത്തിന്ന സംസ്കൃതം പഠിക്കുവാൻ സാധിച്ചു. അദ്ദേഹത്തിന്റെ കീഴിൽ ശങ്കുണ്ണിമേനോൻ സംസ്കൃതത്തിൽ സാമാന്യം വ്യുൽപത്തി സമ്പാദിച്ചു പിന്നീടുള്ള കാലത്തും സംസ്കൃതത്തിൽ ശങ്കുണ്ണിമേനോന്നുണ്ടായിരുന്ന അഭിരുചിയെ നിലനിൎത്തിവന്നു; എപ്പോഴെങ്കിലും എടയൊ സമാനശീലന്മാരായ സ്നേഹിതന്മാരെയൊ കിട്ടുന്നതായാൽ അപ്പൊഴെല്ലാം അതു തീക്ഷ്ണതയോടെ പ്രകാശിക്കുകയും ചെയ്തു. പിന്നെ ൧൦൧൪-൧൫ എന്നീ കാലത്ത് മഹാരാജാവൊരുമിച്ചു തീൎത്ഥാടനത്തിന്ന പോയപ്പോൾ ഒരുമിച്ചുണ്ടായിരുന്ന വിദ്വാനും വൈദ്യനുമായിരുന്ന പാച്ചുമൂത്തതിന്റെ അടുക്കൽ വ്യാകരണവും പഠിക്കയുണ്ടായി.

ഇക്കാലത്ത് അദ്ദേഹത്തിന്റെ വിനോദമാൎഗ്ഗങ്ങൾ കുതിരസ്സവാരി, വഞ്ചികളി, ശീട്ടുകളി ചതുരംഗം എന്നിവയായിരുന്നു. കുതിരയെ നല്ലപോലെ ഓടിക്കുവാൻ അദ്ദേഹത്തിന്ന ശീലമുണ്ടായിരുന്നു; ആ വ്യായാമത്തിൽ അദ്ദേഹത്തിന്ന അത്യാസക്തിയുമുണ്ടായിരുന്നു. പിന്നീട്, ഒരിക്കൽ അശ്വാരോഹണകൌശലക്കാരനായ വീരകേരളവൎമ്മതമ്പുരാൻതിരുമനസ്സായി മത്സരിച്ച് ഓടിക്കുന്നസമയം, ശങ്കുണ്ണിമേനോൻ നെഞ്ഞടിച്ചുവീണു. അതുനിമിത്തം കുറച്ചുദിവസം കിടക്കുകയും വൈദ്യന്റെ ഉപദേശപ്രകാരം കുതിരസ്സവാരി തീരെ നിൎത്തുകയും ചെയ്തു. ജീവാവസാനം വരെ വഞ്ചികളിയിൽ അദ്ദേഹത്തിന്ന വലിയ അഭിനിവേശമുണ്ടായിരുന്നു. കൊച്ചിദിവാനായി അല്പം പ്രായംചെന്നകാലത്തും, കൊച്ചിക്കായലിലും ചൊവ്വരെ പുഴയിലും ഒരു ചെറുപ്പക്കാരന്റെ ഉത്സാഹത്തോടുകൂടി വഞ്ചിവലിക്കുന്നതും അതിന്നമരംപിടിക്കുന്നതും പലപ്പോഴും കാണാമായി

രുന്നു. ഇക്കാലത്ത് അദ്ദേഹം നല്ലൊരു ചതുരംഗക്കളിക്കാരനായിരുന്നു; എന്നാൽ അതുനിമിത്തം ഉറക്കമില്ലായ്മയും തലവേദനയും ഉണ്ടായിക്കൊണ്ടിരുന്നതുകൊണ്ട്, ആ കളിയിൽനിന്നു പിൻമാറേണ്ടിവന്നു. എല്ലാകാലത്തും പ്രധാനവിനോദമൊന്നും ശീട്ടായിരുന്നു; മരിക്കുന്നതിന്നു രണ്ടുദിവസം മുമ്പുവരെ അതു കളിച്ചിരുന്നു. എല്ലാ ഞായറാഴ്ചകളിലും മററു ദിവസങ്ങളിൽ വൈകുന്നേരവും ശീട്ടുകളിയുടെ യോഗം ഉണ്ടായിരുന്നു.

പൊല്ലീസ് ഹെഡ്ഗുമസ്തനായി ശങ്കുണ്ണിമേനോനെ നിയമിച്ച് ഒരു കൊല്ലമൊ മററൊ കഴിഞ്ഞതോടുകൂടി, അദ്ദേഹം തെക്കെക്കുറുപ്പത്തു നാരായണിഅമ്മയെ സംബന്ധം ചെയ്തു. അവരൊരു സുഗാത്രയും, സൽസ്വഭാവിയും ആയിരുന്നു. ശങ്കുണ്ണിമേനോന് അവരെ വളരെ ഇഷ്ടമായിരുന്നു; അവർ മരിച്ചകാലത്ത് അദ്ദേഹത്തിന്ന് മുപ്പത്തെട്ടു വയസ്സു മാത്രമെ ആയിരുന്നുള്ളു. എങ്കിലും അദ്ദേഹം വീണ്ടും ഒരു സ്ത്രീയെ വരിക്കുകയുണ്ടായില്ല. അദ്ദേഹം ജീവാവസാനംവരെ അവരുടെ സ്മരണയെ നവമായി നിൎത്തിവന്നു; പലപ്പോഴും, പ്രത്യേകിച്ച് ശ്രാദ്ധദിവസങ്ങളിലും, അദ്ദേഹം തന്റെ ദിനപത്രികയിൽ, അവൎക്കായി സ്നേഹബഹുമാനപുരസ്സരം ഒരു ഉപഹാരം സമൎപ്പിക്കുന്നപോലെ ചില കുറിപ്പുകൾ എഴുതിവെച്ചിരുന്നതുകാണാം. അദ്ദേഹത്തിന് അവരിൽ രണ്ടാണും ഒരു പെണ്ണും സന്താനങ്ങളായി ഉണ്ടായി. ആൺകുട്ടികൾക്കു രണ്ടുപേൎക്കും നല്ല വിദ്യാഭ്യാസം ലഭിക്കുകയും, ൧൮൭൯-ൽ രണ്ടുപേരും ബി. ഏ. ബിരുദ് സമ്പാദിക്കയും ചെയ്തു. കൊച്ചിക്കാരിൽ ആദ്യം ബി. ഏ പരീക്ഷ ജയിച്ചവർ ഇവരായിരുന്നു. തന്റെ പേരോടുകൂടിയ മൂത്ത മകനെക്കുറിച്ചു ശങ്കുണ്ണിമേനോന്നു പല പ്രത്യാശകളുമുണ്ടായിരുന്നു. മലബാർ കാളേജുടെ ആ

ഷ്ട്രീസിൽ നല്ലൊരു ജോലിയും വാങ്ങിക്കൊടുത്തു. എന്നാൽ മകൻ ബുദ്ധിമാനും സൂക്ഷ്മജ്ഞനും ആയിരുന്നു എങ്കിലും, അല്പം അലസനും ഉല്പപദവാമെന്ന തീരെ ഇല്ലാത്താളും ആയിരുന്നു. അദ്ദേഹം ഒരു സബ്ബ്മജിസ്ട്രേട്ടായി ജോലിയിൽനിന്നു പിരിയുകയും കുറേക്കാലം ഇരുന്നു മരിക്കകയും ചെയ്തു. രണ്ടാമത്തെ മകൻ കൃഷ്ണമേനോൻ, ബി. എൽ. ക്ലാസ്സ് ജയിച്ചു മദിരാശി ഹൈക്കോടതിക്ക സന്നതുവാങ്ങി. ശങ്കുണ്ണിമേനനിൽ വളരെ പ്രീതി ഉണ്ടായിരുന്ന ആയില്യം മഹാരാജാവു തിരുമനസ്സുകൊണ്ട് ൧൦൪൨-ൽ കൃഷ്ണമേന്നു തിരുവിതാംകൂറിൽ ഒരു ഡിസ്ട്രിക്ട് ജഡ്ജിയുടെ ഉദ്യോഗം കൊടുത്തു. ൧൦൪൨-ൽ ആദ്യം അദ്ദേഹത്തെ കൊച്ചി ചീഫ്കോടതിയിൽ ഒരു ജഡ്ജിയായി നിയമിച്ചു. ൧൦൭൦-ൽ ഉദ്യോഗത്തിൽനിന്നു പിരിയുകയും ചെയ്തു. കൃഷ്ണമേന്നും സഹോദരി കുഞ്ഞിഅമ്മയും ഇപ്പോഴും ഉണ്ട്.



## ൩. ബ്രിട്ടീഷിൽ ഉദ്യോഗം.

ശങ്കുണ്ണിമേനോൻ അധികകാലം കോഴിക്കോട്ട് ഇരുന്നില്ല. സിവിൽകോടതിയിലെ ദ്വിഭാഷിയായി ഒന്നിൽ ചില്വാനം സംവത്സരം ഇരുന്നശേഷം, അദ്ദേഹം ബ്രിട്ടീഷ്കൊച്ചിയിലെ പ്രധാനപ്പെട്ട സദർ അമീൻകോടതിയിലേക്ക ശിരസ്തദാരായി മാററപ്പെട്ടു. ഈ രണ്ടു കോടതികളിലേയും അദ്ദേഹത്തിന്റെ ജോലിയെപ്പററിയൊ ജീവിതത്തെപ്പററിയോ ഇപ്പോൾ ഒന്നും അറിയുന്നില്ല. എന്നാൽ, അദ്ദേഹത്തിന് ഉടനെ സിദ്ധിച്ച സ്ഥാനക്കയററം അന്നത്തെ ജോലി തൃപ്തികരമായിരുന്നു എന്നു തെളിയിക്കുന്നു

ണ്ട്. ൧൮൪൯-ൽ അദ്ദേഹം വകുപ്പുകളിലേക്ക് ആവശ്യമുള്ള പരീക്ഷകൾ ജയിച്ചു. അടുത്ത വൎഷത്തിൽ അദ്ദേഹത്തെ കൊച്ചി അതിൎത്തിക്കടുത്തുള്ള വെള്ളിയങ്കോട്ടെ മുൻസിപ്പായി നിയമിച്ചു. അവിടെ അദ്ദേഹം ഏകദേശം ഏഴുസംവത്സരം സുഖമായും അസ്വാസ്ഥ്യങ്ങൾ കൂടാതെയും ജോലി നോക്കിക്കൊണ്ടിരുന്നു.

ഒരു മുൻസിപ്പിന്റെ നിലയിൽ, അദ്ദേഹത്തിന് അസാധാരണമായ കീൎത്തി സമ്പാദിപ്പാൻ സംഗതിവന്നു. അക്കാലത്ത് മലബാറിൽ ഉൽകൃഷ്ടവിദ്യാഭ്യാസം സമ്പാദിച്ച മുൻസിപ്പ് അദ്ദേഹം മാത്രമായിരുന്നു; എന്നുമാത്രമല്ല, സത്യസന്ധനായ ഒരാളും അദ്ദേഹം മാത്രമായിരുന്നു. അന്നാളിൽ അദ്ദേഹം ഒഴിവുള്ള മിക്ക സമയവും നിയമം പഠിക്കുവാനായി ഉപയോഗിച്ചു. അദ്ദേഹത്തിന്റെ വിദ്വത്വം, സത്യസന്ധത, ഉദാരശീലം, വിനയം, മൎയ്യാദ, പൌരുഷമായ പെരുമാററം മുതലായ സൽഗുണങ്ങൾ അദ്ദേഹത്തെ തെക്കേ മലബാറിൽ അത്യന്തം ബഹുമാനിക്കപ്പെട്ട ഒരാളാക്കിതീൎത്തു. അന്നത്തെ സിവിൽ ജഡ്ജിയായിരുന്ന മിസ്റ്റർ മൊറിസിനും അദ്ദേഹത്തിന്റെ അനുഗാമിയായ മിസ്റ്റർ കൊള്ളിനും അദ്ദേഹത്തോടു വളരെ ബഹുമാനമായിരുന്നു; ആ ബഹുമാനത്തെ അവർ പരസ്യമായി കാണിക്കയും ചെയ്തിരുന്നു. ൧൮൫൬-ൽ മിസ്റ്റർ മോറിസ് ശങ്കുണ്ണിമേനവനെ ഒരു സദരമീന്റെ സ്ഥാനത്തേക്കു ശിപാൎശ്ശ ചെയ്കയും, വരുന്ന ഒഴിവിൽതന്നെ ആ സ്ഥാനം കിട്ടുമെന്ന് അദ്ദേഹത്തോടു സംശയംകൂടാതെ പറയുകയും ചെയ്തു. അക്കാലത്ത് മലബാറിൽ ഉണ്ടായിരുന്ന വിശ്രുതനായ മിസ്റ്റർ ഹാലൊവെ ശങ്കുണ്ണിമേനന്നെപ്പററി വളരെ പുകഴ്ത്തുകയും, മലബാറിലെ ആചാരങ്ങളേയും അവകാശങ്ങളേയും പററി എഴുതീട്ടുള്ള തന്റെ ഉപന്യാസങ്ങളെ എ

ല്ലാം ശങ്കുണ്ണിമേനൻെറ ഗുണദോഷനിരൂപണത്തിനായി അ യച്ചുകൊടുക്കുകയും ചെയ്തു. മദിരാശി ഗവമ്മേണ്ടുംകൂടി അ വർ നടപ്പാക്കുവാൻ വിചാരിക്കുന്ന നിയമങ്ങളെപ്പററി ശ ങ്കുണ്ണിമേനവൻെറ അഭിപ്രായത്തെ അറിയുക പതിവായി രുന്നു.

അദ്ദേഹത്തിൻെറ ദിനപത്രികകളിൽനിന്ന്,-അവ അപൂണ്ണങ്ങളും ശരിയായി എഴുതീട്ടുള്ളവയും അല്ലെങ്കിലും,- ശങ്കുണ്ണിമേനൻെറ ജീവകാലത്തിലെ ഏററവും സന്തോഷമാ യ കാലം അതായിരുന്നു എന്ന് എളുപ്പത്തിൽ മനസ്സിലാ ക്കാവുന്നതാണ്. അന്ന് അദ്ദേഹത്തിൻെറ അച്ഛൻെറ കീൎത്തി ഉച്ചത്തിൽ എത്തിക്കഴിഞ്ഞിരുന്നു; താനും ലോ കഗതിയിൽ ക്രമത്തിൽ കയറിവന്നിരുന്നു. അദ്ദേഹത്തിനു ഹിതമായ ജോലികൾ വേണ്ടതുണ്ടായിരുന്നു; എങ്കിലും അവ തനിക്കിഷ്ടമായ പുസ്തകങ്ങൾ വായിക്കുന്നതിനും വി നോദങ്ങളിൽ ഏപ്പെടുന്നതിനും പ്രതിബന്ധങ്ങളായിരുന്നു മില്ല. അദ്ദേഹത്തിൻെറ സ്നേഹഭാജനമായിരുന്ന ഒരു ഭാൎയ്യ യും പിൻകാലങ്ങളിൽ ദുല്ലഭമായിരുന്ന ദേഹസുഖവും ആ രോഗ്യവും അന്ന് അദ്ദേഹത്തിന്ന് ഉണ്ടായിരുന്നു. അദ്ദേ ഹത്തിൻെറ സ്നേഹിതന്മാരുടെ തുക ദിനംപ്രതി വദ്ധിച്ചു വരികയും അവരുടെ സ്നേഹബഹുമാനങ്ങൾകൊണ്ട് അ ദ്ദേഹം സന്തോഷിക്കയും ചെയ്തിരുന്നു. അദ്ദേഹത്തിൻെറ വണ്ണനീയമായ ഉപചാരത്തെ സ്വീകരിക്കാനുള്ള അതിഥി കൾ ഇല്ലാത്തദിവസമുണ്ടായിട്ടില്ല.

൧൮൭൨-ൽ ശങ്കുണ്ണിമേനവൻെറ സാധാരണദിനസ രിക്ക് ഒരു മാററം വന്നു. അടുത്ത സംവത്സരത്തിൽ വീ രകേരളവമ്മരാജാവ് കൊച്ചിരാജ്യാധിപതിയായി. ബു ദ്ധിമാനും വിദ്യാസമ്പന്നനും യൌവനയുക്തനുമായിരുന്ന ആ രാജാവ് തൻെറ ജോലിയിൽ പ്രവേശിക്കുന്നതിനു മു

ന്ന് ദേശസഞ്ചാരം ചെയ്തുകൂടി തന്റെ അറിവിനെ ഉറപ്പിച്ചു വളൎത്തണമെന്നു നിശ്ചയിച്ച്, ൧൮൭൨-ൽ ദീക്ഷ കഴിഞ്ഞ ഉടനെ ദേശാടനം ചെയ്വാനുറച്ചു. മഹാരാജാവ്, ശങ്കുണ്ണിമേനവനെ അസാമാന്യമായി സ്നേഹിക്കയും അത്യന്തം ബഹുമാനിക്കയും ചെയ്തുവന്നതിനാൽ, മഹാരാജാവൊരുമിച്ചു യാത്രചെയ്വാൻ മാത്രമല്ല യാത്രക്കാരുടെ സകല ചുമതലകളും വഹിക്കുവാൻകൂടി ശങ്കുണ്ണിമേനവനോടാവശ്യപ്പെട്ടു. കൊച്ചിസൎക്കാരിന്റെ അപേക്ഷ അനുസരിച്ച് മദിരാശിഗവൎമ്മേണ്ട് ആ ആവശ്യത്തിന്നായി ഒരു സംവത്സരത്തെ അവധി ശങ്കുണ്ണിമേന്നു കൊടുത്തു. യാതൊരു പ്രതാപവും രാജചിഹ്നവും കൂടാതെ കുറച്ചാളുകളോടുകൂടി യാത്രപുറപ്പെട്ടു. ഇറങ്ങി താമസിക്കേണ്ടിവരുന്ന സ്ഥലങ്ങളിലെല്ലാം രാജോപചാരങ്ങളൊന്നുംതന്നെ കൂടാതെ കഴിച്ചാൽ കൊള്ളാമെന്നുകൂടി തിരുമനസ്സുകൊണ്ടു ഗവൎമ്മേണ്ടിനോടു പ്രത്യേകം ആവശ്യപ്പെട്ടിട്ടുണ്ടായിരുന്നു. നാട്ടിലെ പ്രമാണിയായ പാലിയത്തു വലിയച്ചനവൎകളും, വൈദ്യസംബന്ധമായ ആവശ്യങ്ങൾക്കു ബ്രിട്ടീഷ് കൊച്ചിയിലെ ആസ്പത്രിയിലെ പ്രധാന ഉദ്യോഗസ്ഥനായ ഡാക്ടർ പ്രിങ്കൾ എന്ന സായ്പും എഴുന്നള്ളത്തൊന്നിച്ചുണ്ടായിരുന്നു. തിരുമനസ്സുകൊണ്ടും, ഉദ്യോഗസ്ഥന്മാരും മററു പ്രമാണികളും കുതിരപ്പുറത്തോ പല്ലക്കുകളിലോ മററു വാഹനങ്ങളിലോ കയറീട്ടും മററുള്ളവർ നടന്നുമാണ് യാത്രചെയ്തിരുന്നത്. അവർ ഒരു ദിവസത്തിൽ പത്തിൽ കുറയാതെയും ഇരുപതുനാഴികയിൽ കൂടാതെയും ദൂരമെ യാത്ര ചെയ്തിരുന്നുള്ളു; വഴിക്കു താമസത്തിന്നു സാധാരണമായി കൂടാരങ്ങളായിരുന്നു. അവർ സൌകൎയ്യമായി കോയമ്പത്തൂർ, ബങ്കളൂർ, പൂന, ഇന്ദൂർ, ബോപ്പാൽ മുതലായ രാജ്യങ്ങളിൽകൂടി സഞ്ചരിച്ച് ൧൮൭൩ ഫെബ്രുവരിമാസത്തിൽ

കാശിയിൽ ചെന്നുചേർന്നു. അവിടെനിന്ന്, തിരുമനസ്സിലേക്ക്, കല്ക്കത്ത, ജഗന്നാഥം, മസൂലിപട്ടണം, മദിരാശി മുതലായ സ്ഥലങ്ങളിൽക്കൂടി സഞ്ചരിച്ച്, ദക്ഷിണതീരത്തു രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളേയും ദർശിച്ചുകൊണ്ട് കൊച്ചിക്കു മടങ്ങേണമെന്നുണ്ടായിരുന്നു. എന്നാൽ, തിരുമനസ്സിലെ ഈ മോഹം സാധിക്കാനിടയായില്ല. കാശിയിൽവെച്ചു തിരുമനസ്സിലേക്കു വസൂരിരോഗം തുടങ്ങുകയും ഫെബ്രുവരി ൨൧-ാംനു- തിരുമനസ്സുകൊണ്ടു തീപ്പെട്ടുകയും ചെയ്തു. ശങ്കുണ്ണിമേനോൻ ആ വ്യസനവർത്തമാനം അന്നത്തെ ദിവാനെ അറിയിച്ചത് ഈവിധമായിരുന്നു:

"ബഹുമാനപ്പെട്ട അച്ഛ,

ഇന്നുരാവിലെ ഏകദേശം പതിനൊന്നുമണിക്ക് കൊച്ചിമഹാരാജാവു തീപ്പെട്ടുപോയിരിക്കുന്നു എന്ന് എനിക്കു വ്യസനത്തോടുകൂടി അറിയിക്കേണ്ടിവന്നിരിക്കുന്നു. എന്റെ ഇതിനുമുമ്പിലത്തെ എഴുത്തയച്ചശേഷം, തിരുമനസ്സിലേക്ക് വയററിൽ കുറച്ചു സുഖക്കേടുതുടങ്ങി. ഇന്നലെ രാവിലെമുതൽ തിരുമനസ്സിലെ വയററിൽനിന്നു രക്തംപോയിത്തുടങ്ങി, ഉടനെ തിരുമനസ്സിലേക്കു വസൂരിദീനം പുറപ്പെട്ടിരിക്കുന്നതായും കണ്ടു. രാത്രിമുഴുവനും രാവിലെയുമായി വളരെ ചോരപോവുകയാൽ ഇടയ്ക്കിടയ്ക്കു മോഹാലസ്യവും ക്ഷീണവും അധികമായതോടുകൂടി തിരുമനസ്സുകൊണ്ടു തീപ്പെട്ടുകയും ചെയ്തു. ദീനം കുറെ അപായസ്ഥിതിയിലാണെന്നറിഞ്ഞിരുന്നു എങ്കിലും, ഇത്രവേഗം കാര്യം അവസാനിക്കുമെന്ന് ഒരുത്തനും വിചാരിച്ചിരുന്നില്ല. ഇനി ഞാൻ പറയേണ്ടതെന്താ? എന്നു നിങ്ങളുടെ അനുസരണത്തോടുകൂടിയ മകൻ."

അന്ന് ആ യാത്രക്കാരുടെ കൂട്ടത്തിൽ വളരെ ആളുകളെ വസൂരിദീനം പിടിപെട്ടു. അവരിൽ പലരും മരിച്ചു;

ഥിനക്കാരുടെ കൂട്ടത്തിൽ പാലിയത്തച്ഛനും പെട്ടതിനാൽ, ബാക്കിയുള്ളവർ ഉടനെ കൊച്ചിയിലേക്കു പുറപ്പെട്ടു. ശങ്കുണ്ണിമേനോൻ കല്ലത്താവഴിക്കു പുറപ്പെട്ട് മദിരാശിയിൽ കൂടെ പോന്ന് കൊച്ചിയിൽ തിരിച്ചെത്തി. തമ്പുരാന്റെ മരണത്താൽ അദ്ദേഹത്തിനു വളരെ അസ്വാസ്ഥ്യതയ്ക്കിടവന്നു: ആ തമ്പുരാനിൽനിന്നു തനിക്കും തന്റെ രാജ്യത്തിനും വളരെ നന്മകൾ ഉണ്ടാകുമെന്നു വിചാരിക്കാൻ അദ്ദേഹത്തിനു പല കാരണങ്ങളും ഉണ്ടായിട്ടുണ്ട്. ആ തിരുമനസ്സുകൊണ്ടു കുറച്ചുകാലംകൂടി ജീവിച്ചിരുന്നു എങ്കിൽ, ശങ്കുണ്ണിമേനോൻ നിശ്ചയമായും ദിവാൻപദത്തിൽ തന്റെ അച്ഛന്റെ പിൻഗാമിയാകുമായിരുന്നു. ആ ദേശസഞ്ചാരംകൊണ്ട് അദ്ദേഹത്തിന് ഒരു വലിയ ഗുണമുണ്ടായി. അതിന്റെ അവസാനം ദുഃഖകരമായിരുന്നു എങ്കിലും, അത് അദ്ദേഹത്തിന്റെ കീർത്തിയെ നല്ലപോലെ പ്രകാശിപ്പിച്ചു.

ഈ ചുമതലയേറിയ കാര്യത്തെ നിർവ്വഹിച്ചകാലത്ത് അദ്ദേഹം കാണിച്ച ശാന്തതയും, ധൈര്യവും ചിത്തസാമർത്ഥ്യവും യാത്രക്കാരുടെ ഇടയിൽ നല്ലൊരു അഭിപ്രായത്തെ ജനിപ്പിക്കയും അവർവഴി ശങ്കുണ്ണിമേന്റെ യശസ്സിന് ഒരു നല്ല പ്രചാരം സിദ്ധിക്കയും ചെയ്തു.

ശങ്കുണ്ണിമേനോൻ വെളിയങ്കോടിൽ ജോലിനോക്കിക്കൊണ്ടിരുന്ന കാലത്താണ് അദ്ദേഹത്തിന്റെ അച്ഛൻ മരിച്ചതും, ആ സ്ഥാനത്തേക്ക്, അന്നത്തെ ദിവാൻപേഷ്കാരും മിസ്റ്റർ കള്ളൻസായ്പിന്റെ ആശ്രിതനും സേവനുമായിരുന്ന വെങ്കിട്ടരായരെ നിയമിച്ചതും. ശങ്കരവാരിയക്ക് തന്റെ സ്ഥാനത്തു മകനെ നിയമിച്ചുകണ്ടാൽ കൊള്ളാമെന്നുണ്ടായിരുന്നു. ആ ആഗ്രഹസിദ്ധി വരുന്നതുവരെ ജീവിച്ചിരിക്കാൻ സാധിക്കാഞ്ഞതുകൊണ്ട് അദ്ദേഹത്തിനു

വളരെ ആശാഭംഗമുണ്ടായി. കൊച്ചിരാജ്യകാൎയ്യങ്ങളെപ്പററി ശങ്കുണ്ണിമേനോ പരിചയിപ്പിക്കുവാനായി, അച്ഛനും മകനും തമ്മിൽ കാണുന്നസമയത്ത് ആ രാജ്യഭരണകാൎയ്യങ്ങളെക്കുറിച്ചു സംസാരിക്കുകയും മററു സമയങ്ങളിൽ അവയെപ്പററി എഴുത്തുകുത്തുകൾ നടത്തുകയും ചെയ്ക പതിവായിരുന്നു. ആ വക എഴുത്തുകളിൽ രണ്ടെണ്ണം മാത്രമെ കണ്ടുകിട്ടീട്ടുള്ളു.

വേലൻതാവളം,

൧൮൩൩ നവമ്പർ, ൩൦-ാംനു-

"എന്റെ പ്രിയപ്പെട്ടമകനെ,

ഞാൻ ഏകദേശം പതിനെട്ടുദിവസമായി നോക്കികൊണ്ടിരുന്ന നിലനികുതിക്കാൎയ്യം ഇന്നു പൂൎത്തിയായി എന്നു സന്തോഷത്തോടെ അറിവിക്കുന്നു. വസ്തുക്കളിൽനിന്ന് ഇപ്പോഴം നോക്കിഅളന്നപ്രകാരം (൧൭,൦൦൦ പറ) കൊല്ലത്തിൽ 4,000-കയോളം കരം ഉണ്ടാകുന്നതാണ്. ഞാൻ ഇന്നുവൈകുന്നേരം കൊഴിഞ്ഞാമ്പാറയ്ക്കുപോകും; അവിടെനിന്ന് രണ്ടാമൂന്നൊ ദിവസത്തിനകം തത്തമംഗലത്തെക്കും പോകുന്നതാണ്. അവിടെനിന്ന് ഡിസമ്പർ അഞ്ചാം തിയ്യതിയൊ ആറാംതിയ്യതിയൊ ഞാൻ തൃശ്ശിവപേരൂക്കു മടങ്ങിപ്പോകും എന്ന്

സ്വന്തം സ്നേഹിതൻ."

പലകാരണങ്ങളെക്കൊണ്ടും, പ്രത്യേകിച്ചുവെങ്കിട്ടരായരുടെ കീഴിൽ ജോലിയെടുപ്പാൻ ശങ്കുണ്ണിമേനു മനസ്സില്ലായിരുന്നതുകൊണ്ടും, ദിവാൻ പേഷ്കാരുദ്യോഗം തനിക്കുവേണമെന്നു ശങ്കുണ്ണിമേനന്ന് മോഹമില്ലായിരുന്നു എങ്കിലും, ശങ്കരവാരിയരുടെ മരണത്തോടുകൂടി അതുവേണമൊ എന്നതന്നോടാവശ്യപ്പെട്ടുമെന്നു ശങ്കുണ്ണിമേനോൻ വിചാരിച്ചിരുന്നു. അച്ഛന്റെ അടിയന്തരം കഴിഞ്ഞ്, ശങ്കുണ്ണി മേനോൻ

വലിയതമ്പുരാൻ തിരുമനസ്സിനെയും വലിയമ്മതമ്പുരാൻ തിരുമനസ്സിനെയും മററും കാണ്മാൻ ചെന്നസമയം, അവർ അദ്ദേഹത്തിന്റെ അച്ഛന്റെ ഗുണങ്ങളെപ്പററി വളരെ പുകഴ്ത്തിപ്പറഞ്ഞു. റസിഡണ്ടുസായ്പും, "അദ്ദേഹം നമ്മുടെ രാജ്യത്തെ ധനസമൃദ്ധിയും ഐശ്വൎയ്യവുമുള്ളതാക്കിത്തീൎത്തുപോയിരിക്കുന്നതിനാൽ, അദ്ദേഹത്തിന്റെ ആ പ്രശസ്തനാമം മേലാലും നമുക്കു നന്മയെ ചെയ്യാതിരിക്കയില്ലാ" എന്നഭിപ്രായപ്പെട്ടു. തിരുമനസ്സുകൊണ്ടാകട്ടേ റസിഡണ്ടാകട്ടെ അദ്ദേഹത്തിന്ന് കൊച്ചിയിൽ ഒരുദ്യോഗയോഗം ഉള്ളതായി പറയായ്കകാരണം അദ്ദേഹത്തിന്ന കുറച്ചു സുഖക്കേടുണ്ടായി. അന്നത്തെ ഗവൎണ്ണരായിരുന്ന ഹാരിസ് പ്രഭുവിന്ന് ശങ്കരവാരിയരെക്കുറിച്ചു നല്ല അഭിപ്രായമായിരുന്നു. ഈ സംഭവങ്ങളെ സംബന്ധിച്ച് അദ്ദേഹംതന്റെ ൧൮൫൫-ലെ ഫെബ്രുവരി ൧൭-ാംനു-ലെ ഡയറിയിൽ ഇപ്രകാരം എഴുതിയിട്ടുണ്ട്:—എനിക്കു കയററം കിട്ടുവാൻ ഞാൻ ശ്രമിക്കേണം, എന്റെ അച്ഛന്റെ സ്വഭാവഗുണവും പ്രവൃത്തിവിശേഷവും എനിക്കു ഉദ്യോഗക്കയററത്തിന്ന കാരണങ്ങളായേക്കാവുന്നതുകൊണ്ട്, ആ വക സംഗതികൾ മറക്കുന്നതിന്നുമുമ്പുതന്നെ ഞാൻ അപേക്ഷിക്കയാണ് നല്ലത്. പേഷ്കാരുദ്യോഗത്തിന്ന ആരെനിയമിക്കുന്നു എന്നതിൽ എന്റെ സ്വന്തം തമ്പുരാൻ അല്പമെങ്കിലും ശ്രദ്ധവെച്ചിട്ടുള്ളതായി എനിക്കുതോന്നുന്നില്ല; അതുകിട്ടുവാൻ മല്ലിടത്തക്കതല്ല. എന്റെ അവകാശങ്ങളെ തിരെ ഗണിച്ചുകാണാത്തതിൽ എനിക്കു ക്ലേശമുണ്ട്. ഞാൻ കൊച്ചിസൎക്കാരിനെ മൂന്നു സംവത്സരം സേവിച്ചിട്ടുണ്ട്, മഹാരാജാവൊരുമിച്ചുയാത്രചെയ്യുതിൽ എന്റെ കയ്യിൽനിന്നു ചിലവായിട്ടുള്ള ആറായിരത്തോളം ഉറുപ്പികക്ക് സൎക്കാരിൽനിന്ന് എനിക്കുതിരിച്ചുതന്നിട്ടുള്ളത് മൂവ്വായിരം ഉറുപ്പികമാത്രമാണ്. ഈ

രാജ്യത്തെ അഭിവൃദ്ധിസ്ഥിതിയിൽകൊണ്ടുവന്നത് എന്റെ അച്ഛനാണ്. ഒഴിവ് അദ്ദേഹത്തിന്റെ മരണം നിമിത്തമാണ് ഉണ്ടായിട്ടുള്ളത്. ആ സ്ഥാനത്തേക്ക് അർഹതയുള്ളതായി നാട്ടിൽ മററാരും ഇല്ലതാനും".

ശങ്കുണ്ണിമേനവനെ ൧൮൫൭-ൽ സെപ്തംബർമാസത്തിൽ വെളിയങ്കോട്ടുനിന്നു പൊന്നാനിക്കും, അവിടെ നിന്ന് ൧൮൫൮-ൽ ജനവരിയിൽ ഏർനാട്ടിലെക്കും മാററി. അദ്ദേഹത്തിന്റെ പ്രിയതമയും യൌവ്വനയുക്തയുമായിരുന്ന ഭാൎയ്യയും, ശങ്കുണ്ണിമേനോൻ വളരെ സ്നേഹിച്ചിരുന്ന അവരുടെ ഏകസഹോദരനും അദ്ദേഹം പൊന്നാനിയിലിരുന്ന കാലത്തു മരിച്ചു. ഇതുകൾക്കുപുറമെ, പൊന്നാനിയിലെയും മഞ്ചേരിയിലെയും അദ്ദേഹത്തിന്റെ ജീവിതത്തിൽ വിശേഷവിധിയായി ഒന്നും ഉണ്ടായിട്ടില്ല.

അദ്ദേഹം ഒരു സബജഡ്ജിന്റെ സ്ഥാനത്തെ ആഗ്രഹിച്ചുകൊണ്ടിരിക്കുമ്പോഴാണ് അദ്ദേഹത്തെ ഒരു ഡെപ്യൂട്ടികലക്ടരായി നിയമിച്ചിരിക്കുന്നവിവരം ഗസററിൽകണ്ട് അത്ഭുതപ്പെടുവാനിടയായത്. "മാൎച്ചു ൧൮-ാംനു അനവധി ഡെപ്യൂട്ടി കലക്ടർമാരെയും മജിസ്ത്രേട്ടുമാരെയും നിയമിച്ചിട്ടുള്ള കൂട്ടത്തിൽ ഒരു ശങ്കുണ്ണിമേനോ (അതു ഞാൻതന്നെ ആയിരിക്കണം) തിരുനൽവേലി ഡെപ്യൂട്ടികലക്ടരായി നിയമിച്ചുകാണുന്നു" ഡെപ്യൂട്ടികലക്ടർ എന്ന സ്ഥാനം ഒരു പുതിയ സൃഷ്ടിയായിരുന്നു; ആദ്യമായി ഈ ജോലിക്കു തിരഞ്ഞെടുത്ത കൂട്ടത്തിൽ ശങ്കുണ്ണിമേനോൻ, ശേഷയ്യാശാസ്ത്രി, രാമയ്യങ്കാർ എന്നിവർ പെട്ടിരുന്നു. അദ്ദേഹത്തിനു കിട്ടിയത് ഹാരിസ്പ്രഭു നിമിത്തമായിരുന്നു. അദ്ദേഹത്തെ ഒരു ഡെപ്യൂട്ടികലക്ടർ സ്ഥാനത്തേക്കു നിയമിച്ചത് അദ്ദേഹത്തിന്നും കൊച്ചിരാജ്യത്തേക്കും ഒരുപോലെ ഗുണമുള്ളതായിരുന്നു. അതിൽനിന്നുണ്ടായിട്ടുള്ള പരിചയം ദിവാനായകാലത്ത്

ഉപകരിക്കാതിരുന്നിട്ടില്ല.

ശങ്കുണ്ണിമേനോൻ താമസിയാതെ തിരുനൽവേലിയിൽ പോയി ൧൮൫൦ ഏപ്രിൽ മാസത്തിൽ പുതിയ ഉദ്യോഗം ഏററുവാങ്ങി. പോകുന്നതിനു മുമ്പ് അദ്ദേഹം എറണാകുളത്തുവന്ന്, അദ്ദേഹത്തിന്റെ ഉദ്യോഗക്കയററത്തിൽ വളരെ സന്തോഷിച്ചുകൊണ്ടിരുന്ന മഹാരാജാവു തിരുമനസ്സിലേയും രാജകുടുംബത്തിലെ മററു ചില അംഗങ്ങളേയും കണ്ടു. സ്വന്തം സ്ഥാനം സംശയത്തിലിരുന്ന വെങ്കിട്ടരായർക്കും ശങ്കുണ്ണിമേനവന്റെ ഉദ്യോഗക്കയററം സന്തോഷപ്രദമല്ലായിരുന്നു എങ്കിലും അദ്ദേഹത്തേയും ചെന്നുകണ്ടു. "എന്റെ ഉദ്യോഗക്കയററത്തിൽ ദിവാനത്ര സന്തോഷമുള്ളതായി തോന്നുന്നില്ല. അതൊരു സാരമില്ലാത്ത ഉദ്യോഗമാണെന്നും എന്റെ തസ്തിക മൂന്നോ നാലൊ മേലധികാരികളുടെ ചുവട്ടിലാണെന്നും മററും പറഞ്ഞു" ശങ്കുണ്ണിമേനവൻ ഒരു സംവത്സരം മാത്രമെ തിരുനൽവേലിയിൽ ഇരുന്നുള്ളു. എങ്കിലും ആ കാലം മുഴുവൻ കഠിനമായ ജോലികൊണ്ടും ഇടയ്ക്കിടയ്ക്കു വന്നുകൊണ്ടിരുന്ന പനികൊണ്ടും വളരെ ബുദ്ധിമുട്ടി. ആ ജില്ല കലഹങ്ങൾകൊണ്ടു സ്വസ്ഥാനത്തെത്തിയിരുന്നില്ല; വേണ്ട ഉദ്യോഗസ്ഥന്മാരും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന് അടുത്ത പത്തു താലൂക്കുകളിലെ പോലീസുകാര്യങ്ങളും ചില പ്പോൾ നോക്കേണ്ടിവന്നതിനാൽ, ആ കാലത്ത് അടുത്തടുത്തു വേണ്ടിവന്നിരുന്ന യാത്രാക്ലേശവും വളരെ അനുഭവിക്കേണ്ടിവന്നു. "കൊയന, കൊയന, കൊയന, ഇന്നു ഇരുപത്തിനാലു ഗ്രെയിൻ ആയിട്ടുണ്ട്." എന്ന സംഗതി അദ്ദേഹത്തിന്റെ പല ദിവസങ്ങളിലെ ഡയറിയിലും കാണുന്നുണ്ട്. അദ്ദേഹത്തിന്റെ കലക്ടർ ജെ. സിൽവർ എന്ന സായ്പായിരുന്നു; അദ്ദേഹം കാര്യപ്രാപ്തനും മനസ്സാക്ഷി

യെ ബഹുമാനിച്ചിരുന്ന ആളുമായിരുന്നു; എങ്കിലും, അദ്ദേഹത്തെ സന്തോഷിപ്പിക്ക എന്നതു ശ്രമസാദ്ധ്യമായിരുന്നില്ല. അദ്ദേഹം ഒരു കീഴുദ്യോഗസ്ഥന്റെ നിലയിൽ, പ്രത്യേകിച്ച് ഒരു മജിസ്ത്രേട്ടിന്റെ നിലയിൽ, ചെയ്തിട്ടുള്ള പ്രവൃത്തികളെ അഭിനന്ദിച്ചു സായ്പവർകൾ പലതവണയും പറഞ്ഞിട്ടുള്ളതുകൊണ്ടു, ശങ്കുണ്ണിമേനോൻ സായ്പവർകളെ നല്ലവണ്ണം സന്തോഷിപ്പിച്ചിട്ടുണ്ടെന്നറിയാവുന്നതാണ്. തിരുനൽവേലി ആ കാലത്തു രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളിലേക്കു പോകുന്നവരുടെ താവളസ്ഥലമായിരുന്നതുകൊണ്ടു, തീർത്ഥവാസികളെക്കൊണ്ടുള്ള ഉപദ്രവം അന്ന് അദ്ദേഹത്തിനു വളരെ ഉണ്ടായിട്ടുണ്ട്. "രാമേശ്വരത്തുനിന്നു തിരിച്ചുവരുന്ന വളരെ മലയാളികൾ വന്നുചേൎന്നു. അവരിൽ ചിലൎക്കു ഭക്ഷണവും ചിലൎക്കു യാത്രച്ചിലവുംകൂടി എനിക്കു കൊടുക്കേണ്ടിവന്നു." ഇങ്ങനെ ഡയറിയിൽ കൂടക്കൂടെ കാണുന്നുണ്ട്.

ഇതിനിടയ്ക്കു കൊച്ചിയിലെ കാൎയ്യങ്ങൾ ദുർഘടഘട്ടത്തിലേക്കു വന്നുകൊണ്ടിരുന്നു. ശങ്കരവാരിയരെപ്പോലെതന്നെ ദിവാൻപദത്തിലേക്കു കയറിച്ചെന്ന വെങ്കിട്ടരായരും ഉദ്യോഗവിഷയങ്ങളിൽ നല്ല പരിചയവും ഇംഗ്ലീഷ് ഭാഷാപരിജ്ഞാനവുമുള്ള ആളായിരുന്നു. ജനറൽ കള്ളൻസായ്പ്, തന്റെ മുൻഗാമിയുടെ നിശ്ചയങ്ങൾക്കു മാററം വരുത്താതെതന്നെ രാജ്യകാൎയ്യങ്ങൾ നടത്തിയാൽ മതിയെന്നു വെങ്കട്ടരാവുവിനെ ഭദ്രമായി ഏല്പിച്ചിരുന്നു. അദ്ദേഹം ഈ ഉപദേശത്തെ പിന്തുടൎന്ന് ആദ്യം രാജ്യം ഭംഗിയായി ഭരിച്ചു. എങ്കിലും, ഒരു സംവത്സരം കഴിഞ്ഞപ്പോഴേക്കും ബുദ്ധിമുട്ടുകൾ നേരിട്ടുതുടങ്ങി. അദ്ദേഹവും സൎവ്വാധികാൎയ്യക്കാരായിരുന്ന നെമ്മാറക്കാരൻ പരമേശ്വരയ്യരും തമ്മിൽ പഴയ സ്നേഹിതന്മാരായിരുന്നു; അവർ ഇരുവരുടേയും കാൎയ്യ

ലാഭത്തിനുവേണ്ടി, വെങ്കട്ടറാവു റസിഡണ്ടിന്റെ അടുക്കലും പരമേശ്വരയ്യർ മഹാരാജാവിന്റെ അടുക്കലും പെരുമാറാമെന്നായിരുന്നു നിശ്ചയം. എങ്കിലും വെങ്കട്ടറാവു ദിവാനുദ്യോഗത്തിൽ പ്രവേശിച്ച് അധികകാലം കഴിയുന്നതിനു മുമ്പുതന്നെ, അവർ തമ്മിൽ ചില തെററിദ്ധാരണകൾ കിടയാവുകയും, അതു ക്രമേണ മൂത്തു ബദ്ധവൈരമായി പരിണമിക്കയും ചെയ്തു. അവരിരുവരും ഒന്നുപോലെ അധികാരപ്രമത്തന്മാരും എന്തുംചെയ്വാൻ മടിയില്ലാത്തവരും അധികാരത്തിനും സമ്പത്തിനും അത്യാഗ്രഹമുള്ളവരും ആയിരുന്നു. ദിവാൻ അദ്ദേഹത്തിന്റെ പഴയ സ്നേഹിതന്റെ പേരിൽ ഒരു കൊലക്കുററം ആരോപിച്ചു; അതിനു പ്രതികാരമായിട്ടെന്നപോലെ, മററെ ആളും അതുമാതിരി കളവായി കൊലയ്ക്കു സാഹയിച്ചു കുററത്തെ ദിവാന്റെ പേരിലും ചുമത്തി. ഈ സംഗതികൊണ്ടുതന്നെ അവരുടെ പ്രകൃതിയുടെ നീചതയെ നമുക്കൂഹിക്കാവുന്നതാണ്. പരമേശ്വരയ്യരുടെ ആജ്ഞാശക്തി കോവിലകത്തു പരമപദത്തെ പ്രാപിച്ചിരുന്നതുകൊണ്ടു, മഹാരാജാവു കലഹം തന്റേതായി പിടിച്ചു ദിവാനെ ഉദ്യോഗത്തിൽനിന്നു പിരിക്കേണമെന്നാവശ്യപ്പെട്ടു. ഇതിലും ഇവിടെ പറഞ്ഞിട്ടാവശ്യമില്ലാത്ത പല കലഹങ്ങളിലും, ജനറൽ കള്ളൻ ശങ്കരവാരിയരെ സഹായിച്ചിരുന്നതുപോലെതന്നെ അദ്ദേഹത്തിന്റെ ഈ ആശ്രിതനെ ബലമായും നിരന്തരമായും സഹായിച്ചുകൊണ്ടിരുന്നു; പക്ഷെ ഈ കാര്യത്തിൽ മുഖ്യമായ ഒരു സംഗതിനിമിത്തം അദ്ദേഹത്തിന്റെ രക്ഷയ്ക്കു ബലമില്ലാതായി. കൊച്ചിക്കാരുടെ ഏററവും ഗമമായുള്ള അനുകമ്പയ്ക്കും ആസക്തിയോടുകൂടിയ സ്നേഹത്തിനും ശങ്കരവാരിയർ പാത്രമായിരുന്നു. വെങ്കട്ടരായരാകട്ടെ, പ്രത്യേകിച്ചു കോവിലകത്തുനിന്നു തെററിയശേഷം, സാഹസമായ ഔദ്ധത്യംകൊണ്ടും അപകാരമ്

കൊണ്ടും ജനതതിയുടെ നീരസത്തെ സമ്പാദിച്ചു. അദ്ദേഹം കോവിലകത്തെ സഹായികളെന്നു ശങ്കിച്ചിരുന്ന മാന്യന്മാരായ പല ഉദ്യോഗസ്ഥന്മാരെയും നിസ്സാരകാരണത്തിന്മേൽ ഉദ്യോഗത്തിൽനിന്നു പിരിക്കുകയും, ആ സ്ഥാനങ്ങളിൽ അന്യായമായി തങ്ങളുടെ സ്വാമിയേയും തങ്ങളേയും സമ്പന്നന്മാരാക്കിവന്ന സ്വന്തം ആളുകളെ നിയമിക്കുകയും ചെയ്തു. അതിനും പുറമെ, അദ്ദേഹം, അന്നു പ്രധാന രാജ്യകാൎയ്യമായി വിചാരിച്ചുവന്നിരുന്ന മതസംബന്ധമായും ധൎമ്മവിഷയമായുമുള്ള സ്ഥാപനങ്ങളിലും ഉപേക്ഷ കാണിച്ചു. ഈവിധമായ അനീതിനിമിത്തം സങ്കടനിവൃത്തിക്കായി ജനങ്ങൾ ഹൎജ്ജികളുംകൊണ്ടു ഗവൎണ്ണർസായ്പിന്റെ അടുക്കൽ തുടരത്തുടരെ ചെന്നുതുടങ്ങി. ൧൮൩൯-ൽ ഗവൎണ്ണർസായ്പവർകൾ കൊച്ചിയിൽ വന്നസമയം, ആ പ്രജാപീഡകനെ പിരിച്ചയയ്ക്കുവാൻ നിലവിളിച്ചപേക്ഷിച്ചുകൊണ്ടു പതിനായിരത്തിൽപരം ജനങ്ങൾ പോൎത്തികരെബങ്കളാവിനെ വളഞ്ഞുകൂടി.

നീതിക്കും മൎയ്യാദയ്ക്കും രാജാവിനേയും പ്രജകളേയും വിട്ടു റസിഡണ്ടിനേയും ദിവാനെയും പിന്നെയും സഹായിച്ചുകൂടെന്നു മദിരാശിഗവൎമ്മേണ്ടു കണ്ടു. കൊച്ചിഗവൎമ്മേണ്ടു തന്റെ അഭിപ്രായത്തോടു യോജിക്കാതായ സമയം, ജനറൽ കള്ളൻ കാൎയ്യങ്ങളിലെല്ലാം അവസ്ഥ കാണിച്ചുതുടങ്ങി. ഇതുഹേതുവാലും കൊച്ചി തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ തുടരത്തുടരെ ഉണ്ടായിരുന്ന ആക്ഷേപങ്ങൾകൊണ്ടും റസിഡണ്ടിനെ സസ്പെണ്ടുചെയ്യാനും ആയാളുടെ ആക്ഷേപപ്രവൃത്തികളെക്കുറിച്ച് അന്വേഷണം നടത്തുവാനും ഇൻഡ്യാഗവൎമ്മേണ്ടു മദിരാശിഗവൎമ്മേണ്ടിന്നു കല്പനകൊടുത്തു. കാൎയ്യങ്ങൾ ഈ സ്ഥിതിയിൽ എത്തിയസമയം, ഉദ്യോഗം രാജികൊടുത്തു കള്ളൻസായ്പ് അപ്പ

കടത്തിൽനിന്നൊഴിഞ്ഞു. ൧൮൫൮ാം ജനവരിമാസത്തിൽ മിസ്റ്റർ മാൾട്ട്ബി ആ സ്ഥാനത്തെ കയ്യേററു. മിസ്റ്റർ മാൾട്ട്ബിയെപ്പററി തിരുവിതാംകൂറിലെ അന്നത്തെ മഹാരാജാവ് ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്. "നാട്ടുരാജ്യത്തിൽ ബ്രിട്ടീഷ് ഗവമ്മേണ്ടിൻെറ പ്രതിനിധിസ്ഥാനത്തെ വഹിക്കുവാൻ അദ്ദേഹം സൎവ്വവിധത്തിലും അഹ്ഹനാണ്. സാധാരണ കാണപ്പെടാത്തതായ അദ്ദേഹത്തിൻെറ അപാരമായ ഉദ്യോഗപരിജ്ഞാനം, മഹത്തായ ബുദ്ധിഗുണം, പ്രശംസനീയമായ സാഹിത്യപരിജ്ഞാനം, ധമ്മവത്തായ ഉദാരശീലം, സമസൃഷ്ടിസ്നേഹം, വാക്‌സാമത്ഥ്യം, സത്യധമ്മപരായണത്വം, നീചമായ വക്രഗതിയിലുള്ള വെറുപ്പ്, നിമ്മലവും ഹൃദയംഗമവുമായ സ്വഭാവഗുണം ഈ വക ഗുണങ്ങൾ യോജിച്ച് ഇപ്രകാരം മറെറാരാളിൽ കാണുന്നതു വളരെ അപൂവ്വമാകുന്നു." മിസ്റ്റർ മാൾട്ട്ബി വന്ന് അധികം ആഴ്ചകൾ കഴിയുന്നതിനുമുമ്പു, വെങ്കട്ടറാവു പെൻഷ്യൻവാങ്ങി പിരിഞ്ഞു. യാതൊരു ബഹുമാനമൊ സന്തോഷസൂചനയോകൂടാതെ നാടുവിട്ടുപോയി.

വെങ്കട്ടറാവുവിൻെറ പിൻഗാമിയെ തിരഞ്ഞെടുക്കുവാൻ ആയാസം വേണ്ടിവന്നില്ല. ആ സ്ഥാനത്തേക്കു തക്കതായ ആൾ ശങ്കുണ്ണിമേനോനായിരുന്നു എന്നുള്ളത് ലോകസമ്മതമായിരുന്നു. മഹാരാജാവുതിരുമനസ്സിലേക്കും റസിഡണ്ടവർകൾക്കും ആ കായ്യത്തിൽ സംശയമുണ്ടായിരുന്നില്ല; എങ്കിലും അതിൽ സന്തോഷമില്ലാത്ത ഒരാളുണ്ടായിരുന്നില്ലെന്നില്ല. ശങ്കുണ്ണിമേനൊപ്പോലെ കായ്യപ്രാപ്തിയും, സ്വഭാവഗുണവും ധീരതയും ഉള്ള ഒരാൾ രാജ്യഭരണത്തിലേപ്പെട്ടാൽ തൻെറ സ്ഥിതിക്ക് അപാരമായ ഇടിച്ചിൽ തട്ടി ശങ്കരവാരിയരുടെ കാലത്തെന്നവണ്ണം നിസ്സാരമായ നിലയിൽ ജീവിതം കഴിപ്പാൻ ഇടയാകുമെന്ന് പരമേശ്വരയ്യർ വളരെ ഭയപ്പെട്ടിരുന്നു. അദ്ദേഹം അതുകൊണ്ട്,

അപ്പീൽകോടതിയിലെ ഒന്നാം ജഡ്ജിയെ ദിവാനായും ശങ്കുണ്ണിമേനൻെറ അനുജനെ ദിവാൻ പേഷ്ക്കാരായും നിയമിക്കുവാൻ തിരുമനസ്സിലെ അടുക്കൽ ശുപാർശ്ശചെയ്തു ഇതുകൊണ്ടു തൻെറ അവസ്ഥയ്ക്കു കുറവു വരാതെ ശങ്കുണ്ണിമേനൻെറ വശംവദന്മാരെ തൃപ്തിപ്പെടുത്താമെന്നു പരമേശ്വരപട്ടർ വിചാരിച്ചു.

എന്നാൽ മിസ്റ്റർ മാർഡ്ട്ട്ബി ആ ആലോചനകളൊന്നും വകവെക്കാതെ, ആ സ്ഥാനം ശങ്കുണ്ണിമേനോനെ ഏല്പിക്കുകയും അദ്ദേഹം അതിനെ സ്വീകരിക്കുകയുംചെയ്തു. ശങ്കുണ്ണിമേനോൻ ബ്രിട്ടീഷിൽതന്നെ ഇരുന്നിരുന്നാൽ നാട്ടുകാൎക്ക് അക്കാലത്തു ലഭിക്കാവുന്ന എത്രയും വലിയൊരു ഉദ്യോഗം അദ്ദേഹത്തിനു നിഷ്പ്രയാസം കിട്ടുമായിരുന്നു. എന്നാൽ ശങ്കുണ്ണിമേനോനു തൻെറ നാട്ടിലെ ദിവാൻപണി കിട്ടുന്നതിൽ സന്തോഷപ്രദമായി മറെറാന്നുമില്ലായിരുന്നു.

---

## ൪ മന്ത്രിപദം

---

൧൮൩൫-ാം മാൎച്ച് ൧൪-ാംനു ശങ്കുണ്ണിമേനോൻ കൊച്ചിരാജ്യത്തിൻെറ ഭരണത്തെ ഏററു. മന്ത്രിപദത്തിൽ അസാധാരണ ദീൎഘകാലമായ പത്തൊമ്പതു സംവത്സരവും നാലുമാസവും അദ്ദേഹം ഇരിക്കയും ചെയ്തു. കാലക്രമത്തെ അനുസരിച്ച് അദ്ദേഹത്തിൻെറ ഭരണചരിത്രം ഇവിടെ വിവരമായി കൊടുക്കുവാൻ വിചാരിക്കുന്നില്ല. അതനാവശ്യവും വായനക്കാൎക്കു നീരസവുമാവാൻ ഇടയുണ്ട്. അദ്ദേഹം ഭരണാധികാരം സ്വീകരിച്ചകാലത്ത് ഭരണയന്ത്രത്തി

ന്റെ എല്ലാഭാഗങ്ങളും ഏതുതരത്തിലായിരുന്നു എന്നും, അവയെ പരിഷ്കരിക്കുന്നതിന്നു അദ്ദേഹം എന്തെല്ലാം പ്രവൎത്തിച്ചു എന്നും അദ്ദേഹം ഒഴിയുന്നകാലത്ത് അവ ഏതു സ്ഥിതിയിലായിരുന്നു എന്നും ആകപ്പാടെ ചുരുക്കത്തിൽ പ്രസ്താവിക്കുവാനെ ഇവിടെ ശ്രമിക്കുന്നുള്ളു. ഈ കഥനത്തിന്നാരംഭിക്കുന്നതിന്നു മുമ്പ് അദ്ദേഹത്തിന്റെ നയം, ജോലിചെയ്യുന്ന രീതി, അദ്ദേഹത്തിന്നു നേരിട്ട ബുദ്ധിമുട്ടുകൾ ഇല്ലായ്മചെയ്വാൻ ചെയ്ത യത്നങ്ങൾ എന്നിവയെക്കുറിച്ച് ചിലതെല്ലാം കാണിക്കുന്നത് അപ്രകൃതമായിരിക്കയില്ലല്ലൊ.

ഇരുപത്തിരണ്ടു കൊല്ലത്തിന്നുശേഷം, ശങ്കുണ്ണിമേനോൻ തന്നെ പറഞ്ഞപ്രകാരം, മന്ത്രിപദം അദ്ദേഹം ഒരു സുഖാസനമായിട്ടല്ല കണ്ടത്. "ഒരു ദിവാന്റെ മാററവും സമൎത്ഥനായിരുന്ന രസിഡണ്ട് മിസ്റ്റർ മാംടബിയുടെ ആഭിമുഖ്യത്തിലുണ്ടായ ഒരു പുതിയപരിഷ്കാരത്തിന്റെ പ്രതിഷ്ഠാപനവും ആയ അവസ്ഥാന്തരകാലത്താണ് അദ്ദേഹം പണിയിൽ പ്രവേശിച്ചത്. ആ പദ്ധതിയിൽ കൂടിയുള്ള സഞ്ചാരത്തിൽ വൈഷമ്യങ്ങളെ നശിപ്പിക്കുവാനും പക്ഷപാതങ്ങളായി മല്ലിടുവാനും സ്വാൎത്ഥമതികളായ കക്ഷികളെ സംഘടിപ്പിപ്പാനും പല പഴയ സരണികളെ നന്നാക്കുകയൊ കളകയോ ചെയ്വാനും ഉണ്ടായിരുന്നു. അദ്ദേഹം പുതിയപരിഷ്കാരങ്ങളെ ഏൎപ്പെടുത്തുന്നതിൽ ഉത്സാഹിയായിരുന്നു. എന്നാൽ അവയെ ക്രമത്തിലും നല്ലപോലെ ആലോചിച്ചിട്ടും മാത്രമെ ഏൎപ്പെടുത്തിക്കൂടു എന്നുള്ള പക്ഷക്കാരനുമായിരുന്നു. രാജ്യഭരണരീതിയിൽ ബ്രിട്ടീഷുസമ്പ്രദായത്തിന്നു കണ്ണടച്ച് ഇവിടെക്കു പ്രവേശനം കൊടുക്കുന്നതിലൊ, മാററത്തിന്നായിക്കൊണ്ടു മാത്രമായുള്ള മാററങ്ങളിലൊ, ഉദ്വേഗത്തെ ഉണ്ടാക്കുന്ന നൂതനമാൎഗ്ഗപ്രവൎത്തനങ്ങ

ളിരുലാ അദ്ദേഹത്തിന്ന വലിയ വിശ്വാസമുണ്ടായിരുന്നില്ല. കോവിലകത്തിൻെറയും റസിഡൻസിയുടേയും ഇടയ്ക്കുള്ള വിഷമമാൎഗ്ഗത്തിൽ കൂടിയായിരുന്ന അദ്ദേഹത്തിന്ന ചരിക്കേണ്ടിയിരുന്നത്. ബ്രിട്ടീഷ് ഇൻഡ്യയിലെ നവീനരാജ്യഭരണക്രമത്തെ അനുകരിച്ച് കൊച്ചിയിൽ നടപ്പാക്കേണമെന്നുള്ള റസിഡണ്ടന്മാരുടെയും, യഥാസ്ഥിതന്മാരും പൂൎവ്വന്മാരുടെ കാലത്തുണ്ടായിരുന്ന അധിരാജത്വത്തെ വീണ്ടും പ്രതിഷ്ഠിച്ച് നിലനിൎത്തുന്നതിൽ ഉത്സുകന്മാരും ആയ രാജാക്കന്മാരുടെയും അഭിപ്രായങ്ങളെ കലഹം വരാതെ യോജിപ്പിച്ചുകൊണ്ടുപോകേണ്ട ഭാരം ശങ്കുണ്ണിമേനനിലുണ്ടായിരുന്നു. കോവിലകത്തെ മന്ദഗതിയെ മാറ്റുന്നതിന്ന ബ്രിട്ടീഷ് പ്രതിനിധിയുടെ അഭിപ്രായത്തെ ഒരു ചാട്ടവാറായും ഈ സ്ഥാനിയുടെ ശീഘ്രഗതിയെ ലഘൂകരിക്കുന്നതിന്ന കോവിലകത്തെ ഹിതത്തെ ഒരു കടിഞ്ഞാണായും ശങ്കുണ്ണി മേനോൻ ഉപയോഗിച്ചുവന്നു. ഈ നയംകൊണ്ട് രാജ്യത്തെ യശസ്കരമായി ഭരിക്കുവാൻ അദ്ദേഹത്തിന്ന സാധിച്ചു.

ചില ഉദാഹരണങ്ങളെക്കൊണ്ട് മേൽപറഞ്ഞതിൻെറ അൎത്ഥം വെളിപ്പെടുന്നതാകുന്നു. ഈ രാജ്യത്ത് പുരാതനകാലംമുതല്ക്കുള്ള നടപ്പനുസരിച്ച്, ദത്തിന്ന രാജാവിൻെറ സമ്മതം ആവശ്യമാണ്; ദത്തിനാൽ അവകാശം കിട്ടുന്ന സ്വത്തിന്ന ദത്തെടുക്കപ്പെടുന്നാൾ സൎക്കാരിലേക്ക ഒരു കരവുംകൊടുക്കണം. കൊങ്കണികൾ ഈ രാജ്യത്തുകാരല്ലെന്നും, അതുകാരണം, ഈ കരത്തിൽനിന്നും അവരെ ഒഴിവാക്കേണമെന്നും അവരിൽചിലർ റസിഡണ്ടിൻെറ അടുക്കൽ സങ്കടംബോധിപ്പിച്ചു. റസിഡണ്ട് ഹജൂരിലേക്കനുകൂലമായി ഈവിധം എഴുതിഅയച്ചു: "ഈ ബാധനം സ്വത്തുക്കളിന്മേലുള്ള അവകാശങ്ങളെ സംബന്ധിച്ചുള്ള ഉൽകൃഷ്ടവിചാരങ്ങൾക്ക വിരോധമായിട്ടുള്ളതാകുന്നു. ഇങ്ങനെ ഒരു കരം

ബ്രിട്ടീഷ് ഇൻഡ്യയിൽ ഇല്ലെന്നും തിരുവിതാംകൂറിൽ ഇതു മറെറാരു കരവും കൊടുക്കേണ്ടാത്ത മലയാളികൾക്കു മാത്രമെ ബാധിക്കു എന്നും ഉള്ള കാരണത്താൽ അയൽ നാട്ടുരാജ്യത്തുള്ള പ്രകാരമെങ്കിലും ഇവരെ അതിൽ നിന്നു ഒഴിവാക്കേണ്ട ഔചിത്യത്തെ ഞാൻ രാജാവിൻെറ ആലോചനയിൽ കൊണ്ടുവരുന്നു." അതിനു ദിവാൻ ഇപ്രകാരം മറുപടി അയച്ചു: "കരം ചുമത്തുന്ന രീതി ഓരോ രാജ്യത്ത് ഓരോ വിധമായിരിക്കും. ഒരു രാജ്യത്ത് ഒരു തരം കരമില്ലെന്നുള്ള സംഗതി മറെറാരു രാജ്യത്ത് ആയതു പിരിക്കുന്നതിനു ഒരു ന്യായമായ തടസ്സമെന്നു വിചാരിപ്പാൻ പാടില്ല. കൊച്ചിതിരുവിതാംകൂർ രാജ്യങ്ങളിൽ നടപ്പില്ലാത്ത പല കരങ്ങളും ബ്രിട്ടീഷ് ഇൻഡ്യയിൽ പിരിച്ചുവരുന്നുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ. രാജാവിൻെറ സമ്മതത്തോടുകൂടി മാത്രം നടത്താവുന്ന ഒത്തിനാൽ അവകാശം കിട്ടുന്ന സ്വത്തിന്മേൽ ഒരു കരം ചുമത്തുന്നതിൽ വലിയ വിരോധമുള്ളതായി തിരുമനസ്സിലേക്കു തോന്നുന്നില്ല. കരം കൊടുക്കുന്ന ബാദ്ധ്യതയിൽനിന്നു ചില വർഗ്ഗക്കാരെ മാററിനിത്തുന്നതു ഒരിക്കലും ഭംഗിയായിരിക്കയില്ല; നിങ്ങൾ അഭിപ്രായപ്പെട്ടപ്രകാരം, മലയാളികളെ ഒഴിച്ചെല്ലാവരെയും ഇതിൽനിന്നു ഒഴിവാക്കുന്നതിനു തിരുമനസ്സുകൊണ്ടു തക്ക കാരണവും കാണുന്നില്ല. ശേഷംപേരെപ്പോലെ മലയാളികളും മററു കരങ്ങൾ കൊടുക്കുന്നവരാകുന്നു".

നമ്മുടെ റസിഡണ്ടന്മാരിലൊരാൾ, അദ്ദേഹം പണിയെടുത്തിട്ടുള്ള ഏതോ ഒരു ഡിസ്ത്രിക്ടിൽ, കെട്ടിടങ്ങൾക്കു സിംഗപ്പൂരിലെ തേക്കാണ് ഉപയോഗിച്ചുകണ്ടതത്രെ. അദ്ദേഹം കൊച്ചിയിൽ വന്ന മാത്രയിൽ, അപ്പോൾ പണിതുവന്നിരുന്ന ചെറുതുരുത്തിപ്പാലത്തിനു തേക്ക് ആ ദിക്കിൽ നിന്നു വരുത്തേണമെന്നു സൎക്കാരിനെ നിബ്ബന്ധിച്ചു. മററു

പ്രകാരത്തിൽ, ആദായത്തിൽ, വിററുകളയാൻ പ്രയാസമായുള്ള ഒന്നാന്തരം തേക്ക് ഇവിടെയുള്ളപ്പോൾ, ചെറുതുരുത്തിപ്പാലത്തിനു സിംഗപ്പൂരിൽനിന്നു തേക്കു വരുത്തുന്നത് കയുക്തിയായിട്ടാണ് തിരുമനസ്സുകൊണ്ടു കരുതുന്നത്, എന്ന് ശങ്കുണ്ണിമേനോൻ എഴുതി അയച്ചു. ഈ വക ദൃഷ്ടാന്തങ്ങൾ അനന്തരാദ്ധ്യായങ്ങളിൽ കാണുന്നതാണ്.

സർക്കാർ സ്വത്ത് രാജാവിൻെറ സ്വകാര്യസ്വത്താണെന്നുള്ള പ്രാചീനാഭിപ്രായം അത്ര എളുപ്പത്തിൽ മൃത്യുഗതമായില്ല. ൧൮൫൦ ൽ മഹാരാജാക്കന്മാൎക്കു ചിലവിനു വേണ്ട സംഖ്യ ഇന്നതെന്നു വ്യവസ്ഥചെയ്കയുണ്ടായി. എന്നാൽ ഓരോ കാരണങ്ങൾ കാണിച്ച് കൂടുതൽ സംഖ്യ എടുക്കുന്നതിനു പല അവസരങ്ങളിലും അതാതുകാലത്തെ മഹാരാജാക്കന്മാർ കൂടക്കൂടെ ശ്രമങ്ങൾ ചെയ്തിട്ടുണ്ട്. എല്ലാകൊല്ലത്തിലും ഖജനാവിൽ ബാക്കിയിരിപ്പുസംഖ്യയിൽ ഒരു ഭാഗം മഹാരാജാവിൻെറ ഹിതമനുസരിച്ചു ചിലവിടുന്നതിനു നീക്കിവെക്കുന്നതു നന്നായിരിക്കുമെന്നു ശങ്കുണ്ണിമേനോൻ വന്നിട്ട് അധികംകാലം കഴിയുന്നതിനുമുമ്പ് മഹാരാജാവുതിരുമനസ്സുകൊണ്ട് അഭിപ്രായപ്പെട്ടു. ഈ അഭിപ്രായത്തെ കൈക്കൊള്ളാത്തപക്ഷം നേരിട്ടേയ്ക്കാവുന്ന നീരസത്തെ ഓൎത്ത് റസിഡണ്ടിനു ഇതിനെ അംഗീകരിച്ചുകളയാമെന്നുണ്ടായിരുന്നു. ആ വിധം പ്രവൎത്തിക്കുന്നതിൽ ശങ്കുണ്ണിമേനോൻ ബലമായി വിരോധിച്ചു; "നീക്കിവെക്കുന്ന സംഖ്യ മുഴുവനും ചിലവിട്ടതിനുശേഷം, കൂടുതൽ തുക നിശ്ചയമായും ആവശ്യപ്പെടുന്നതാണ്. ആ അവസരത്തിൽ റസിഡണ്ടിനു പ്രത്യാഖ്യാനം ചെയ്യാതെ തരമില്ലല്ലൊ" എന്നായിരുന്നു അദ്ദേഹം എഴുതിയത്. മദിരാശി ഗവൎമ്മേണ്ട് ശങ്കുണ്ണിമേനൻെറ അഭിപ്രായത്തോടുകൂടി യോജിച്ചു.

൧൮൩൩ ജൂണിൽ ദിവാൻ റസിഡണ്ടിന്ന എഴുതിയ ഒരു എഴുത്തിലെ താഴെ കാണുന്ന ഭാഗം ഇവിടെ ഉദ്ധരിക്കുന്നത് സന്ദൎഭോചിതമായിരിക്കും:—

"ഏതോ ചില വൎണ്ണാശ്രമധൎമ്മങ്ങളെ അനുഷ്ഠിക്കേണ്ടതിനായി ഖജനാവിൽനിന്ന് ഉദ്ദേശം ഇരുപതിനായിരം രൂപ ചിലവെഴുതി അയപ്പാൻ മഹാരാജാവു തിരുമനസ്സിൽനിന്ന എനിക്കു കിട്ടിയ കല്പനയെ നിങ്ങളുടെ അറിവിനായി അയച്ചിരിക്കുന്നു. ഇത് അസാധാരണമായ ഒരു പ്രാൎത്ഥനയാണ്; കൊട്ടത്താൽ, വീണ്ടും ആവശ്യപ്പെട്ടുകൊണ്ടു ഇരിക്കും. ക്രിയ സൎക്കാരാവശ്യത്തിനല്ലായ്കയാൽ, തൃക്കൈച്ചിലവായി നടത്തേണ്ടതാണ്. ദാനത്തിനും ദക്ഷിണയ്ക്കും സമ്മാനത്തിനും കാൎയ്യാദികൾക്കും ആയി പണ്ട് രാജാക്കന്മാർ ഖജനാവിനെ വാരിക്കൊടുക്കുക പതിവായിരുന്നു. അതുകാരണം, രാജ്യം നിൎദ്ധനത്വത്തിന്റെ വക്കത്തെത്തി. അപ്പോഴാണ് അന്നത്തെ റസിഡണ്ടായിരുന്ന മിസ്റ്റർ കാസമേജർ ൧൮൩൧-ൽ, തൃക്കൈച്ചിലവിലേക്കും സൎക്കാർവകയായി നടത്തേണ്ട ക്രിയാദികൾക്കും മററും സംഖ്യകൾ ക്ലിപ്തപ്പെടുത്തിയത്. അന്നുമുതൽ ഞങ്ങളുടെ കാൎയ്യങ്ങൾ അഭിവൃദ്ധിയെ പ്രാപിച്ചു. *** ഈ വക നിശ്ചയങ്ങളുടെ ഗുണപ്രദങ്ങളായ ഫലങ്ങളെ തിരുമനസ്സുകൊണ്ടു കണ്ടുകയില്ല. അവയെ തീരെ മാററിക്കളകയൊ അവയാൽ അനുവദിക്കപ്പെട്ട സംഖ്യയിൽ അധികം വാങ്ങി അവയെ വ്യൎത്ഥമാക്കുകയൊ ചെയ്വാൻ സാധിക്കുമെങ്കിൽ അവിടയ്ക്കു സാധിക്കുമായിരിക്കും. ഈവിധം ഒരു തീട്ടൂരം അയയ്ക്കുന്നതിനെക്കുറിച്ച് എന്നോടു കല്പിച്ചു പറഞ്ഞസമയം, ഞാൻ അതിന്റെ നിവാരണത്തിനായിക്കൊണ്ട് ഗുണദോഷം ഉപദേശിക്കയുണ്ടായി. പണം വാങ്ങുന്നതിന്നെതിരായുള്ള യുക്തികളൊന്നും അവിടെ സ്വീകരിക്കയില്ല; ഒരുസമയം

തിരുമനസ്സുകൊണ്ട് കാരണങ്ങളെ കേൾക്കുവാൻ ഒരുങ്ങുന്നതായാൽതന്നെ, അവയെ കേൾക്കാതിരിപ്പാനുള്ള ആളുകളും തെയ്യാറുണ്ട്. * * * സൎവ്വാധി എന്റെ ഒരു സ്നേഹിതനല്ലെന്നു നിങ്ങൾക്കറിയാമല്ലൊ. ആയാളാണ് തിരുമനസ്സിലെക്കൊണ്ട് ഈ വക അകാരണങ്ങളായ കല്പനകളെ അയപ്പിക്കുന്നത്. പണംകിട്ടിയാൽ, താൻവഴി തിരുമനസ്സിലേക്കു വലിയൊരു തുക കിട്ടിയെന്നുള്ള മാനത്തിന്നു ഹേതുവായി; ഇല്ലെങ്കിലൊ, എന്നെക്കുറിച്ചു തിരുമനസ്സിൽ ദുരഭിപ്രായം ജനിപ്പിക്കുവാനുള്ള നല്ലൊരു മാൎഗ്ഗവുമായി. നിങ്ങൾ വന്നതിനുശേഷം, ആദ്യമായി ഇങ്ങനെ ആവശ്യപ്പെടുന്നതാകകൊണ്ട് സൎവ്വാധിയുടെ തുകയിൽ മൂന്നിലൊന്നു അനുവദിക്കുന്നതു നന്നായിരിക്കുമെന്നു എനിക്കു തോന്നുന്നു."

റസിഡണ്ട് ഈ അഭിപ്രായപ്രകാരം പ്രവൃത്തിച്ചു. സാമാനങ്ങളുടെ വില വളരെ കൂടിയകാരണം, മഹാരാജാവുതിരുമനസ്സിലേക്കും വലിയമ്മതമ്പുരാൻ തിരുമനസ്സിലേക്കും നിശ്ചയിച്ചിട്ടുള്ള വക പോരാതെ വരികയാൽ ൧൭൯൮-ൽ ഇവയെ കൂട്ടിവെക്കുന്നതിന്നു തിരുമനസ്സുകൊണ്ട് ആവശ്യപ്പെട്ടു. കൂട്ടികൊടുപ്പിക്കുന്നതിന്നു ശങ്കുണ്ണിമേനോൻ നല്ലപോലെ ഉത്സാഹിച്ചു. കൂട്ടികൊടുക്കുന്നതോടുകൂടി ശങ്കുണ്ണിമേനോനു മറ്റൊരുകാൎയ്യവുംകൂടി സാധിക്കേണ്ടതുണ്ടായിരുന്നു.

"ഈ കൂടുതൽ ഊഴിയം നടപടികളിൽ വല്ല ഭേദഗതികളും വരുത്തുന്നതിന്നു ഒരു കാരണമായിത്തീരുന്നപക്ഷം, രാജ്യത്തിന്നു അതൊരു വലിയ അനുഗ്രഹമായി തീരുന്നതാണ്. കൂടുതൽ അനുവദിക്കുന്നതോടുകൂടി, കോവിലകങ്ങളിലേക്കുള്ള സാമാനങ്ങൾ അങ്ങാടിയിൽനിന്നു ശരിയായ വിലയ്ക്കു വാങ്ങുന്നതിന്റെ ഔചിത്യത്തെയും, സ്വല്പശമ്പളക്കാരായ സൎക്കാരുദ്യോഗസ്ഥന്മാർ മുഖേന ഊഴിയംപ്രകാ

രം അവയെ വാങ്ങി പ്രജകളെ ബുദ്ധിമുട്ടിക്കുന്നതിന്നും വഞ്ചിക്കുന്നതിന്നും പല അവസരങ്ങളും ഉണ്ടാകുന്നതിന്റെ അനൌചിത്യത്തെയും കുറിച്ച് നിങ്ങൾ ഉപദേശിക്കുന്ന പക്ഷം അതു ഫലിക്കാൻ എടയുണ്ട്." * "ഊഴിയം വേരൂന്നിപ്പിടിച്ചിട്ടുള്ള ഒരു ദോഷമാണ്; അതിനെ സാവധാനത്തിലും സൂക്ഷിച്ചും പറിച്ചുമാറേറണ്ടതാണ്. ഒന്നായി അതിനെ നിർമ്മൂലനം ചെയ്യുക എന്നത് ശ്രമസാദ്ധ്യമല്ല. പ്രവൃത്തി ഉദ്യോഗസ്ഥന്മാർക്ക് പീഡനത്തിന്ന ഒരു യന്ത്രമാകാതെയും കുടിയാനവന്മാർക്ക് എടുക്കവഹിയാത്ത ഒരു ചുമടാകാത്തവിധത്തിലും അതിനെ ഭേദപ്പെടുത്തിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. ഊഴിയം പുരാതനകാലംമുതൽ അനുഭവിച്ചുവന്നിട്ടുള്ള തങ്ങളുടെ ഒരു വിശേഷാധികാരമെന്നാണ് രാജാക്കന്മാരുടെ വിചാരം. അതിനെ വിട്ടുകൊടുക്കുന്നതിൽ അവൎക്ക് വിസമ്മതമാണെങ്കിലും; എങ്കിലും കരുണാശീലനായ ഇപ്പോഴത്തെ മഹാരാജാവുതിരുമനസ്സുകൊണ്ട് പ്രജകളുടെ ക്ഷേമത്തിന് കഴിയുന്നതു ചെയ്യാൻ ഒരുക്കമായിരിക്കും."

ശങ്കുണ്ണിമേന്റെ അഭിപ്രായത്തോട് അനുകൂലിച്ചുള്ള മദിരാശിഗവൎമ്മെണ്ടിന്റെ തീൎപ്പ് ഈ കാൎയ്യത്തിൽ ജനഹിതമായി പലതും പ്രവൎത്തിപ്പാൻ അദ്ദേഹത്തിന്ന വഴി തുറന്നു. ശങ്കുണ്ണിമേന്റെ ഉദ്യോഗകാലത്തിലെ ആദ്യത്തെ നാലുകൊല്ലത്തെ സുഖഗതി പരമേശ്വരപട്ടരുടെ കുമന്ത്രങ്ങളാൽ വളരെ തടയപ്പെട്ടു "മഹാരാജാവിന്റ് ചെറുപ്പമായിരുന്നപ്പോൾ, ഇദ്ദേഹം ഒരുശിഷ്യന്റെ നിലയിൽ ജീവിതമാരംഭിച്ചു. തിരുമനസ്സിലേക്ക് എപ്പോഴും ശരീരാസ്വാസ്ഥ്യം നേരിട്ടിരുന്നതുകാരണം, അദ്ദേഹം തന്റെ പ്രവൃത്തികളെക്കൊണ്ട് തിരുമനസ്സിലേക്ക് അദ്ദേഹത്തിനെ കൂടാതെ കഴികയില്ല എന്ന സ്ഥിതിയിലെത്തിച്ചു. സ്ഥാ

നാരോഹണശേഷവും ഈ പ്രവൃത്തികൾക്ക് ഒരു വിഘ്നം വരുത്താതെ, പരമേശ്വരപട്ടർ സർവ്വാധികാരിയായി നിയമിക്കപ്പെടുകയുംചെയ്തു. ഈ കാരണങ്ങളാൽ തിരുമനസ്സുകൊണ്ട് പഴയശിഷ്യനിൽ പ്രീതികാണിക്കുന്നതിൽ അത്ഭുതമില്ലല്ലൊ. തിരുമനസ്സുകൊണ്ട് ഇപ്പോൾ സ്വാമിയുടെ വശഗതനായിത്തീർന്നിരിക്കുന്നു സ്വാമിയാകട്ടെ, അദ്ദേഹത്തിനു ലഭിച്ച വിശ്വാസവും ശക്തിയും അദ്ദേഹത്തിൻെറയൊ മഹാരാജാവിൻെറയൊ യശസ്സിന്നായി ഒരിക്കലും ഉപയോഗിക്കുന്നതുമില്ല. അദ്ദേഹത്തിനു ഒരു പഠിപ്പുമില്ല, പ്രമാണവുമില്ല. അദ്ദേഹത്തിൻെറ ഉന്നതിക്കായിക്കൊണ്ടുമാത്രം അദ്ദേഹം പ്രയത്നിച്ചുതുടങ്ങി; അതിലേക്കുള്ള മാർഗ്ഗങ്ങളുടെ നന്മതിന്മകളെക്കുറിച്ച് അദ്ദേഹത്തിനു ആലോചനതന്നെയില്ല."

മഹാരാജാവ് ശങ്കുണ്ണിമേനനിൽ അനുകൂലമനസ്സോടുകൂടിയിരുന്നു. അവിടെയ്ക്കു ശങ്കുണ്ണിമേനൻെറ പ്രകൃതിയേയും പ്രാപ്തിയേയും കുറിച്ചു വളരെ നല്ലൊരു അഭിപ്രായമുണ്ടായിരുന്നു; കുട്ടിക്കാലംമുതല്ക്കു ശങ്കുണ്ണിമേനനെ ഇഷ്ടവുമായിരുന്നു. ഏതുകാർയ്യവും ദിവാൻ നേരിട്ടുണർത്തിച്ചാൽ, അവിടന്ന് അതോടു അനുകൂലിച്ചിരുന്നു; പക്ഷെ, പിന്തിരിഞ്ഞുകഴിഞ്ഞാൽ ഉടൻ തിരുമനസ്സിലെ പ്രീതിഭാജനമായിരുന്ന പരമേശ്വരപട്ടർ കാർയ്യക്കാരുടെ ശക്തി അവിടത്തെ ബാധിക്കയായി. ഈ ദുർബ്ബാധനിമിത്തം ദിവാന് അനവധി കഷ്ടാരിഷ്ടങ്ങൾ നേരിട്ടു എന്നാൽ മിസ്റ്റർ മാർട്ടുബിയുടെ സാന്ത്വനയത്തോടുകൂടിയ സമതയുടെയും, വേണ്ടടിക്കിൽ, ദാരുണമായ പ്രഭുത്വത്തിൻെറയും സഹായത്താൽ അക്കാലത്ത് പല അത്യാവശ്യങ്ങളായ പരിഷ്കാരങ്ങളേയും ശങ്കുണ്ണിമേനനു നടപ്പിൽ വരുത്തുവാൻ കഴിഞ്ഞിട്ടുണ്ട്.

മഹാരാജാവ് ശരീരസ്വാസ്ഥ്യംപോരാത്ത ഒരാളായിരുന്നു

എന്നു പ്രസ്താവിക്കയുണ്ടായല്ലൊ. ശീലായ്മ കൂടിക്കൂടിവന്നു. ൧൮൫൯ ഫെബ്രുവരി ൧-ാംനു- തീപ്പെട്ടുകയും ചെയ്തു. ശീലായ്മ കലശലായസമയം, ശങ്കുണ്ണിമേനെൻറ ശുശ്രൂഷ കൾ അശ്രാന്തങ്ങളായിരുന്നു. അതുഹേതുവായിട്ട് അദ്ദേഹത്തെയും ദീനം പിടിപെട്ടു; അതു ഭേദമായി എങ്കിലും, പിന്നീട് ഒരിക്കലും അദ്ദേഹത്തിനു പൂൎവ്വസുഖം കിട്ടീട്ടില്ല.

സർ രാമവൎമ്മമഹാരാജാവുതിരുമനസ്സിലെ സിംഹാസനാരോഹണത്തോടുകൂടി ശങ്കുണ്ണിമേന്നു കോവിലകത്തുനിന്നു നേരിട്ടുകൊണ്ടിരുന്ന ക്ലേശങ്ങളെല്ലാം അവസാനിച്ചു. ആ കാലത്തായിരുന്ന പരമേശ്വരപട്ടർ കാൎയ്യക്കാർ കൈ കടത്തിപ്രയോഗിച്ചുനോക്കിയത്. തീപ്പെട്ട മഹാരാജാവിൻെറ ശീലായ്മ മാറില്ലെന്നുകണ്ടസമയം, പിന്നത്തെ മഹാരാജാവിന്നു തന്നിൽ സ്നേഹവിശ്വാസങ്ങൾ കുറയാതെ നിലനിന്നുപോരുന്നതിൽ ഉണ്ടായേക്കാവുന്ന തടസ്സങ്ങളെ മാററുന്നതിൽ അദ്ദേഹം ജാഗരൂകനായിത്തീൎന്നു. എളയരാജാവിന്നു ഇഷ്ടനായ ഒരു മാനേജരുണ്ടായിരുന്നു. അദ്ദേഹം തൻെറ ഒരു ശത്രുവായിത്തീൎന്നെങ്കിലൊ എന്നു ശങ്കിച്ച് കുശലകൌശലങ്ങളെ പ്രയോഗിച്ച്, തീപ്പെട്ടതിന്നുമുമ്പ് എളയരാജാവിനെക്കൊണ്ട് മഹാരാജാവിൻെറ അടുക്കൽ ശുപാൎശചെയ്യിച്ചു. മഹാരാജാവായശേഷം വാഗ്ദാനത്തെ ഫലിപ്പിച്ചു എങ്കിലും, അദ്ദേഹത്തിന്നു പരമേശ്വരപട്ടരെ കണ്ടുകൂടാതെയായി. കൌശലങ്ങളുടെ കലാശം ആ മാതിരിയാകുമെന്നു കാൎയ്യക്കാർ വിചാരിച്ചിരുന്നില്ല. തിരുമനസ്സിലേക്കു കാൎയ്യക്കാരുടെ പേരിൽ നീരസത്തിന്നും ആക്ഷേപത്തിന്നും മററുകാരണങ്ങളുമുണ്ടായിരുന്നു. മഹാരാജാവിന്നു തന്നിലും തൻെറ ശുശ്രൂഷകളിലും തൃപ്തിയില്ലെന്നു കണ്ടപ്പോൾ, പരമേശ്വരപട്ടർ പണി രാജികൊടുത്തു. പിന്നീട് അദ്ദേഹം എളയതമ്പുരാൻെറ മന്ത്രിയായി കൂടി.

പുതിയ രാജാവിനു ശങ്കുണ്ണിമേനനിൽ നിർവ്യാജമായ സ്നേഹവും ബഹുമാനവുമുണ്ടായരുന്നു; അദ്ദേഹത്തിനു തന്റെ മന്ത്രിയിലുണ്ടായിരുന്ന അനിതരസാധാരണമായ വിശ്വാസത്തെ മന്ത്രിക്കു തന്റെ സ്വാമിയുടെ നേരെ ഉണ്ടായിരുന്ന പ്രബലഭക്തിനിഷ്ഠയോടുമാത്രം ഉപമിക്കാം. മഹാരാജാവിനോടു ചോദിക്കാതെയൊ അദ്ദേഹത്തിന്റെ അറിവുകൂടാതെയൊ ശങ്കുണ്ണിമേനോൻ യാതൊരു പ്രവൃത്തിയും ചെയ്തിരുന്നില്ല. തിരുമനസ്സിലെ സമ്മതം ആവശ്യമില്ലാത്ത കാര്യങ്ങളെക്കൂടി അവിടെ അറിവിച്ചുകൊണ്ടിരുന്നു. ആഴ്ചയിൽ ഒരിക്കൽ ദിവാൻ തിരുമുമ്പാകെ ചെല്ലാതിരിക്കയില്ല. പോയാൽ, ഒന്നും രണ്ടും മണിക്കൂറുനേരം, ഓരൊ സംഗതികളെ വിശദപ്പെടുത്തിയും ഭിന്നാഭിപ്രായങ്ങളുടെ ഗുണദോഷങ്ങളെ വിവേചനംചെയ്തും തിരുമനസ്സറിവിച്ചുപോന്നിരുന്നു. തന്റെ അവകാശങ്ങളെയും അധികാരങ്ങളെയും കുറയ്ക്കയൊ നാട്ടാചാരങ്ങളെ ബാധിക്കയൊ ചിലവധികരിക്കയൊ നാശസംശയത്തെ സൂചിപ്പിക്കയൊ ചെയ്യാത്ത തന്റെ മന്ത്രിപുംഗവന്റെ എല്ലാ അഭിപ്രായങ്ങളോടും മഹാരാജാവു പൂർണ്ണമായി യോജിച്ചുവന്നു. ശങ്കുണ്ണിമേനോൻ തന്റെ തമ്പുരാനോട് ഒരിക്കലും എതിർത്തു പറഞ്ഞിട്ടില്ല. വല്ല കാര്യത്തിലും തന്റെ അഭിപ്രായത്തോടുകൂടി തിരുമനസ്സു യോജിക്കുന്നില്ലെന്നു കണ്ടാൽ, തൽസമയം ശങ്കുണ്ണിമേനോൻ അതിനെക്കുറിച്ചുള്ള സംസാരം അവിടെ നിർത്തും. പിന്നീടു കാണുന്ന അവസരത്തിൽ പുതിയ യുക്തികളോടും വിവരണങ്ങളോടുംകൂടി വീണ്ടും ആ വിഷയത്തിൽ പ്രവേശിക്കും. അപ്പോഴും മഹാരാജാവ് അപ്രിയത്തെ പ്രദർശിപ്പിക്കുന്നതായാൽ, കാര്യം വളരെ ഗൌരവമുള്ളതല്ലെങ്കിൽ, ശങ്കുണ്ണിമേനോൻ തന്റെ യജമാനന്റെ ഹിതത്തിന്നു ഭാഗിയിൽ

വശംഗതനാകയും ചെയ്യും. എല്ലാകാൎയ്യങ്ങളിലും ശങ്കുണ്ണിമേനോ യഥേഷ്ടം പ്രവൃത്തിക്കാമെന്നായിരുന്നു അക്കാലത്തെ ജനങ്ങളുടെ ഇടയിലുണ്ടായിരുന്ന വിചാരം. ആ വിചാരം ശരിയായിരുന്നില്ലെന്നു അദ്ദേഹത്തിന്റെ സ്വകാൎയ്യറിക്കാൎട്ടുകളിൽനിന്നു വിശദമാകുന്നുണ്ട്.

മഹാരാജാവും റസിഡണ്ടുമായി ശങ്കുണ്ണിമേനോൻ കാൎയ്യങ്ങൾ നടത്തിവന്നിരുന്ന സമ്പ്രദായത്തെ അദ്ദേഹം രേഖപ്പെടുത്തീട്ടുണ്ട്. ൧൮൭൨-ൽ ആദ്യം, തിരുവിതാങ്കൂർ മഹാരാജാവും ദിവാൻ മാധവരായരുമായി ഉണ്ടായിരുന്ന നീരസത്തെ ശമിപ്പിച്ച് അവരെ യോജിപ്പിക്കുവാൻ മദിരാശി ഗവൎണ്ണരുടെ സഭയിലെ മുഖ്യഅംഗമായ മിസ്റ്റർ അർബത്ത്നട്ട് തിരുവനന്തപുരത്തുപോയി തിരിച്ചുവരുന്ന വഴി ഷൊർണ്ണൂരിൽ താമസിക്കുകയും അന്ന് അദ്ദേഹത്തെ ശങ്കുണ്ണിമേനോൻ ചെന്നുകാണുകയുമുണ്ടായി.

"മൂന്നുമണിക്ക് മിസ്റ്റർ അർബത്ത്നട്ടിനെ ചെന്നുകണ്ടു. അദ്ദേഹവുമായി ദീർഘമായൊരു സംഭാഷണവുമുണ്ടായി. മഹാരാജാവിനെയും ദിവാനെയും യോജിപ്പിക്കുവാനാണ് താൻ പോയിരുന്നതെന്നും, തല്ക്കാലം സാധിച്ചു എങ്കിലും യോജിപ്പ് എത്രകാലത്തേക്കു നില്ക്കുമെന്നു പറവാൻ സാധിക്കയില്ലെന്നും അദ്ദേഹം പറഞ്ഞു. × × മുഖ്യമായ കാൎയ്യങ്ങളെ ഇവിടെ ഏതുപ്രകാരത്തിലാണ് നടത്തിക്കൊണ്ടുപോകുന്നത് എന്ന് അദ്ദേഹം എന്നോടു ചോദിച്ചു. ഞാൻ ആഴ്ചയിൽ ഒരിക്കൽ മഹാരാജാവിനെക്കണ്ട് ആവക സംഗതികളെക്കുറിച്ച് തിരുമനസ്സറിവിച്ച് അവിടത്തെ അനുവാദം വാങ്ങുമെന്നുപറഞ്ഞു. ചില്ലറ ഭാഗങ്ങളിൽ വല്ല ആക്ഷേപങ്ങളും അവിടെക്കുണ്ടെങ്കിൽ, ഞാൻ അവയെ അനുസരിച്ചു വേണ്ട ഭേദഗതികൾചെയ്യും. പിന്നീടു ഞാൻ ആ കാൎയ്യങ്ങളെസംബന്ധിച്ചു റസിഡെണ്ടിനെഴുതി

അയയ്ക്കും. അദ്ദേഹത്തിൻെറ അനുമതിയുമുള്ള പക്ഷം, തിരുമനസ്സിലെ അനുവാദത്തിനായി നടപ്പനുസരിച്ച് സർവ്വാധികാര്യക്കാക്ക് എഴുതി അയയ്ക്കും. ഈ നടപടികൊണ്ട് കാര്യങ്ങളെ നിർവ്വിഘ്നമായും ഭംഗിയായും നിർവ്വഹിക്കുവാൻ സാധിക്കുന്നതാണെന്നും ഞാൻ അദ്ദേഹത്തെ ധരിപ്പിച്ചു. മിസ്റ്റർ അർബത്ത്നട്ട് ഇതൊരു നല്ല വഴിയാണെന്നു സമ്മതിച്ചു."

ഈ രാജാവിൻെറ പ്രീതിപാത്രമായിട്ട് ചെറുവത്തൂരു നമ്പൂരി എന്നൊരാളുണ്ടായിരുന്നു. അദ്ദേഹം പരമേശ്വരപട്ടരെപ്പോലെ ഒരു ദുരാചാരനായിരുന്നില്ല. പരമേശ്വരപട്ടർക്ക് എന്നപോലെ അദ്ദേഹത്തിനു രാജാവു സ്വാധീനവുമായിരുന്നില്ല. അദ്ദേഹത്തിനു ശങ്കുണ്ണിമേനനിൽ ഭയമുണ്ടായിരുന്നതുകാരണം, രാജ്യകാര്യങ്ങളിലൊന്നും അദ്ദേഹം പ്രവേശിച്ചിരുന്നില്ല. എന്നാൽ പരിചയവും ആത്മവിശ്വാസവും കൂടിവന്ന സമയം, അവയിൽ കയറി ചിലതെല്ലാം പ്രയോഗിക്കുവാൻ തുടങ്ങി. അദ്ദേഹത്തെക്കുറിച്ച് ശങ്കുണ്ണിമേനോൻ തൻെറ ഡയറിയിൽ (ദൈനികവൃത്തപുസ്തകത്തിൽ) ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു: "ചെറുവത്തൂരു നമ്പൂരി ബുദ്ധിമുട്ടിക്കാൻ തുടങ്ങിയിരിക്കുന്നു. സർക്കാരുദ്യോഗങ്ങൾക്കുള്ള നിയമങ്ങളെയും നിലവിലുള്ള വ്യവഹാരങ്ങളെയും കുറിച്ച് ചിലർക്ക് ചില ഉപദേശങ്ങൾ അയയ്ക്കുന്നതായി അറിയുന്നു. അദ്ദേഹം തിരുമനസ്സിലെ ഒരു വലിയ സേവനാണ്; അതിനു സംശയമില്ല എങ്കിലും തിരുമനസ്സുകൊണ്ട് ഈ വിവരം അറിഞ്ഞാൽ, നമ്പൂരിയുടെ ഈ വകചാപല്യങ്ങളെ ഒരിക്കലും അവിടുന്നു സഹിക്കയില്ല. ഈ സംഗതികൾ തിരുമനസ്സറിയിക്കേണ്ടിവരുമെന്നു തോന്നുന്നു." അപ്രകാരം തിരുമനസ്സറിവിക്കയും നമ്പൂരി പിന്നീടു ശരിയായ മാർഗ്ഗത്തിൽക്കൂടിമാത്രം ചരിക്കയുംചെയ്തു. വെള്ളപ്പാറ

മ്പൂ നമ്പൂരിയും ചെറുവത്തൂരുനമ്പൂരിയുമായി വളരെക്കാലം മുമ്പുമുതൽനടന്നുവന്നിരുന്ന ഒരുതക്കം ശങ്കുണ്ണിമേനോൻ വെള്ളപ്പുറമ്പുനമ്പൂരിക്കനുകൂലമായി തീർച്ചയാക്കിയതിൽ ചെറുവത്തൂരു നമ്പൂരിക്ക് ഒട്ടും രസിച്ചില്ല. ശങ്കുണ്ണിമേനന് അതുകൊണ്ടൊരു ഇളക്കവും ഉണ്ടായില്ല.

ശങ്കുണ്ണിമേനൻെറ ഉദ്യോഗകാലത്ത് എട്ടു റസിഡണ്ടന്മാരായി അദ്ദേഹത്തിനു എടപെടേണ്ടതായി വന്നിട്ടുണ്ട്. അവരെല്ലാവരുമായി ശങ്കുണ്ണിമേനോൻ ലൌകികനിലയിൽ കഴിഞ്ഞുകൂടുകയും, അവർ ശങ്കുണ്ണിമേനൻെറ പ്രാപ്തിയെയും സ്വഭാവവിശേഷത്തേയും കുറിച്ച് വളരെസ്തുതിച്ച് എഴുതുകയും ചെയ്തിട്ടുണ്ട്. മിസ്റ്റർ മാറംട്ട്ബിയെയായിരുന്നു ശങ്കുണ്ണിമേനോൻ എല്ലാവരിലും അധികമായി സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തിരുന്നത്. മിസ്റ്റർ മാഗ്ഗ്രിഗരുടെ ഉദ്ധതവും അസുഖദവും ആയിരുന്നരീതി ശങ്കുണ്ണിമേനന് അതൃപ്തികരമായിരുന്നു. ആ തരത്തിലുള്ള ഉദ്യോഗസ്ഥന്മാർ ബ്രിട്ടീഷ് ഭരണത്തെ മലിനപ്പെടുത്തുന്നതായി ശങ്കുണ്ണിമേനോൻ പല അവസരങ്ങളിലും അഭിപ്രായപ്പെട്ടു. ശങ്കുണ്ണിമേനോൻ ബ്രിട്ടീഷായുള്ള ബന്ധത്തിൻെറ പ്രബലനായ ഒരു പാലകനും ബ്രിട്ടീഷുകാരുടെ ഗുണഗണങ്ങളുടെ നിഷ്കളങ്കനായ ഒരു ശ്ലാഘിയുമായിരുന്നു. "മെഡോസ് ടെയിലർ അദ്ദേഹത്തെക്കുറിച്ച് എഴുതീട്ടുള്ള ബുക്ക് ഇപ്പോഗം വായിച്ചുതീൎന്നു. യൂറോപ്യൻമാരായ ഉദ്യോഗസ്ഥന്മാർ എല്ലാവരും അദ്ദേഹത്തെപ്പോലെ ആയിരിക്കേണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അങ്ങനെ എങ്കിൽ ബ്രിട്ടീഷ്കാരുടെ ഭരണം ഇതിലും ജനഹിതമായി തീരുന്നതാണ്." എന്നു ൧൮൭൨-ൽ അദ്ദേഹം ഡയറിയിൽ എഴുതിയിരിക്കുന്നു.

# ൭ നിയമഭരണം.

ശങ്കുണ്ണിമേനോൻ ബ്രിട്ടീഷിൽ വളരെക്കാലം ഒരു നിയമഭരണകർത്താവായിരുന്നു. ആ തുകാരണം, ഒരുരാജ്യത്ത് സത്യം, പ്രാപ്തി, സ്വാതന്ത്ര്യം എന്നിവയോടുകൂടി നിയമഭരണകർത്താക്കന്മാർ ഉണ്ടായിരിക്കേണ്ടതിൻെറ ആവശ്യത്തെ നല്ലപോലെ ഗ്രഹിക്കാനിടയായിട്ടുണ്ടായിരുന്നു. അദ്ദേഹം മന്ത്രിപദത്തിൽ എത്തിയ ഉടനെ കൊച്ചിയിലെ നിയമഭരണത്തിൻെറ കാര്യത്തിൽ അദ്ദേഹത്തിൻെറ മനസ്സുനിർത്തി. അതിനുമുമ്പ് അപ്രാപ്തന്മാർക്കും ആ വകുപ്പിൽ പണികിട്ടിയിരുന്നു; അവരുടെ അധികാരങ്ങളെയും പണികളെയും വ്യവസ്ഥപ്പെടുത്തിയിരുന്നില്ല; അവർ സാധാരണമായി കുറഞ്ഞശമ്പളക്കാരും കൈക്കൂലിയിലും ശുപാർശിയിലും പ്രിയമുള്ളവരുമായിരുന്നു. നാട്ടാചാരങ്ങളെ അവലംബിച്ചും, നല്ലപോലെ രൂപവൽകരിക്കപ്പെടാത്തതുമായ ഒരു നിയമത്തെയായിരുന്നു അവർ നടത്തിയിരുന്നത്; തോന്നിയവർക്കൊക്കെ വക്കീലന്മാരുമാകാമായിരുന്നു. ജഡ്ജിമാർ ആദ്യം ദിവാൻജിയുടെ കീഴിലായിരുന്നു. അന്ന് അവർക്കുവേണ്ട ഉപദേശങ്ങളെ കൊടുത്തിരുന്നത് അദ്ദേഹമായിരുന്നു. ജനറൽ കല്ലൻ റസിഡണ്ടായമുതൽ, രാജാവിൻെറ ആക്ഷേപത്തെ ഗണിക്കാതെ, ആ അധികാരത്തെ അദ്ദേഹമെടുത്തു!

ശങ്കുണ്ണിമേനോൻ ദിവാനായിവന്നു രണ്ടുകൊല്ലത്തിനകത്ത് ഇതിനെല്ലാം ഒരു മാററമുണ്ടായി. അപ്പീൽകോടതിയിലും രണ്ടു ജില്ലാക്കോടതികളിലും അക്കാലത്ത് മുമ്മൂന്നു ജഡ്ജിമാരായിരുന്നു. എല്ലാകോടതികളിലും അവരിലൊരാൾ ഹിന്തുശാസ്ത്രത്തിൽ നിപുണനായ ഒരു പണ്ഡിതൻവേണമെന്നുണ്ടായിരുന്നു. കൊള്ളരുതാത്ത ജഡ്ജിമാരുടെ സ്ഥാ

ന്നങ്ങളിലേക്കു വേറെ ആളുകളെ നിയമിച്ചു; ശമ്പളം ഇരട്ടിച്ചു. ഇതുകൊണ്ട് ശങ്കുണ്ണിമേനോൻ തൃപ്തിപ്പെട്ടിരുന്നു. എന്നാൽ, അദ്ദേഹത്തിൻെറ സന്തോഷം അധികനാളെയ്ക്കുനിന്നില്ല. ഒരു സംവത്സരത്തിനകത്ത് സത്യവാന്മാരായ ന്യായാധിപതിമാർ സാമർത്ഥ്യമില്ലാത്തവരെന്നും സാമർത്ഥ്യമുള്ളവർ സത്യവാന്മാരല്ലെന്നും അദ്ദേഹത്തിനു മനസ്സിലായി. അപ്പീൽ കോടതിയിലെ ഒന്നാംജഡ്ജിയായി എല്ലാപ്രകാരത്തിലും നല്ലതായൊരാളെ കിട്ടുവാൻ ശങ്കുണ്ണിമേനോൻ വളരെ ശ്രമിച്ചു. മുത്തുസ്വാമിഅയ്യർ അന്ന് മംഗലാപുരത്ത് സദരമീനായിരുന്നു. മാധവരായർ ഉപദേശിച്ചപ്രകാരം, മുത്തുസ്വാമിഅയ്യരെ ഈ ജോലിക്കു ശങ്കുണ്ണിമേനോൻ ക്ഷണിച്ചു. പക്ഷെ, ദേഹസുഖത്തെയും മേലാലുണ്ടാകാവുന്ന ഗുണത്തെയും ഓർത്തു തനിക്ക് അതു സ്വീകരിപ്പാൻ തരമില്ലെന്നും, ഉപേക്ഷിക്കുന്നതിനെക്കുറിച്ചു മഹാരാജാവുതിരുമനസ്സുകൊണ്ടു ക്ഷമിക്കേണമെന്നും അദ്ദേഹം മറുപടി അയച്ചു. ഒടുവിൽ, അന്ന് ആലപ്പുഴയിൽ ജില്ലാജഡ്ജിആയിരുന്ന സുബ്രഹ്മണ്യപിള്ളയെ ആ പണിക്കു വെച്ചു. ശങ്കുണ്ണിമേനോൻ ഉദ്യോഗത്തിൽനിന്നു പിരിയുന്നകാലത്ത് കോടതികൾ നിയമപരിജ്ഞാനവും സത്യസന്ധതയും ഉള്ള ന്യായാധിപതിമാരാൽ അലങ്കരിക്കപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ കാലത്ത് ഏഴു ജഡ്ജിമാർ ഉണ്ടായിരുന്നവരുടെ ആകെ ശമ്പളം ൪൭൦-രൂപയിൽനിന്നു ൨൪൦൦-രൂപവരെയാക്കി.

നിയമത്തിൻെറയും മലയാളഭാഷയുടെയും ജ്ഞാനം ഉള്ളവർക്കേ വക്കീലന്മാരായി സന്നതുകൊടുത്തുകൂടു എന്നും കാലേക്കൂട്ടി ഒരു നിയമം നടപ്പിൽ വരുത്തി. വക്കീൽ പരിക്ഷ ഏർപ്പെടുത്തുകയും രണ്ടുകുറി അതു നടത്തുകയുംചെയ്തു. ആ പരീക്ഷകളിൽ ജയിച്ച പലരും പിന്നീടു പ്രമാണി

കളായിതീൎന്നിട്ടുണ്ട്. ബാരിസ്റ്റർ മിസ്റ്റർ ഗോവൎക്ക കൊച്ചിയിലെ കോടതികളിൽ വക്കീലായി പ്രവൎത്തിക്കുന്നതിന്ന ഒരു സന്നതു കൊടുക്കേണ്ടകാൎയ്യത്തിൽ ൧൮൭൭-ൽ അന്നത്തെ റസിഡേണ്ട് ശുപാൎശിചെയ്കയുണ്ടായി. അതിന്ന "മിസ്റ്റർ ഗോവർ ഇവിടത്തെ പരീക്ഷ ജയിച്ചാളല്ല; അദ്ദേഹത്തിന്ന മലയാളവും അറിഞ്ഞുകൂട. അതുകാരണം അദ്ദേഹത്തിന്ന ഈ രാജ്യത്തെ സിവിലും ക്രിമിനലും കോടതികളിൽ കക്ഷികൾക്കുവേണ്ടി വ്യവഹരിക്കുന്നതിന്ന തരമുണ്ടെന്ന് എനിക്ക തോന്നുന്നില്ല. എന്നാൽ അദ്ദേഹത്തിന്ന ഞങ്ങളുടെ കോടതികളിലെ വക്കീലന്മാരെ സഹായിക്കുന്നതിന്ന വിരോധമുണ്ടാകുമെന്ന തോന്നുന്നില്ല. അപ്പീൽ കോടതിയിലെ ഒന്നാംജഡ്ജിയോടു ഈ കാൎയ്യത്തെക്കുറിച്ചു ചോദിക്കുന്നതു നല്ലതായിരിക്കുമെന്ന കരുതി ചോദിച്ചു. അദ്ദേഹത്തിനും മുൻ പ്രസ്താവിച്ച അഭിപ്രായമാണുള്ളത്." റസിഡേണ്ടിൻെറ നിൎബ്ബന്ധംകൊണ്ട് പിന്നീടു നിയമത്തിലെ ഈ ഭാഗത്തെ മാറേറണ്ടതായിവന്നു.

ശങ്കുണ്ണിമേനെൻറ കാലത്തു സ്ഥാപിച്ച കോടതികളുടെയും നടപ്പാക്കിയ നിയമങ്ങളുടെയും ഒരു പട്ടിക ഇവിടെ കൊടുത്തിട്ടു വലിയ പ്രയോജനമുണ്ടെന്ന തോന്നുന്നില്ല. ചുരുക്കത്തിൽ അവയുടെ സ്വഭാവത്തെ ഇവിടെ കാണിച്ചിരിക്കാം. ഓരോ താലൂക്കിലും ഓരോ മുൻസിപ്പുകോടതിയെ സ്ഥാപിച്ചു. ജില്ലാക്കോടതിക്ക സെഷ്യൻകോടതിയുടെ അധികാരംകൊടുത്തു. തൂക്കിക്കൊല, ജീവപൎയ്യന്തം തടവ് എന്നീ രണ്ടു ശിക്ഷകൾക്ക മാത്രമെ മഹാരാജാവ് തിരുമനസ്സിലെ അനുമതി വേണ്ടു എന്നും തീൎച്ചയാക്കി. സിവിൽനടവടി, കാലഹരണം, റജിസ്ത്രേഷൻ, ശിക്ഷാക്രമം എന്നീ സംഗതികൾക്ക നിയമങ്ങൾ ഉണ്ടാക്കി നടപ്പാക്കി. യൂറോപ്പുരാജ്യക്കാരായ ബ്രിട്ടീഷുപ്രജകൾ നാട്ടുരാജ്യങ്ങളിൽ

വെച്ച കുററംചെയ്താൽ, അവരെ ആ രാജ്യങ്ങളിലെ കോടതികൾ അവിടങ്ങളിലെ നിയമമനുസരിച്ച തെളിവെടുത്തു ശിക്ഷിക്കയൊ വിട്ടയക്കയൊ ചെയ്യുന്നതിൽ ആരും ആദ്യം വിരോധം പറഞ്ഞിരുന്നില്ല. എന്നുതന്നെയല്ല, ആ അവകാശത്തെ ഇന്ത്യാഗവൎമ്മെണ്ട് സമ്മതിക്കുകൂടി ചെയ്തിരുന്നു. എന്നാൽ, ൧൮൬൮-ൽ, തിരുവിതാംകൂറിലെ ഒരു യൂറോപ്യൻ ഉദ്യോഗസ്ഥൻ സൎക്കാർ പണമപഹരിച്ചതിനു രണ്ടുകൊല്ലത്തെ കഠിനതടവിനു വിധിച്ചസമയം, മദിരാശി ഗവൎമ്മേണ്ട് ആ ശിക്ഷാവിധി തെറെറന്നു കല്പിച്ചു. പക്ഷെ, മെയിൻ സായ്പുമുതലായ നിയമപണ്ഡിതന്മാർ വിധി നിയമപ്രകാരം ഉണ്ടായിട്ടുള്ളതെന്നു അഭിപ്രായപ്പെട്ടകയാൽ, ഗവൎമ്മേണ്ടിന്റെ കല്പനയെ പിൻവലിച്ചു. എങ്കിലും, മേലിൽ അങ്ങിനെയുള്ളവരെ റസിഡേണ്ടിന്റെ തെളിവെടുത്തേ ശിക്ഷിച്ചുകൂടു എന്നുതീൎച്ചയാക്കി. ഇതിനെ എതിൎത്ത് സകാരണം പ്രബലമായി തിരുവിതാംകൂറിൽനിന്നുശേഷയ്യാശാസ്ത്രിയും കൊച്ചിയിൽനിന്നു ശങ്കുണ്ണിമേനോനും എഴുതി. അതുകൊണ്ടുഫലമൊന്നുമുണ്ടായില്ലെന്നു പ്രത്യേകം പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലൊ.

ശങ്കുണ്ണിമേനോന്റെ കാലത്ത് നിയമഭരണ സംബന്ധമായി മറെറാരുപ്രധാനസംഗതിതീൎച്ചയാക്കിയത് അപ്പീൽ കോടതിയിലെ ചിലതീൎപ്പുകളിൽ നിന്നു തിരുമുമ്പാകെ അപ്പീലിനു പ്രജകൾക്ക് അവകാശമുണ്ടായിരിക്കേണമെന്നുള്ളതാണ്. ൧൮൮൪ മുതൽ ഇതിനുവേണ്ട ഏൎപ്പാടുകൾ ഉണ്ടായിരുന്നു. ൧൮൭൦-ൽ ഇവയെ ഇല്ലായ്മചെയ്തത് നന്നായില്ല. ജനറൽ കല്ലൻ കൈവശപ്പെടുത്തിയ അവകാശം തിരുമുമ്പാകെ അപ്പീലുകൾ തുടങ്ങിയതോടുകൂടി അസ്തമിതപ്രായമായി. രാജ്യം ഭരിക്കുന്നവരും നിയമം നടത്തുന്നവരും ആയി മത്സരമില്ലാതിരിക്കുന്നതിനും ജഡ്ജിമാൎക്ക അവ

രുടെ ജോലിയെ സംബന്ധിച്ച പൂൎണ്ണസ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതിന്നും ശങ്കുണ്ണിമേനോൻ കഴിയുന്നവണ്ണം ഉത്സാഹിച്ചു. എന്നാൽ ചിലപ്പോഗം അദ്ദേഹത്തിന്റെ ശ്രമം നിഷ്ഫലമായിത്തീൎന്നു. ആദ്യകാലത്തുണ്ടായിരുന്ന ജഡ്ജിമാർ ദിവാൻജിക്ക് അടിമപ്പെട്ടവരെന്നപോലെ പ്രവൎത്തിച്ചിരുന്നു. എങ്കിൽ, അവരുടെ പിൻഗാമികൾ സ്വാതന്ത്ര്യത്തെ ക്രമത്തിലധികം കാണിക്കുന്നതിൽ ഉത്സുകന്മാരുമായിരുന്നു. ശങ്കുണ്ണിമേനോൻ ഒരു കലഹപ്രിയനായിരുന്നില്ല; മല്ലിട്ടിരുന്നവരോടു വളരെ ക്ഷമയോടുകൂടി പല സന്ദൎഭങ്ങളിലും അദ്ദേഹം പെരുമാറിവന്നു. ഒടുവിൽ, സഹിക്കവഹിയാതെയായി, സംഗതികൾ എല്ലാം തിരുമുമ്പാകെ സമൎപ്പിക്കുന്നതിന്ന ശങ്കുണ്ണിമേനോൻ തീൎച്ചയാക്കി. അതിന്നുമുമ്പ്, ഈ വിഷയസംബന്ധമായി അതുവരെ നടന്ന സംഗതികളെ എല്ലാം ക്രമത്തിൽ ചുരുക്കി കാണിച്ച് അദ്ദേഹം റസിഡേണ്ടിന്ന എഴുതിഅയച്ചു. അതിലൊരുഭാഗത്ത് ഇപ്രകാരം പ്രസ്താവിച്ചിരുന്നു:—

"ജഡ്ജിമാൎക്ക സ്വാതന്ത്ര്യമുണ്ടായിരിക്കേണമെന്നുള്ള പ്രമാണത്തോടുകൂടി ഞാൻ പൂൎണ്ണമായി യോജിക്കുന്നു. ഇവിടെ സ്വാതന്ത്ര്യം എന്നു വെച്ചാൽ, വ്യവഹാരസംബന്ധമായി അവരുടെ നിയമപ്രകാരമുള്ള നടപടികളിലും തീൎപ്പുകളിലും ആരും കയറിപ്രവേശിക്കരുതെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. ഒരു വ്യവഹാരത്തെ ഇന്നപ്രകാരം കേൾക്കേണം, ഇന്നമാതിരി വിധിക്കേണം എന്ന് അവരോടു ആരും പറഞ്ഞുകൂട. അതല്ലാതെ, നാട്ടിൽ നടപ്പുള്ള നിയമങ്ങൾക്കും, നിയമങ്ങളുടെ പ്രാബല്യമുള്ള ആചാരങ്ങൾക്കും വിപരീതമായി വിധികല്പിക്കുന്നതിലും, മററുള്ള ഭരണവകുപ്പുകളുടെ അധികാരങ്ങളെയും അവകാശങ്ങളെയും തടയുന്നതിലും, അവരുടെ കൈവശംവരുന്ന സൎക്കാർപണത്തെ

യഥേഷ്ടം ചിലവാക്കുന്നതിലും, ആരുടെ അറിവും അനുവാദവുംകൂടാതെ കോടതിയുള്ള ദിവസങ്ങളിൽ അവിടെ ഹാജരാകാതെ മറുരാജ്യത്തുപോയി താമസിക്കുന്നതിലും അവരോടു മഹാരാജാവുതിരുമനസ്സിലെ പ്രധാനമന്ത്രികൂടി ചോദ്യപ്പെട്ടുകൂടെന്നാണ് സ്വാതന്ത്ര്യപദത്തിനു അവർ അർത്ഥം കൊടുക്കുന്നത് എങ്കിൽ, ഞാൻ അവർക്ക് അത്തരം സ്വാതന്ത്ര്യം കൊടുക്കുന്നതിൽ തീരെ വിരോധിയാകുന്നു.”

റസിഡെണ്ട ശങ്കുണ്ണിമേനൻെറ അഭിപ്രായങ്ങളോടു യോജിച്ചു. എഴുത്തുകുത്തുകളിൽ ചെയ്തിട്ടുള്ള ദോഷാരോപണങ്ങളെ പിൻവലിപ്പിച്ച് മിസ്റ്റർ സുബ്രമണ്യൻ പിള്ള ശങ്കുണ്ണിമേനോനോടു ക്ഷമായാചനം ചെയ്യേണ്ടതാണെന്ന് അദ്ദേഹം മഹാരാജാവിനെ ഉപദേശിച്ചു. തിരുമനസ്സുകൊണ്ട് ഇതനുസരിച്ച് തീട്ടൂരം കല്പിച്ചയച്ചു. രണ്ടാം ജഡ്ജി മിസ്റ്റർ ക്ലാക്ക് രാജികൊടുത്തുപോയിരുന്നില്ലെങ്കിൽ അദ്ദേഹവും ഇപ്രകാരം ചെയ്യേണ്ടതായിരുന്നു എന്നും റസിഡെണ്ട് പ്രസ്താവിച്ചിരുന്നു.

മിസ്റ്റർ സുബ്രഹ്മണ്യൻ പിള്ള കല്പനപ്രകാരം ചെയ്തു എന്നുമാത്രമല്ല, പിറെറന്നാൾ ശങ്കുണ്ണിമേനോനെ വന്നുകണ്ടു, വലിയ സ്നേഹിതന്മാരായി പിരികയും ചെയ്തു.



## ൯ ശങ്കുണ്ണിമേനോനും എളയരാജാവും



ശങ്കുണ്ണിമേനൻെറ ജീവകാലം മുഴുവനും പശ്ചാത്താപത്തിനു ഇടകൊടുക്കാതെ, എന്നൊന്നില്ലാതെ ശങ്കുണ്ണിമേനൻെറ മനസ്സിനെ ഒരു സംഗതി അനവരതം ദുഃഖിപ്പിച്ചുകൊണ്ടിരുന്നു. ആ സംഗതി ൧൦൨൫-ൽ അദ്ദേഹവും അടുത്ത കിരീടാവകാശിയും തമ്മിൽബലമായി ഉണ്ടായ

നീരസമായിരുന്നു. ആ വിഷയത്തെ അദ്ദേഹത്തിന്റെ സ്വന്തവാക്കുകൾകൊണ്ടുതന്നെ ഇവിടെ വിശദപ്പെടുത്താം.

"൯൮൦-ലെ ഒരു തീട്ടൂരപ്രകാരം പാലിയത്തച്ഛന് കഴൃശപ്രവൃത്തിയിലെ കോയ്മസ്ഥാനവും അവിടത്തെ ക്ഷേത്രത്തിലെ സമുദായഭരണവും നല്കിയിരുന്നു; എന്നുതന്നെയല്ല, അദ്ദേഹത്തിനു ആ പ്രവൃത്തിയിലെയും ക്ഷേത്രവസ്തുക്കളുടെയും കരം പിരിച്ചെടുത്ത് രശീതികൊടുപ്പാനും ഉള്ള അധികാരവും ആയ്ക്ക് അനുവദിച്ചിരുന്നു. അന്നുമുതൽ ആ ക്ഷേത്രസംബന്ധമായ സകലകാൎയ്യങ്ങളും പാലിയത്തച്ഛൻ നടത്തിവന്നിരുന്നു. ആ ക്ഷേത്രകാൎയ്യങ്ങളെ നടത്തുന്നതിൽ ഒരു നമ്പൂതിരിക്കുകൂടി ഊരാണ്മസ്ഥാനം ഉള്ളതായി കാണുന്നു.

"ഇരുകക്ഷികളുടെ അധികാരങ്ങൾ ഇന്നിന്നവയെന്നു നല്ലവണ്ണം വ്യവസ്ഥപ്പെടുത്തീട്ടുണ്ടായിരുന്നില്ല. എങ്കിലും, ൧൦൦൩-വരെ അവർ തമ്മിൽ യോജിപ്പായി കഴിഞ്ഞുകൂടിയിരുന്നു. ആ സംവത്സരത്തിൽ, നവമ്പ്രമാസത്തിൽ, പാലിയത്തച്ഛനും നമ്പൂതിരിഊരാളരും തമ്മിൽ രസക്ഷയം തുടങ്ങുകയും, ക്ഷേത്രകാൎയ്യങ്ങൾ അന്വേഷിപ്പാനായി പാലിയത്തച്ഛൻ നിശ്ചയിച്ച ഒരു നമ്പൂതിരികാരണം, ക്ഷേത്രത്തെയും അതുസംബന്ധിച്ച വസ്തു അവകാശത്തെയും പററി ഇരുഭാഗക്കാരും തമ്മിൽ വാദം ആരംഭിക്കയും ചെയ്തു. ശരിയായ അന്വേഷണം നടത്തിയതിന്റെ ഫലമായി പഴയകാലത്തു ചെയ്തുകാണുന്നവിധം പാലിയത്തച്ഛന്റെ ആ പാട്ടവാളിതന്നെ ക്ഷേത്രകാൎയ്യങ്ങൾ നോക്കിക്കൊള്ളേണ്ടതാണെന്നു തീൎച്ചയാക്കി.

"മററൊ ഊരാളനു ആ തീൎപ്പു സമ്മതമായില്ലെങ്കിൽ, അദ്ദേഹത്തിന്റെ അവകാശത്തെ സ്ഥാപിപ്പാനായി വാ

ടിക്കേണ്ടതായിരുന്നു. എന്നാൽ അതിനുപകരം അദ്ദേഹം ക്ഷേത്രവും അതുസംബന്ധിച്ച വസ്തുക്കളും കൈവശം വരുത്തുന്നതിന്നും അച്ചനെബുദ്ധിമുട്ടിക്കുന്നതിന്നും അദ്ദേഹത്തിന്റെ അവകാശങ്ങളെ എളയതമ്പുരാൻതിരുമനസ്സിലേക്കു തീറുകൊടുത്തു എന്നാണ് എനിക്കു തോന്നുന്നത്. വളരെ ചെറുപ്പക്കാരനും ലൌകികവിഷയങ്ങളിൽ വലിയ പരിചയമില്ലാത്ത ആളുമായ ആ തിരുമനസ്സുകൊണ്ട്, അവരുടെ അപേക്ഷയെ സ്വീകരിച്ചു. ചില കലഹപ്രിയന്മാരുടെ ദുരുപദേശപ്രകാരം ൧൦൪൨-ലെ ഉത്സവകാലത്ത് ക്ഷേത്രകാൎയ്യങ്ങളുടെ ഭരണവിഷയങ്ങളിൽ തിരുമനസ്സുകൊണ്ട് പ്രവേശിക്കയും, താമസിയാതെ, ക്ഷേത്രത്തിലേക്കവകാശമുള്ള നികുതി പിരിപ്പാനും, ക്ഷേത്രവസ്തുക്കളിൽ ചിലതു കൈവശപ്പെടുത്തുവാനും ശ്രമിക്കയും ചെയ്തു. ഈ അവസരങ്ങളിൽ ആരും എളയതമ്പുരാൻതിരുമനസ്സിലെ ആളുകളോട് അലൌകികമൊന്നും പ്രവൃത്തിക്കാതിരിപ്പാനായി ഞാൻ തഹസിൽദാരെ ഏല്പിച്ചിരുന്നു. ഈ കൊല്ലത്തിലും ഉത്സവകാലത്ത് തിരുമനസ്സുകൊണ്ട് കഴിയുന്ന ക്ഷേത്രകാൎയ്യത്തിൽ പ്രവേശിക്കയും, ഉത്സവത്തിന്റെ ഏഴാംദിവസം, ദേവസ്വം ഉദ്യോഗസ്ഥന്മാരുടെ ഇഷ്ടത്തിനു വിപരീതമായി, ദേവനെ മതിലിനകത്തുനിന്ന് പുറത്തേക്കെഴുന്നള്ളിപ്പാൻ ഏൎപ്പാടുചെയ്കയും ചെയ്തു. അതുമൂലം തിരുമനസ്സിലെ അനുചരന്മാരും പാലിയത്തച്ചന്റെ ആശ്രിതന്മാരും തമ്മിലുള്ള സ്പൎദ്ധ വൎദ്ധിച്ചു. ഒടുവിൽ അവർ തമ്മിൽ അടികലശലും നടന്നു.

“അനാവശ്യമായുള്ള ഈ കാൎയ്യത്തിൽനിന്ന് തിരുമനസ്സിലെ പേർ പിൻവലിപ്പിക്കുവാൻ എന്നാൽ സാധിച്ചില്ല. തീപ്പെട്ട തമ്പുരാൻ തിരുമനസ്സിലെ സൎവ്വാധികാൎയ്യക്കാരായിരുന്ന പരമേശ്വരയ്യരുടെ സ്വഭാവദോഷ

ത്തെക്കുറിച്ച് റസിഡണ്ടിന്റെ ആപ്പീസ്സു റിക്കാർട്ടുകളിൽനിന്നു അറിയാവുന്നതാണ്. നിർഭാഗ്യത്താൽ, ഈ മനുഷ്യനു എളയതമ്പുരാൻതിരുമനസ്സിൽ ഒരു വശ്യശക്തി സിദ്ധിച്ചിട്ടുള്ളപോലെയിരിക്കുന്നു. അദ്ദേഹത്തിന്റെ ഉപദേശപ്രകാരമാണ് തിരുമനസ്സുകൊണ്ട് ഈവകകാര്യങ്ങളിൽ പ്രവേശിക്കുന്നത് എന്നാണ് സംസാരം. തിരുമനസ്സിലെ സ്വന്തമാനേജർ, മുത്തതുകാര്യക്കാർ, കാര്യപ്രാപ്തിയും വീണ്ടുവിചാരവും ഇല്ലാത്ത ആളായതുകൊണ്ട് തിരുമനസ്സിലേക്ക് ദുരുപദേശംകൊടുക്കുന്നതിൽ പരമേശ്വരയ്യരുമായി യോജിച്ചു. ഈ രണ്ടുപേരെയും തൃപ്പൂണിത്തുറയിൽനിന്നു നാടുകടത്തുന്നത് ആവശ്യമെന്നു എനിക്കു തോന്നുന്നു.

"പള്ളിനായാട്ട് എന്ന സങ്കല്പത്തോടുകൂടി ദേവനെ മതിൽകെട്ടിനപ്പുറത്തേക്കു എഴുന്നള്ളിക്കുന്ന പതിവ് സാധാരണമാണെന്നും, അതുകൊണ്ട് ഈ എഴുന്നള്ളിപ്പു കഴകര് ദേവനും വിരോധമില്ലാത്തതാണെന്നും, അതു കഴിഞ്ഞ സംവത്സരത്തിൽ എളയതമ്പുരാൻതിരുമനസ്സിലെ കല്പനപ്രകാരം നടത്തീട്ടുള്ളതാണെന്നും ഇവിടെ പ്രസ്താവിക്കാതെ തരമില്ല. ഈ കാരണങ്ങളെക്കൊണ്ടും തിരുമനസ്സിലെ പ്രായവും ലൌകികവിഷയങ്ങളിലുള്ള പരിചയക്കുറവും ഓക്കുമ്പോഴും പാലിയത്തച്ഛൻതന്നെയാണ് തെററുകാരൻ എന്നെനിക്കുതോന്നുന്നു. പാലിയത്തച്ഛനും അദ്ദേഹത്തിന്റെ ആശ്രിതന്മാരും ഇതിനെപ്പററി ആലോചിക്കാഞ്ഞതിൽ എനിക്കു വ്യസനമുണ്ട്."

അടുത്ത കിരീടാവകാശിയുടേയും നാട്ടിൽ പ്രമാണിയുടേയും ആളുകൾ തമ്മിലുള്ള ഈ കലഹം നാട്ടുകാരിൽ വലിയ ക്ഷോഭമുണ്ടാക്കിത്തീർത്തു. നാട്ടുകാർ മുഴുവനും വാശിയോടുകൂടിയ രണ്ടു കക്ഷികളായി തിരിഞ്ഞു എന്നു പറയു

ന്നതിൽ ഒട്ടും അതിശയോക്തിയില്ല. ഈ സംഗതിയെപ്പററി പല കെട്ടുകഥകളും വൎത്തമാനക്കടലാസ്സുകളിൽ പ്രസിദ്ധപ്പെടുത്തി. റസിഡേണ്ടിന്റെ അടുക്കലും മദിരാശി ഗവൎമ്മേണ്ടിലും പലവിധമുള്ള ഹൎജ്ജികൾ ചെന്നു. ഈ കലാപത്തിൽ യാതൊരു പതറിച്ചയുംകൂടാതെ ഇരുന്നിരുന്നവർ രാജ്യഭരണത്തിന്റെ വലിയ ചുമതലക്കാരായ മഹാരാജാവും ദിവാനും മാത്രമായിരുന്നു. മഹാരാജാവിന്റെ പ്രാപ്തിയുള്ള ചില ഉദ്യോഗസ്ഥന്മാർമുഖാന്തരം ഈ ലഹള രാജിയാക്കുവാനായി ദിവാൻ കഴിയുന്ന ശ്രമംചെയ്തു. റസിഡേണ്ടുമായി പല എഴുത്തുകുത്തുകൾ നടത്തിയശേഷമാണ് വളരെ വൈമനസ്യത്തോടുകൂടി മുൻപറഞ്ഞ വിവരങ്ങൾ ദിവാൻ വെളിപ്പെടുത്തിയത്. എന്നിട്ടും അതിനെ അയയ്ക്കുന്നതിനുമുമ്പ് "കഴിഞ്ഞതൎക്കത്തെപ്പററി ഒരു വിവരണം ഞാൻ എഴുതി ഒപ്പിട്ടുവെച്ചിട്ടു കുറെ ദിവസമായി; എങ്കിലും എളയതമ്പുരാൻ തിരുമനസ്സിലേക്കു വിരോധമായി എഴുതുന്നതിലുള്ള മടികൊണ്ടും, ഈ വാദത്തെ രാജിയാക്കാമെന്നു മോഹമുണ്ടായിരുന്നതുകൊണ്ടും അതിനെ തക്കസമയത്ത് അയയ്ക്കാതിരുന്നതാണ്. പാലിയത്തച്ചന് രാജിയാകുന്നതിൽ വിസമ്മതമുള്ളതായി കാണുന്നില്ല. തിരുമനസ്സുകൊണ്ടും രണ്ടുദിവസത്തിനകം അദ്ദേഹത്തിന്റെ നിശ്ചയത്തെ അറിയിക്കാമെന്നും വെച്ചിരിക്കുന്നു. അതുകൊണ്ട് അതയയ്ക്കുന്നതിന് രണ്ടോ മൂന്നോ ദിവസത്തെ താമസത്തിനുകൂടി അനുവദിക്കുമെന്നു വിശ്വസിക്കുന്നു." റസിഡേണ്ടിന് എഴുതിഅയച്ചു നാലുദിവസം കഴിഞ്ഞശേഷം അദ്ദേഹം "എളയതമ്പുരാൻ തിരുമനസ്സുകൊണ്ടു പാലിയത്തച്ചനുമായുള്ള തൎക്കത്തിൽ ഇതുവരെ ഒരു നിശ്ചയവും ചെയ്തിട്ടില്ല." എന്നു പറയുകകാരണം ൧൮൭൯ ഫിബ്രുവരി ൪-ാംനു- ശങ്കുണ്ണിമേനോൻ തന്റെ റിപ്പോർട്ടു റ

സിഡേണ്ടവർകൾക്കും അതിൻെറ ഒരുപ്രതി എളയതമ്പുരാൻ തിരുമനസ്സിലേക്കും അയച്ചുകൊടുത്തു.

ഈ കൃത്യത്തെപ്പററി അന്വേഷിപ്പാൻ ബാദ്ധ്യതപ്പെട്ടുത്തിയിരുന്നത് അന്നത്തെ ദിവാൻപേഷ്കാരും ഡിസ്ട്രിക്ട് മജിസ്ട്രേട്ടും, പ്രാപ്തിയും ധൈര്യവുംകുറഞ്ഞ ആൾ ആണെങ്കിലും, സത്യവാനും ന്യായജ്ഞനുമായിരുന്ന വെങ്കിടസുബ്ബയ്യരെയായിരുന്നു. അന്വേഷണം നടത്തുന്നതിൽ അദ്ദേഹത്തിനു പലവിധ ബുദ്ധിമുട്ടുകളും നേരിട്ടിട്ടുണ്ട്. കുററക്കാരനും സാക്ഷികളും എളയതമ്പുരാൻ തിരുമനസ്സിലെ പരിചാരകന്മാരായിരുന്നതുകൊണ്ട്, സമനയക്കുന്നസമയത്തെല്ലാം അവർ ഹാജരാകാതിരിക്കയും, അഥവാ വല്ലപ്പൊഴും ഹാജരായാൽതന്നെ അവർ പേഷ്കാരെ കഠിനമായി അപമാനിക്കയും ചെയ്തു. ആ ഉദ്യോഗസ്ഥൻ ഒട്ടുംതന്നെ സാഹസം പ്രവൎത്തിക്കുന്ന ആളല്ലായിരുന്നു. ദിവാൻപേഷ്കാർ എളയതമ്പുരാൻ തിരുമനസ്സിലെ ആശ്രിതനായിരുന്നതുകൊണ്ടു വളരെക്കാലംകൊണ്ടെങ്കിലും അന്വേഷണം മുഴുവൻ നടത്തുവാൻ സാധിച്ചു. ആഗസ്റ്റ്മാസത്തിൽ കുററക്കാരായ ഇരുകക്ഷിയിലെ ആൾക്കാരെയും സെഷ്യൻകോടതിക്കു കമ്മിററുചെയ്തു. അവിടെ തിരുവെങ്കിടാചാൎയ്യരും ജാഡ്ജ് ഗന്തരും ന്യായാധിപതിമാരായിരുന്നു.

അന്വേഷണം നടക്കുന്നകാലത്ത് റസിഡേണ്ട് ഈ അപവാദത്തെ ഒതുക്കുന്നതിനായി വളരെ ഉത്സാഹിക്കയും എളയതമ്പുരാൻ തിരുമനസ്സിലേക്ക് ഈവിധം എഴുതി അയക്കയും ചെയ്തു.

"ഇതു തിരുമനസ്സിലെ അവസ്ഥയ്ക്കു് ഒട്ടും ചേരാത്ത പ്രവൃത്തിയാണ്. തൎക്കം തുടങ്ങുന്നതുവരെ ആക്ഷേപമില്ലാതെ ഇരുന്നിരുന്ന പാലിയത്തച്ചൻെറ അവകാശങ്ങളും

ദ്ധപ്പെട്ടത്തുന്നതുവരെ ഇതു ന്യായവുമാകയില്ല. തിരുമനസ്സുകൊണ്ടും ഈ ആലോചനയില്ലായ്കയാൽ സാധാരണ പ്രജകളെപ്പോലെ കോടതിവിധിക്കു കീഴടങ്ങേണ്ടിവരുന്നതാണ്. ഇപ്രകാരം തക്കപ്പെട്ട ഒരു സംഗതിയിൽ തിരുമനസ്സുകൊണ്ടു ചെയ്യേണ്ടിയിരുന്നത് ദിവാൻ മുഖാന്തരം അന്വേഷണംനടത്തി ഒരു തീർപ്പുണ്ടാക്കുകയായിരുന്നു.

"തിരുമനസ്സിലെ വിശ്വാസത്തിന്നനർഹനായ പരമേശ്വരയ്യരാണ് തിരുമനസ്സിലെ ഈവക ദുർമ്മാർഗ്ഗങ്ങളിൽക്കൂടി ചരിപ്പിക്കുന്നത് എന്നറിഞ്ഞിരുന്നു എങ്കിൽ, ഞാൻ തിരുമനസ്സിലെ അതിൽനിന്നു പിൻവലിപ്പിക്കുമായിരുന്നു; തിരുമനസ്സിലെ കാര്യക്കാരും ഈ ദുരുപദേശത്തിൽ പങ്കുകാരനായി കാണുന്നു. ഇനിയും തിരുമനസ്സിലെ അന്തസ്സിനേയും ബഹുമാനത്തേയും മലിനപ്പെടുത്തുന്ന ഈ ഭാഗ്യംകെട്ട തക്കത്തിൽനിന്നും ഒഴിയുവാൻ നിർബ്ബന്ധിക്കുന്നതിലുള്ള അധികാരവുംക്കൂടി ഞാൻ എടുക്കുന്നു."

മേൽപറഞ്ഞ എഴുത്തിന്റെ ഒരു പകർപ്പ് മഹാരാജാവു തിരുമനസ്സിലേക്കും റസിഡണ്ടയച്ചുകൊടുത്തു.

മാർച്ച് ൪-ാംനു- മദിരാശി ഗവർണ്ണർ കൊച്ചിയിൽ വരികയും നാലുദിവസം താമസിക്കയും ചെയ്തു. ശങ്കുണ്ണിമേനോൻ പലപ്രാവശ്യവും അദ്ദേഹത്തിനെ കാണുകയും ഉണ്ടായി.

ഗവർണ്ണർ മദിരാശിയിൽ തിരിച്ചുചെന്ന ഉടനെ മഹാരാജാവിനെഴുതിയ എഴുത്തിൽ ഇങ്ങനെ എഴുതിയിരുന്നു:—"എളയരാജാവിന് ഇപ്പോൾ സിദ്ധിച്ചിട്ടുള്ള അവകാശങ്ങളെ അദ്ദേഹം സ്വീകരിച്ചതിനെക്കുറിച്ചു ഞാൻ വ്യസനിക്കുന്നു. അദ്ദേഹം ഈ തക്കത്തിൽനിന്നു പിൻവാങ്ങുവാനും അദ്ദേഹത്തിന്നു കിട്ടീട്ടുള്ള അവകാശങ്ങളെ തിരിച്ചേല്പിക്കാനും ഇപ്പോഴും വിരോധമുണ്ടെന്നു തോന്നുന്നില്ല.

എളയതമ്പുരാൻ തിരുമനസ്സുകൊണ്ടു ബുദ്ധിശാലിയും തിരുമനസ്സിലെ നേരെ കിഴ്‌വണക്കമുള്ളാളും അടുത്ത സഹോദരനുമാണെന്ന് എനിക്കറിയാം. ഞാൻ പറഞ്ഞപ്രകാരം തിരുമനസ്സുകൊണ്ട് ആവശ്യപ്പെടുന്നു എങ്കിൽ, നിശ്ചയമായും അദ്ദേഹം തിരുമനസ്സിലെ കല്പനയുടെ ഗൌരവം മനസ്സിലാക്കുന്നതാണ്. തിരുമനസ്സിലെ കുടുംബത്തിൻെറ അവസ്ഥയ്ക്കും രാജ്യത്തു സമാധാനത്തിനും, എളയതമ്പുരാനും ദിവാനും ജഡ്ജിമാരും തമ്മിലുള്ള ഐക്യത്തിന്നും ഇപ്രകാരമുള്ള പൊതുക്കാര്യങ്ങളിൽ തിരുമനസ്സിലെ സഹോദരന്മാർ ചേരാതിരിക്കേണ്ടത് അത്യാവശ്യമാകയാൽ ഇപ്പോൾതന്നെ ഇതിനു ഒരു ഏൎപ്പാടു ചെയ്തുവെക്കേണ്ടതാകുന്നു." അദ്ദേഹത്തിൻെറ അവകാശത്തെ സ്ഥാപിക്കേണ്ട സംഗതി ഒഴിച്ചു ബാക്കിയെല്ലാം റസിഡേണ്ടിൻെറ ഉപദേശപ്രകാരം പ്രവൎത്തിക്കാമെന്ന് എളയതമ്പുരാൻ സമ്മതിച്ചു.

"എളയരാജാവ് ഇപ്പോഴത്തെ നിശ്ചയത്തെ തെററി പ്രവൎത്തിക്കുന്നതായാൽ, എന്നെ അറിയിക്കേണമെന്നും, അങ്ങനെ ചെയ്യുന്നതായാൽപിന്നെ അദ്ദേഹത്തിന് എളയരാജാവ് എന്ന സ്ഥാനം അനുവദിക്കയില്ലെന്നും, മൂപ്പുകിട്ടിയാൽതന്നെ രാജ്യഭരണത്തിന് അവകാശമുണ്ടാകയില്ലെന്നും" റസിഡേണ്ട് എഴുതിഅയച്ചു.

എളയതമ്പുരാനെ ഇപ്രകാരം തെററിച്ചു നടത്തുന്നതു പരമേശ്വരയ്യരാണെന്നു വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു മനസ്സിലാക്കി. അതുനിമിത്തം അദ്ദേഹത്തിനെ തൃപ്പൂണിത്തുറയിൽനിന്നു നാടുകടത്തുവാൻ മഹാരാജാവ് ദിവാനെ നിൎബ്ബന്ധിച്ചുതുടങ്ങി. പരമേശ്വരയ്യരെ നാടുകടത്തേണ്ടതിനെപ്പററി ദിവാൻ റസിഡേണ്ടിന് എഴുതിഅയച്ചു. എളയതമ്പുരാൻെറ ബാധയൊഴിപ്പാനായി ഈ ക്ഷ

രാചാരനെ നാട്ടുകടത്തുന്നതിലുള്ള ഔചിത്യം റസിഡ ണ്ടു ക്ഷണത്തിൽ സമ്മതിച്ചു ജൂൺ പതിനെട്ടാംതിയ്യതി പരമേശ്വരയ്യരെ പിടിച്ചു തിരൂർക്കു കൊണ്ടുപോകയും പി ന്നെ ഒരു കല്പനവരെ സ്ഥലംവിട്ടു പോകാതിരിപ്പാൻ സൂ ക്ഷിപ്പാനായി അവിടത്തെ താസിൽദാൎക്കു കല്പന അയ ക്കുകയും ചെയ്തു. പരമേശ്വരയ്യർ എവിടെയായിരുന്നു എ ന്നു വളരെദിവസം കഴിഞ്ഞതിന്നുശേഷമെ എളയരാജാവു കൂടി അറിഞ്ഞുള്ളു.

കഴൂർ ലഹളയിലെ കുററക്കാരുടെ പേരിലുള്ള സന്ത്ര് സെഷ്യൻകോടതിയിൽ വളരെ ദിവസം വിസ്തരിച്ചു. മ ഹാരാജാവിന്റെ ശീലായ്മയുതുടങ്ങിയിരുന്നതുകൊണ്ടു, തിരുവെ ങ്കിടാചാൎയ്യർ ആ കേസ്സ് എളയതമ്പുരാനനുകൂലമായി വി ധിച്ചേക്കാമെന്നു ജനങ്ങൾ സംശയിച്ചിരുന്നു.

൧൮൭൩ ഡിസമ്പർ ൨൭-ാംനു- ശനിയാഴ്ച വൈകു ന്നേരം വിധിപറഞ്ഞു. രണ്ടാം ജഡ്ജി കോവിലകത്തെയും പാലിയത്തെയും ഉദ്യോഗസ്ഥന്മാരെ ശിക്ഷിച്ചു; എന്നാൽ ഒന്നാം ജഡ്ജിയായിരുന്ന ആചാൎയ്യർ കോവിലകത്തെ ഉ ദ്യോഗസ്ഥന്മാരെ നിൎദ്ദോഷികളാക്കുകയും കുററക്കാരിൽ ഒ മ്പതുപേൎക്കു തടവുശിക്ഷവിധിക്കുകയും അതിൽവിശേഷി ച്ച് കൊച്ചുകൃഷ്ണമേനന് ജഡ്ജിക്കധികാരമുള്ളേടത്തോളമാ യ മൂന്നുകൊല്ലത്തെ കഠിനതടവു വിധിക്കയുംചെയ്തു കൊ ച്ചുകൃഷ്ണമേനോൻ മരിച്ച ഒരു വലിയച്ചന്റെ മകനും അ ക്കാലത്ത് പാലിയം മാനേജരും ആയിരുന്നു. അദ്ദേഹം ന ല്ലൊരു മൎയ്യാദക്കാരനും കുററസ്ഥലത്തില്ലാതിരുന്നാളുമായി രുന്നു. തടവുകാരിൽ ചിലൎക്കു അടിയും ശിക്ഷയായി വിധി യിൽ കല്പിച്ചിരുന്നു. ബഹുമാനപ്പെട്ട അപ്പീൽകോടതി അ പ്പീൽ എടുത്ത് വിധിനിൎത്തിവെക്കുവാൻ കല്പനയായിട്ടു ണ്ടെന്നു വക്കീൽമിസ്റ്റർ ഗോവർ ബോധിപ്പിച്ചതിനെ വക

വെക്കാതെ, ആചാൎയ്യർ തടവുകാരെ വിലങ്ങുവെക്കുവാനും അടിക്കപ്പെട്ടവരെ മുക്കാലിയുടെ അടുക്കലേക്ക് കൊണ്ടുപോകുവാനും കല്പിച്ചു. ഉടനെ നിൎത്തിവെക്കാനുള്ള കല്പന വന്നു. വിലങ്ങുവെട്ടി തടവുകാരെ ജാമ്യത്തിൽ വിടേണ്ടതിനുപകരം, വിലങ്ങോടുകൂടിതന്നെ അവരെ ജയിലിൽനിന്നു കോടതിക്കും നടത്തിച്ചു. കൊച്ചിതിരുവിതാംകൂർ രാജ്യങ്ങളിലേക്കു അന്നു വമ്പിച്ച ധനവാൻമാരിൽ ഒരാളായിരുന്ന പാറായി തരകനെ ജാമ്യത്തിനുകൊണ്ടുവന്നിട്ട്, ആ ആളുടെ ജാമ്യം കോടതി സ്വീകരിച്ചില്ല. കൊച്ചുകൃഷ്ണമേനോനെയെങ്കിലും ജാമ്യത്തിൽ വിടുവിക്കുവാൻ അയ്യായിരംരൂപ കൊണ്ടുവന്നപ്പോഴേയ്ക്കു കോടതിപിരിയുകയും ചെയ്തു. അതുകാരണം, തങ്കളാഴ്ചവരെ പ്രതികൾതടവിൽ പാൎക്കേണ്ടതായിവന്നു.

ജനുവരി മുടക്കത്തിനുശേഷം, അപ്പീൽകോടതി കേസു തീരുമാനിച്ചു. കൊച്ചുകൃഷ്ണമേനോനേയും വേറെ രണ്ടുപേരേയും നിൎദ്ദോഷികളായി വിട്ടു; ശേഷം പേരുടെ ശിക്ഷാവിധി കുറയ്ക്കുകയും ചെയ്തു. റസിഡേണ്ടായി വന്ന മിസ്റ്റർ ബല്ലാർഡ് ഈ കേസ്സിലെ എല്ലാറിക്കാർട്ടുകളും ദിവാൻെറ ഇതു സംബന്ധിച്ച മെമ്മൊറാണ്ടവും പരിശോധിച്ചശേഷം, മഹാരാജാവുതിരുമനസ്സിലേക്ക് ഇപ്രകാരം എഴുതി അയച്ചു. "ശിക്ഷിക്കപ്പെട്ട എല്ലാപ്രതികൾക്കുംമാപ്പു കൊടുത്ത് അവരുടെ തടവും പിഴയുംദുൎബ്ബലപ്പെടുത്തേണ്ടതാണെന്ന് ഞാൻ ശുപാൎശിചെയ്യുന്നു. ഇവർ കുററക്കാരെന്നുള്ളതിന് എനിക്കു സംശയമില്ല. എന്നാൽ വിട്ടകേസ്സിലെ പ്രതികളും ഇവരെപ്പോലെതന്നെ കുററക്കാരാകുന്നു......തിരുമനസ്സിലെ ന്യായസ്ഥലങ്ങളിലെ നിയമഭരണത്തിൻെറശുദ്ധിയേയും പക്ഷപാതരാഹിത്യത്തെയും മലിനപ്പെടുത്തത്തക്കവണ്ണം വിവേകശൂന്യമായി പ്രവൎത്തിച്ച ഒ

രു ജഡ്ജിയെ ആ ജോലിയിൽ വെച്ചു കൊണ്ടിരിക്കുന്നത് വിഹിതമൊ എന്നു കൂടി മഹാരാജാവു പ്രത്യേകമായി ആലോചിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു." അദ്ദേഹത്തിനെ ഉടനെ സ്ഥലം മാററുകയെങ്കിലും ചെയ്യേണമെന്ന് മിസ്റ്റർ ബല്ലാർഡ് ദിവാന് സ്വകാര്യമായി എഴുതി അയച്ചു.

പ്രതികളെമാപ്പുചെയ്തു വിട്ടയച്ചു. തിരുവെങ്കിടാചാര്യരെ തൃശ്ശിവപേരൂക്ക് സ്ഥലംമാററുകയും ചെയ്തു.

ശങ്കുണ്ണിമേനോനെ ഈ സന്ദർഭത്തിൽ റസിഡണ്ട് സ്തുതിച്ച് എഴുതിഅയച്ചിരുന്നു. ആ ദുർഘടസംഗതിയിൽ ആദ്യവസാനം ദിവാൻ കാണിച്ചിട്ടുള്ള ബുദ്ധിശക്തിയേയുംനിർവ്യാജമായ സുസ്ഥിരതയെയും പററി പ്രത്യേകം അദ്ദേഹം പ്രസ്താവിച്ചിരുന്നു.



ഈ തർക്കം തുടങ്ങിയതിൽപിന്നെ എളയതമ്പുരാൻ ദിവാനെ കാണുകയൊ അദ്ദേഹത്തിനു നേരിട്ടു വല്ല രേഖകളും അയയ്ക്കുകയൊ ഉണ്ടായിട്ടില്ല. "തൃപ്പൂണിത്തുറയ്ക്കു പോകുന്നവഴിക്കു ഞാൻ എളയതമ്പുരാൻ കുതിരസ്സവാരി ചെയ്യുന്നതുകണ്ടു. അദ്ദേഹം എൻെറ മുഖം കാണരുതെന്നു വിചാരിച്ച് തിരിഞ്ഞുനോക്കാതെ കടന്നുപോയി."എന്നുംമററും ശങ്കുണ്ണിമേനോൻ പലതും എഴുതിവെച്ചിട്ടുള്ള കൂട്ടത്തിൽ കാണുന്നു. തമ്പുരാനെയും ദിവാനെയും തമ്മിൽ യോജിപ്പിക്കുവാൻ സ്നേഹിതന്മാരിൽ പലരും ശ്രമിച്ചുനോക്കി എളയതമ്പുരാനെ കണ്ടു തമ്മിൽ സമാധാനമായാൽ കൊള്ളാമെന്ന് ദിവാനു മോഹമുണ്ടായിരുന്നു. എങ്കിലും അദ്ദേഹം ഒരു തെററും ചെയ്തിട്ടില്ലാത്തതുകൊണ്ട് മാപ്പുചോദിക്കുവാൻ ഒരുക്കമുണ്ടായിരുന്നില്ല. എളയതമ്പുരാന് പ്രായമായതോടുകൂടി, ശങ്കുണ്ണിമേനെൻറ പ്രവൃത്തികളെപ്പററി അദ്ദേഹം അഭിനന്ദിക്കാൻ തുടങ്ങി. ശങ്കുണ്ണിമേനോൻ അടുത്തുൺവാങ്ങി ഉദ്യോഗത്തിൽനിന്നും പി

രിഞ്ഞശേഷം, തിരുമനസ്സുകൊണ്ട് ശങ്കുണ്ണിമേനോനെപ്പോലെ ഇനി ഒരു ദിവാൻ ഉണ്ടാകയില്ലെന്നും ഇനിയും അദ്ദേഹം ദിവാനായിരുന്നുകണ്ടാൽ കൊള്ളാമെന്ന മോഹമുണ്ടെന്നും തിരുമനസ്സിലെ ഒരു സ്നേഹിതനോടു പറകയുണ്ടായി. ഇതു കഴിഞ്ഞ് അധികകാലം കഴിയുന്നതിനുമുമ്പ്, ശങ്കുണ്ണിമേനൻറ പേരിൽ തിരുമനസ്സിലേക്ക യാതൊരു മുഷിച്ചിലും ഇല്ലെന്നും കൊച്ചിയും തിരുവിതാംകൂറും തമ്മിലുള്ള അതിർത്തിതക്കത്തിൽ വേണ്ടതു പ്രവൃത്തിച്ചാൽകൊള്ളാമെന്നും ഒരു നമ്പൂതിരിയുടെ അടുക്കൽ പറഞ്ഞയച്ചു. ഒടുവിൽ തിരുമനസ്സുകൊണ്ട് ശങ്കുണ്ണിമേനവനുമായി എഴുത്തുകുത്തുകൾ നടത്തിത്തുടങ്ങി.

―――

## ൭ മുതലെടുപ്പും ധനസ്ഥിതിയും.

ശങ്കുണ്ണിമേനു പല പരിഷ്കാരങ്ങളും വരുത്തേണമെന്നു മോഹമുണ്ടായിരുന്നു. പക്ഷെ, പണച്ചുരുക്കംകൊണ്ട്, അദ്ദേഹത്തിൻെറ അനുഗ്രഹംപോലെ എല്ലാം സാധിക്കുവാൻ കഴിഞ്ഞില്ല. സ്കൂളുകളും ആസ്പത്രികളും സ്ഥാപിക്കേണ്ടതുണ്ടായിരുന്നു; വഴികൾ തുറക്കുക, മരാമത്തുകൾ നടത്തുക, പാലങ്ങൾ പണിയിക്കുക ഈവക പണികൾ അത്യാവശ്യമായി ചെയ്യേണ്ടതുണ്ടായിരുന്നു. ഉദ്യോഗസ്ഥന്മാരുടെ ശമ്പളം വളരെ മോശസ്ഥിതിയിലായിരുന്നു. കോവിലകത്തേക്ക നിശ്ചയിച്ചിട്ടുണ്ടായിരുന്ന തുക തുച്ഛമായിരുന്നു. ഈവക ന്യൂനതകളെ പരിഹരിക്കുവാൻ പണം കൂടാതെ കഴിയുമൊ? അദ്ദേഹം ഭരിക്കുവാൻ തുടങ്ങിയകാലത്ത് ഏറക്കുറെ എട്ടുലക്ഷം രൂപ മുതലെടുപ്പു മാത്രമേ ഉണ്ടായിരുന്നുള്ളൂ. കരം കൂട്ടി ജനങ്ങളെ ബുദ്ധിമുട്ടിക്ക എ

ന്നത് ശങ്കുണ്ണിമേനന് വളരെ നീരസമായ നടപടിയായിട്ടു തോന്നി. എങ്കിലും പണം കൂടാതെയും കഴികയില്ല. ശങ്കുണ്ണിമേനൻെറ കാലത്തിന്നു മുമ്പുണ്ടായ കണ്ടെഴുത്തിന്നുശേഷം, ആളുകാറ സ്ഥലങ്ങളെ തരിശുപറമ്പുകളും നിലങ്ങളും ആക്കുകയും, പറമ്പുകളിൽ കരം ചുമത്തത്തക്ക വൃക്ഷങ്ങറ വെച്ചുപിടിപ്പിക്കയുംചെയ്തിരുന്നു; നെല്ലിന്നും വില വളരെ കൂടിയിരുന്നു. ആവക നിലങ്ങളെയും പറമ്പുകളെയും കണ്ടെഴുതുകയും വില തരത്തിൽ കൂട്ടുകയും ചെയ്തു. നെല്ലിയാംപതിമലയിൽ കൃഷിത്തോട്ടങ്ങറ ഉണ്ടാകുന്നതിന്നായി സ്ഥലങ്ങറ ഓരോരുത്തക്കു പതിച്ചുകൊടുത്തു. ചിററൂര് ഒരു അണ വാങ്ങിയും വേറെ ജലാശയങ്ങളെ നിമ്മിച്ചും കൃഷിചെയ്യത്തക്കതായ സ്ഥലങ്ങളെ വദ്ധിപ്പിച്ചു. ഈ വിധം നിലനികുതി രണ്ടുലക്ഷത്തിൽ കൂട്ടി, ആകെ കൂടുതൽ ആറേകാലിൽ എത്തിച്ചു. കറപ്പും കഞ്ചാവും സക്കാരുവക കുത്തകച്ചരക്കുകളാക്കി. ഇതിൽനിന്നും, ആധാരം റജിസ്ത്രാക്കുന്ന സമ്പ്രദായം ഏപ്പെടുത്തിയതിൽനിന്നും, കോർട്ടുഫീസ്സുസംബന്ധമായ നിയമം പരിഷ്കരിച്ചതിൽനിന്നും കൂടുതൽ മുതലെടുപ്പുണ്ടായി.

"സക്കാരിലേക്കു തീരുവ അടക്കേണ്ടതായ ഉപ്പ്, പുകയില, കുരുമുളക് എന്നീ പദാത്ഥങ്ങളുടെ പരസ്പരമുള്ള വ്യാപാരത്തെ സംബന്ധിച്ച് മൂന്നു സംസ്ഥാനങ്ങറ തമ്മിൽ കരാറുകളൊന്നുമില്ലാതിരുന്നതിനാൽ, ആവക പദാത്ഥങ്ങളിന്മേൽ സക്കാരിൽനിന്നും നടത്തിവന്നിരുന്ന അധികാരവും ഉറപ്രദേശങ്ങളിൽ ചുമത്തിവന്നിരുന്നചുങ്കവും ഇതേവരെ ജനങ്ങറക്കും മേല്പറഞ്ഞ മൂന്നു ഗവമ്മേണ്ടുകറക്കും ഒരുപോലെ വലിയ ഉപദ്രവത്തിന്നും ബുദ്ധിമുട്ടിന്നും ഇടയായിത്തീന്നിരുന്നു. കൊച്ചിസ്റ്റേമയുടെ അതിരുകറക്ക് അതിൻെറ വലിപ്പത്തിന്നുതക്ക നീളത്തിനേക്കാറ വളരെ

അധികമുണ്ടായിരുന്നതിനാൽ, ഈ സംഗതി കൊച്ചിയെ സംബന്ധിച്ചു വിശേഷിച്ചും ഉപദ്രവകരമായിരുന്നു. കള്ള പ്പുകയില കൊച്ചിക്കും വ്യാജഉപ്പ് കൊച്ചിയിൽനിന്നും മററുരാജ്യങ്ങളിലേക്കും കടത്തിക്കൊണ്ടിരുന്നു. എഴുത്തുകുത്തുകൾകൊണ്ടൊന്നും ഫലിച്ചില്ല ഒടുവിൽ, ൧൮൬൫-ൽ, മൂന്നുഗവമ്മേണ്ടുകളും തമ്മിൽ ഒരു കരാറെഴുതിമാറി. ഈ കരാറുപ്രകാരം പുകയിലക്കുത്തകയും ഉൾപ്രദേശങ്ങളിലുള്ള ചുങ്കങ്ങളും ഉപേക്ഷിപ്പാനും ഉപ്പുവില ബ്രിട്ടീഷിലുള്ളതുപോലെ ആക്കുവാനും കൊച്ചിഗവമ്മേണ്ടു സമ്മതിച്ചു. ഇതുകാരണം കൊച്ചിക്കുനേരിടുന്ന നഷ്ടം തീക്കുന്നതിന്നു വേണ്ടി ബ്രിട്ടീഷുകൊച്ചിയിലുള്ള ചുങ്കംവക വരവിൽനിന്നു ഒരംശം ഈ സക്കാരിലേക്കു കൊടുക്കുന്നതിന് ബ്രിട്ടീഷുഗവമ്മേണ്ടും സമ്മതിച്ചു. അതിന്നുപുറമെ, അവർ സക്കാരിലെ ചുങ്കംവക മുതലെടുപ്പുവകയ്ക്കു് ഒരുലക്ഷം ഉറുപ്പികയും പുകയിലച്ചുങ്കം വകയ്ക്കു് ൫൦,൦൦൦ ഉറുപ്പികയിൽ കുറയാതെ ഒരു സംഖ്യയും വകകൊടുക്കാമെന്നും ഏററു. തിരുവിതാംകൂറുമായിട്ടുള്ള കരാറും ഇതേമാതിരിയിൽതന്നെയായിരുന്നു. പക്ഷെ ഉൾപ്രദേശങ്ങളിലുള്ള ചുങ്കങ്ങൾ മുഴുവനും തിരുവിതാംക്രൂർഗവമ്മേണ്ട് നിത്തൽചെയ്തില്ല. എങ്കിലും തീരുവ തീക്കേണ്ട പദാത്ഥങ്ങളുടെ ഇനങ്ങൾ കുറവുചെയ്തു. തല്ക്കാലം മുതലെടുപ്പ് അല്പം കുറഞ്ഞെങ്കിലും ഈ കരാറ് എല്ലാ കക്ഷികൾക്കും വളരെ അനുഗ്രഹമായിത്തീൻ്റു. ഉൾപ്രദേശങ്ങളിൽ കച്ചവടങ്ങൾ വദ്ധിച്ചു ചുങ്കസ്ഥലങ്ങളിലുള്ള ഉദ്യോഗസ്ഥന്മാരുടെ ഉപദ്രവങ്ങൾ തീരെ ഇല്ലാതാകയും വ്യാജവ്യാപാരം കുറഞ്ഞുവശമാകയും ചെയ്തു. കൊച്ചിഗവമ്മേണ്ടിൻെറ നയത്തെയും നടവടിയേയും കുറിച്ച് ഈ കായ്യത്തിൽ ഇൻഡ്യാഗവമ്മേണ്ടും ഇംഗ്ലീഷുഗവമ്മേണ്ടും കൊച്ചിദർബാറിനെ സ്തുതിച്ചെഴുതുക ഉണ്ടായിട്ടുണ്ട്.

മുതലെടുപ്പു കൂട്ടുന്നതിനുള്ള വഴികളെ നോക്കിയതിനു പുറമെ, ചിലവും കഴിയുന്നത്ര ചുരുക്കിവന്നു. അതു ഹേതുവായിട്ടു ശങ്കുണ്ണിമേനെൻറ കാലത്ത് ഉപകാരപ്രദങ്ങളായ പല കാൎയ്യങ്ങൾക്കുമായി അനവധി ധനം വ്യയംചെയ്തുവെന്നു വരികിലും ഇരുപതുലക്ഷത്തിൽ അധികം സംഖ്യ സമ്പാദിച്ചുവെയ്ക്കുന്നതിനും കൊല്ലത്താലുള്ള മുതലെടുപ്പ് എട്ടിൽചില്വാനം ലക്ഷത്തിൽനിന്നു പതിനാലുലക്ഷത്തിനടുത്തുകൊണ്ടുവരുവാനും അദ്ദേഹത്തിനു സാധിച്ചു.

ആദ്യകാലത്ത് ഖജനാവിൻെറ ഭരണത്തിൽ ശങ്കുണ്ണിമേനോൻ, തൻെറ അച്ഛൻ ചെയ്തിരുന്നവണ്ണം നേരിട്ടു ഒന്നും അന്വേഷിച്ചിരുന്നില്ല. ആ വക കണക്കുകളെ കുറിച്ച് അദ്ദേഹത്തിനു വലിയ പരിചയമുണ്ടായിരുന്നില്ല. സത്യവാനും പ്രാപ്തനും ആയിരുന്ന ഹജൂർ ശിരസ്തദാർ എടക്കുന്നി ഇട്ടുത്രചാരിയർ ആ വകുപ്പിൻെറ മേലന്വേഷണം ചെയ്തകാലത്ത് അതു കരാറൊന്നുംകൂടാതെ ശരിയായി നടക്കുകയും ചെയ്തു. അതിനുശേഷം, ൧൦൨൭ ആദ്യത്തിൽ, ഖജനാവ് ഉടനെ മുദ്രവെച്ചു പരിശോധിച്ചാൽ ഒരു ലക്ഷം രൂപയോളം കുറവുകാണുന്നതാണെന്ന് ഒരു കള്ളഹർജി കിട്ടിയസമയം ശങ്കുണ്ണിമേനോൻ ഒന്നു ഞെട്ടി. ഉടനെ വേണ്ട നടപടികൾ നടത്തി കുററക്കാരെ ശിക്ഷിപ്പിക്കുകയും, പോയപണം മുക്കാലും ജാമ്യമായി കാണിച്ചിരുന്ന വകകൾ വിററു വസൂലാക്കുകയും ഖജനാവിൻെറ ഭരണത്തെ ശരിയായും കൃത്യമായും നടത്തുന്നതിന്നു ശട്ടംകെട്ടുകയും ചെയ്തു.



വ്യ. പല സംഗതികളിലുമുണ്ടായിട്ടുള്ള

# പരിഷ്കാരങ്ങൾ

ശങ്കുണ്ണിമേനൻെറ ഭരണകാലങ്ങളിലെല്ലാം മരാമത്തുവിഷയത്തിൽ അദ്ദേഹം പ്രത്യേകം മനസ്സിരുത്തിയിരുന്നു. ഈ വകപ്പിൽ അദ്ദേഹത്തിനൊന്നാമതുണ്ടായ ശ്രമം, ചെറുതുരുത്തി ഇന്നു കാണുന്ന പാലം പണിയുന്നതിലായിരുന്നു. അടുത്തകാലത്തുതന്നെ ഈ രാജ്യത്തു തീവണ്ടി നടപ്പാകുമെന്നുദ്ദേശിച്ച് അതിന്നുകൂടി ഉപയോഗമാകത്തക്കവിധത്തിലായിരുന്നു അന്നു ശങ്കുണ്ണിമേനോൻ ആ പാലം പണിയിപ്പിച്ചിട്ടുള്ളത്. അന്നത്തെ പണിക്കാർ അത്ര മിടുക്കന്മാരായിരുന്നില്ലെങ്കിലും, മുപ്പത്തഞ്ചു കൊല്ലത്തിനുശേഷം തീവണ്ടി നടപ്പാക്കിയ കാലത്ത്, വിദഗ്ദ്ധന്മാരായ ഇഞ്ചിനീരന്മാർ ആ പാലത്തിന്നു യാതൊരു കുറവുമില്ലെന്നു കാണുകയുണ്ടായി.

ശങ്കരവാരിയരുടെ കാലത്തു വെട്ടീട്ടുള്ള വഴികളെല്ലാം കല്ലിട്ടിടിച്ച് ഉറപ്പുവരുത്തുകയും ഇരുവശവും കാനകെട്ടിക്കുകയും ചെയ്യാത്തവയായിരുന്നു. വാഹനങ്ങളുടെ ഗതാഗതംനിമിത്തം ഇതുകൊണ്ടു നേരിട്ട കുറവു വല്ലാതെ കണ്ടുതുടങ്ങി. ആ വഴികളിൽ മിക്കവയും കല്ലിട്ടിടിച്ച് ഇരുഭാഗവും കാനകെട്ടി നിരപ്പൊപ്പിക്കുവാൻ ശങ്കുണ്ണിമേനോൻ വളരെ ബുദ്ധിമുട്ടീട്ടുണ്ട്. അദ്ദേഹംതന്നെ അററകുററംകൂടാത്ത അനവധി പുതിയ വഴികൾ വെട്ടിച്ചിട്ടുമുണ്ട്. അദ്ദേഹത്തിൻെറ അച്ഛൻെറ കാലത്തു പണിയിച്ചിട്ടുള്ള മരപ്പാലങ്ങളിൽ മിക്കവയും ശങ്കുണ്ണിമേനോൻ ഇരിമ്പുപാലങ്ങളാക്കി. ജനങ്ങൾക്കു ജലക്ഷാമമുണ്ടാകാതിരിക്കുവാനുള്ള വഴിയും അദ്ദേഹംതന്നെയാണ് പല സ്ഥലങ്ങളിലുമുണ്ടാക്കിയത്.

കൂടാതെ കൊച്ചിരാജ്യത്തെ സകല വലിയ കെട്ടിടങ്ങളുടേയും കാരണഭൂതൻ ശങ്കുണ്ണിമേനവനാണ്. മിക്ക പബ്ലിക്കാപ്പീസ്സുകളും എറണാകുളം തൃശ്ശിവപേരൂര് എന്നല്ല പ്രധാനപ്പെട്ട മററു താലൂക്കുകളിലെ സ്കൂൾകെട്ടിടങ്ങൾ പണിതീൎന്നതൊ അല്ലെങ്കിൽ തുടങ്ങിയതൊ അദ്ദേഹത്തിന്റെ കാലത്തായിരുന്നു. അതിന്നുംപുറമെ രാജകുടുംബത്തിലെ ആവശ്യത്തിന്നായി അദ്ദേഹം പത്തൊ പന്ത്രണ്ടൊ കോവിലകങ്ങളും പണികഴിപ്പിച്ചിട്ടുണ്ട്. പ്രധാനപ്പെട്ട മിക്ക കെട്ടിടങ്ങളും മിസ്റ്റർ സൽമ എന്ന തച്ചുശാസ്ത്രജ്ഞന്റെ ആലോചനാപൂൎവ്വമായ ഉപദേശത്തോടുകൂടിയാണ് അദ്ദേഹം പണിയിച്ചിട്ടുള്ളത്. എറണാകുളം കായൽതീരങ്ങളെ ശരിയായി നീട്ടി കെട്ടിപ്പടുത്തു, എറണാകുളത്തിന് ഒരു പട്ടണഛായ വരുത്തിയതും അദ്ദേഹമാണ്. പുതിയ വഴികൾ വെട്ടിയും മററും പട്ടണത്തെ പരിഷ്കരിക്കുന്നതിൽ അദ്ദേഹത്തിന് അന്നത്തെ ഡിവാൻപേഷ്കാരായിരുന്ന ശങ്കരയ്യരുടെ സഹായം വളരെ ഉണ്ടായിട്ടുണ്ട്.

അക്കാലത്തുതന്നെ കൊച്ചിയിൽ തീവണ്ടി നടപ്പാക്കുന്നതിനു ശങ്കുണ്ണിമേനനു വളരെ മോഹമുണ്ടായിരുന്നു. ൧൮൬൨-ൽ മലബാറിൽ തീവണ്ടി വന്നതുമുതൽ ഈ സംഗതിയെപ്പററി ശങ്കുണ്ണിമേനോൻ ആലോചിച്ചുതുടങ്ങുകയും, അദ്ദേഹത്തിന്റെ ഉദ്യോഗകാലം മുഴുവൻ ആ സംഗതിയെപ്പററി റയിൽവെ അധികാരികളുമായി എഴുത്തുകുത്തു നടത്തുകയും ചെയ്തുകൊണ്ടിരുന്നു. തൃശ്ശിവപേരൂര്, ചെറുതുരുത്തി, എറണാകുളം അല്ലെങ്കിൽ വയ്പ് എന്നീ ദിക്കുകളിൽകൂടി പോകത്തക്കവണ്ണമുള്ള തീവണ്ടിപ്പാതയുടെ ഒരു ശാഖ കൊച്ചിയിൽ നടപ്പാക്കേണ്ടതിലേക്കു പല കമ്പനിക്കാരുമായി ആലോചന നടത്തി എങ്കിലും ഒന്നല്ലെങ്കിൽ മറെറാരു കാരണംകൊണ്ട് ഇവിടെ സമ്മതമി




ല്ലാതെ അതു വേണ്ട എന്നു വെക്കേണ്ടിവന്നു. ആദ്യമെല്ലാം സക്കാരിൽനിന്നു സ്ഥലം കൊടുക്കുന്നതിന്നു പുറമെ ഏകദേശം ഏഴുലക്ഷം ഉറുപ്പികയോളം ചിലവാക്കാമെന്നു സമ്മതിച്ചു. അതിൽപിന്നെ കൊച്ചി തിരുവിതാംകൂർ സംസ്ഥാനങ്ങളിൽകൂടി തീവണ്ടിനടപ്പാക്കുന്ന കാൎയ്യത്തിൽ ആസ്പിൻവാൾകമ്പനിക്കാരായി ഒരു കരാർചെയ്തു. ഇതുണ്ടായത് ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ കാലത്തായിരുന്നു. ഈ വിഷയത്തിൽ മാധവരായരും ശങ്കുണ്ണിമേനവനും വളരെ ഉത്സാഹിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സിലേക്ക് ആ കരാറനുസരിച്ചു നടത്തുന്നതിൽ വൈമനസ്യം ഉണ്ടാകയാൽ അതുപ്രകാരം ഒന്നും നടത്തുക ഉണ്ടായില്ല. ഇതു ശങ്കുണ്ണിമേനോന് ഒരു വലിയ ആശാഭംഗത്തിന് കാരണമായി തീൎന്നു. തീവണ്ടി കൊച്ചിയിൽ അടുത്തകാലത്തു നടപ്പാക്കുവാൻ സാധിക്കുമെന്നു ബലമായ ആശ അദ്ദേഹത്തിനുണ്ടായിരുന്നു എന്ന് അദ്ദേഹത്തിൻെറ ഡയറിയിൽ ഒന്നുരണ്ടു സ്ഥലത്തുനിന്നു നമുക്കു മനസ്സിലാക്കാം.

ശങ്കുണ്ണിമേനോൻ ദിവാനാകുന്നതിനുമുമ്പും അതിന്നുശേഷം കുറച്ചുകാലത്തേക്കും സക്കാർവക എല്ലാപണികളും റവന്യൂഉദ്യോഗസ്ഥന്മാരാണ് നടത്തിവന്നിരുന്നത്. എന്നാൽ ഈവക ജോലികൾ അധികമായി വന്നതോടുകൂടി അതിന്നായി ഒരു പ്രത്യേകവകുപ്പ് ആവശ്യമായി വന്നതിനാൽ ൧൦൪൧-ൽ ഇഞ്ചിനിർ ഡിപ്പാർട്ടുമെണ്ട് ആരംഭിച്ചു. മോറിസിനെ അതിൽ ഇഞ്ചിനീർ ആയിവെക്കുകയും ചെയ്തു. സായ്പിന്നു ജോലിയെപ്പററി നല്ല അറിവുണ്ടായിരുന്നു എങ്കിലും, അദ്ദേഹം ഒരു അലസനായിരുന്നതുകൊണ്ട് പണികൾ തൃപ്തികരമായി നടന്നില്ല. കണക്കുകളിലും പലതെററുകൾ നേരിട്ടുകൊണ്ടിരുന്നു; ശങ്കു

ണ്ണിമേനോൻ അദ്ദേഹത്തെ നേരെയാക്കുവാൻ പലപ്പോഴും ശ്രമിച്ചു എങ്കിലും ഗുണമൊന്നുമുണ്ടായില്ല. അതുകാരണം ഫർഡെൽ സായ്പിനെ ജോലിയിൽനിന്നു ഒഴിവാക്കി. കണക്കു ശരിയാക്കുവാനായി അദ്ദേഹത്തിന്റെ ജാമ്യസംഖ്യയിൽനിന്നു പണമെടുക്കേണ്ടിവന്നു. പിന്നെ വന്നത് മാക്ഡോനാൾഡ്സായ്പായിരുന്നു. അയാൾ ശരിയായി ജോലി എടുത്തിരുന്നില്ലെന്നുതന്നെയല്ല കീഴുദ്യോഗസ്ഥന്മാർ ജോലി എടുക്കുന്നതിൽ പല തടസ്സങ്ങൾ നേരിടുവിച്ചുകൊണ്ടുമിരുന്നു. ആൾ ശ്രദ്ധനും സത്യവാദിയും സമർത്ഥനും ആയിരുന്നു എങ്കിലും എപ്പോഴും സുഖക്കേടായിരുന്നതുകൊണ്ട് ജോലിചെയ്യാൻ സമയം കുറെ കുറവായിരുന്നു. ഈ സംഗതികളെക്കൊണ്ട് ഫർഡെൽഅദ്ദേഹത്തിനു ജോലി രാജിവെക്കേണ്ടിവന്നു. പിന്നത്തെ എഞ്ചിനിയർ ആയിവന്ന ഹഡ്സൺസായ്പ് ഇരുപതുകൊല്ലത്തോളം ആ പണി നോക്കി.

ശങ്കുണ്ണിമേനോന്റെ കാലത്ത് മല, കാട് എന്നിവയുടെ സംരക്ഷണത്തെപ്പററിയൊ അതിന്റെ ആവശ്യത്തെക്കുറിച്ചൊ ആൎക്കും അത്ര അറിവുണ്ടായിരുന്നില്ല. നെൽകൃഷിക്കായി ഭൂമി നന്നാക്കുക, നികുതി പിരിക്കുക എന്നിവയിലാണ് എല്ലാവരും അവരവരുടെ ശ്രദ്ധ പതിച്ചത് എന്നു തോന്നും. ശങ്കുണ്ണിമേനോന്റെ ഉത്സാഹത്തിന്മേലായിരുന്നു ഒന്നാമതായി തേക്കു വെച്ചുപിടിപ്പിക്കുവാൻ തുടങ്ങിയത്. പാലപ്പിള്ളിമലയിൽ പാറക്കടവുപുഴയ്ക്കു സമീപം ആദ്യമായി ഫർണെൽ തേക്കുനട്ടുതുടങ്ങി. ഫർൻഫ ആയപ്പോഴെക്കും ഏകദേശം എട്ടുലക്ഷത്തോളം മരം പിടിച്ചിട്ടുണ്ടായിരുന്നു. ഈ തേക്കുകൾ നല്ലതായിരുന്നു എങ്കിലും മററു ചിലഭാഗങ്ങളിലെപ്പോലെ ഇവ പുഷ്ടിയുള്ളവയായിരുന്നില്ല. ഇതിനുപുറമെ നോട്ടക്കുറവുകൊ

ണ്ട് ഇവയിൽ പല മരങ്ങളും ഉണങ്ങിപ്പോയി. ഇപ്പോൾ ആ പുഴവക്കത്ത് ഏകദേശം നാലുലക്ഷത്തോളം മരങ്ങളുണ്ട്. മലവക ഡിപ്പാർട്ടുമെണ്ടിൽ ശങ്കുണ്ണിമേനായി മററു പലപരിഷ്കാരങ്ങളും വരുത്തുക ഉണ്ടായി.

ഇംഗ്ലീഷുവിദ്യാഭ്യാസത്തിൻെറ കാൎയ്യത്തിൽ ശങ്കുണ്ണിമേനോൻ പ്രത്യേകം ശ്രദ്ധവെച്ചിരുന്നു. ശങ്കുണ്ണിമേനോൻ ദിവാനായ കാലത്ത് ആകെ രണ്ടു ഇംഗ്ലീഷുസ്കൂളുകളെ ഉണ്ടായിരുന്നുള്ളു. ഒന്നു തൃശ്ശിവപേരൂരും ഒന്നു എറണാകുളത്തും ആയിരുന്നു. എറണാകുളം സ്കൂൾ ഹേഡ്മാസ്റ്റർ മിസ്റ്റർ കെല്ലിയും തൃശ്ശിവപേരൂരെ റോസ്മേയറും നല്ല അദ്ധ്യാപകന്മാരായിരുന്നില്ല. കൊച്ചിയിൽ വിദ്യാഭ്യാസവകുപ്പു പരിഷ്കാരത്തിന്ന് ബ്രിട്ടീഷ് ഇന്ത്യയിലെ പാഠശാലകളെ അടിസ്ഥാനമാക്കിയുള്ള വിദ്യാഭ്യാസരീതിയെ ഇവിടെ ഏൎപ്പെടുത്തുകയും സമൎത്ഥനായ ഒരു യൂറോപ്യൻ അദ്ധ്യാപകനെ മേലദ്ധ്യക്ഷനായി നിയമിക്കുകയും ചെയ്യുന്നതിന് ശങ്കുണ്ണിമേനോൻ നിശ്ചയിച്ചു. ഇതിന്നായി ഒരാളെ തിരഞ്ഞുതുടങ്ങി. പത്രങ്ങളിലെ പരസ്യമനുസരിച്ച് പല ആളുകളും ഹർജികൾ അയച്ചു എങ്കിലും റസിഡണ്ടിനും ദിവാൻജിക്കും തൃപ്തിയായ ഒരാളെ കിട്ടിയില്ല. ഒടുവിൽ ൧൮൭൫-ൽ മിസ്റ്റർ എ. എഫ്. സീലിയെ ഈ ജോലിക്കായി നിയമിച്ചു. തൻെറ ഈ പ്രവൃത്തിയെപ്പററി ശങ്കുണ്ണിമേനോന് വളരെ തൃപ്തിയുണ്ടായി. "ഞാൻ സർക്കാർ ജോലി ചെയ്തു തുടങ്ങിയതിൽപിന്നെ ഞാൻ ചെയ്ത ഒരു കാൎയ്യത്തിലും മിസ്റ്റർ സീലിയെ തിരഞ്ഞെടുത്തമാതിരി ചാരിതാൎത്ഥ്യം ഉണ്ടായിട്ടില്ലെന്നു ഏകദേശം അഞ്ചുകൊല്ലങ്ങൾക്കശേഷം ശങ്കുണ്ണിമേനോൻ പറകയുണ്ടായി." ഈ അഭിപ്രായം അദ്ദേഹത്തിന്നു മാറേറണ്ടിവന്നിട്ടുമില്ല.

മിസ്റ്റർ സീലിയുടെ മേലദ്ധ്യക്ഷതയിൽ എറണാ

കുളം സ്കൂറം വേഗത്തിൽ അഭിവൃദ്ധിയെ പ്രാപിച്ചു. മൂന്നുകൊല്ലംകൊണ്ടു് കുട്ടികളുടെ എണ്ണം വളരെ കൂടുകയും മട്രിക്കുലേഷൻപരീക്ഷക്ക് കുട്ടികളെ അയച്ചുതുടങ്ങുകയും ചെയ്തു. ൧൮൭൫-ൽ ആയതു് ഒരു കോളേജാക്കിത്തീർക്കേണമെന്നു ശങ്കുണ്ണിമേനോനു മോഹമുണ്ടായിരുന്നു. എങ്കിലും അതിലേക്കു വേണ്ട കുട്ടികൾ ഉണ്ടായിരുന്നില്ല. ൧൮൭൯-ൽ മിസ്റ്റർ ക്രൂക്ഷാംക് വന്നതോടുകൂടി സ്കൂളിനു് ഒരു പുതിയ ജീവൻ വെച്ചു. അന്നു അതു ഒരു രണ്ടാംഗ്രെയ്ഡ് കോളേജാക്കി. എറണാകുളം കോളേജ് ശങ്കുണ്ണിമേനോൻ ദിവാൻപണിയിൽനിന്നു ഒഴിഞ്ഞസമയം തെക്കെ ഇന്ത്യയിലെ കോളേജുകളിൽ വെച്ചു് ഏററവും നല്ല സ്ഥിതിയിലായിരുന്നു. എല്ലാതാലൂക്കുകളിലും പുതിയ സ്കൂളുകൾ തുറന്നു. ക്രമേണ ഈ സ്കൂളുകൾക്കു് നല്ല സ്ഥലങ്ങളും നല്ല അദ്ധ്യാപകന്മാരെയും സമ്പാദിച്ചു. സ്ലീലിസായ്പിനു ഡയറക്ടർ എന്ന സ്ഥാനം കൊടുക്കുകയുംചെയ്തു.

ശങ്കരവാരിയരുടെ കാലത്തു് എറണാകുളത്തു് തുടങ്ങിയിട്ടുള്ള ആസ്പത്രി ശങ്കുണ്ണിമേനോൻ വളരെ പരിഷ്കരിച്ചു. അതു ഒരു നല്ല സ്ഥലത്തേക്കു മാററി. തൃശ്ശിവപേരൂർ ഒരു പുതിയ ആസ്പത്രി തുടങ്ങി. തൃപ്പൂണിത്തുറയും കുന്നംകുളത്തും ചിററൂരും ആസ്പത്രികൾ സ്ഥാപിക്കുവാനായി വേണ്ട ഏൎപ്പാടുകളും ചെയ്തു; എങ്കിലും പിന്നത്തെ ദിവാൻെറ കാലത്തേ അതു സഫലമായുള്ളു. അദ്ദേഹം ഇരുന്ന കാലത്തോളം ഈ ഡിപ്പാർട്ടുമെണ്ട് ബ്രിട്ടീഷുകൊച്ചിയിലെ സിവിൽസൎജ്ജൻെറ മേൽനോട്ടത്തിൽ ആയിരുന്നു. ഈ സംസ്ഥാനത്തു് ഇംഗ്ലീഷുമരുന്നുകളിൽ ആളുകൾക്കു വളരെ സാവധാനത്തിൽ മാത്രമെ വിശ്വാസം ഉണ്ടായിവന്നുള്ളു. ജനങ്ങളുടെ ആവശ്യങ്ങളെയും രാജ്യത്തിൻെറ ഗുണത്തെയും അറിഞ്ഞു് രാജ്യം ഭരിക്കുന്നതിൽ

അതിചതുരനായിരുന്ന ശങ്കുണ്ണിമേനോൻ ജനങ്ങൾക്ക ഇംഗ്ലീഷുവൈദ്യത്തിൽ അഭിരുചി ഇല്ലെന്നും നല്ല നാട്ടുവൈദ്യന്മാർ ഇവിടെ അധികം പേർ ഉണ്ടെന്നും അറിഞ്ഞ് ഇംഗ്ലീഷുവൈദ്യം കൊച്ചിരാജ്യത്ത് പ്രചരിപ്പിക്കുന്നതിന് അദ്ദേഹം വലിയ ഉത്സാഹമൊന്നും ചെയ്തു ഉണ്ടായില്ല.

ആധാരങ്ങൾ റജിസ്റ്റർചെയ്യുന്നതിന വേണ്ട ഏർപ്പാടുതുടങ്ങിയത് ശങ്കുണ്ണിമേനോന്റെ കാലത്തായിരുന്നു. ഇത് സ്വത്തിന്റെ രക്ഷയ്ക്കു നല്ലതാണെന്നു ജനങ്ങൾ ക്ഷണത്തിൽ മനസ്സിലാക്കി അഭിനന്ദിക്കയാൽ ഈ ഡിപ്പാർട്ടുമെണ്ട് വേഗത്തിൽ അഭിവൃദ്ധിയെ പ്രാപിച്ചു. ഇതോടുകൂടി ഗവമ്മെണ്ടിലെ മുതലെടുപ്പു വർദ്ധിക്കയും ചെയ്തു.

അഞ്ചലും തപാലും ഏർപ്പെടുത്തിയതും ശങ്കുണ്ണിമേനോനായിരുന്നു. ആദ്യം അഞ്ചലാപ്പീസുകൾ എഴുത്തുകുത്തുകളെമാത്രമെ അങ്ങും ഇങ്ങും കൊണ്ടുപോയിരുന്നുള്ളു. പിന്നീടു സാധാരണകത്തുകൾ വാങ്ങിക്കുവാനും അഞ്ചൽമാസ്റ്റരന്മാരെ അധികാരപ്പെടുത്തി ഫവ്വന്നൻ-ലായിരുന്നു കത്തുകളിന്മെൽ പണം വാങ്ങി ശരിയായി കൊണ്ടുപോയി തുടങ്ങിയത്.

ഫവ്വന്നര്-മുതൽക്ക് രണ്ടാഴ്ച കൂടുമ്പോൾ ഒരു സൎക്കാർ ഗസററും പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. ആ കൊല്ലംമുതല്ക്കു തന്നെ രാജ്യഭരണറിപ്പോർട്ടും പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. ആദ്യകാലത്ത് റിപ്പോർട്ടുകളുടെ മലയാളതർജ്ജമയും പ്രസിദ്ധപ്പെടുത്തിവന്നിരുന്നു. എന്നാൽ ആളുകൾക്ക് അതു വായിക്കുന്നതിൽ വലിയ ഉത്സാഹം കാണായ്കയാൽ അതു വേണ്ടെന്നുവെച്ചു. ന്നന്ന-ൽ സൎക്കാർ അച്ചുക്കൂടം സ്ഥാപിച്ചു. ഗസററും റിപ്പോർട്ടും മററും അവിടെ അടിച്ചുതുടങ്ങി.

ശങ്കുണ്ണിമേനോൻ എല്ലാഡിപ്പാർട്ടുമെണ്ടുകളും ഒന്നിലധികം പ്രാവശ്യം പരിഷ്കരിച്ചു. ഭാരമേറിയ ഉദ്യോഗ

ങ്ങൾക്കെങ്കിലും സമത്ഥന്മാരായ ആളുകളെ കിട്ടുവാൻ അദ്ദേഹം ശ്രമിക്കാതിരുന്നില്ല. എല്ലാപേരുടെയും ശമ്പളം കൂട്ടി. ഇതിന്നപുറമെ പെൻഷ്യൻ കൊടുക്കൽ ഏൎപ്പെടുത്തി. ഇതുകളെക്കൊണ്ടും സ്വന്തനടപടികളെക്കൊണ്ടും അദ്ദേഹം ഉദ്യോഗസ്ഥന്മാരുടെ ഇടയിൽ ഒരു ഉണൎച്ച്വരുത്തി. എല്ലാപേരുടെയും ബഹുമാനത്തിന്നും വിശ്വാസത്തിന്നും അദ്ദേഹം പാത്രമായിത്തീരുകയും ചെയ്തു.

ശങ്കുണ്ണിമേനോൻ ഒരു കണ്ടെഴുത്തുകഴിച്ച് നികുതി വേണ്ടപോലെ വ്യവസ്ഥപ്പെടുത്തുന്ന കാൎയ്യത്തിൽ പരിശ്രമിച്ചുതുടങ്ങിയ സമയം അദ്ദേഹത്തിന്റെ ശരീരത്തിനുണ്ടായിരുന്ന അസ്വാസ്ഥ്യം അധികമാകയാൽ അദ്ദേഹത്തിന്റെ ഉത്സാഹം വ്യസനത്തോടുകൂടി നിൎത്തിവെക്കേണ്ടതായി വന്നിരിക്കുന്നു എന്ന് അദ്ദേഹം റിക്കാൎട്ടാക്കീട്ടുള്ളതായി കാണുന്നു. അദ്ദേഹം രാജിവെച്ചൊഴിഞ്ഞ് ഇരുപതുകൊല്ലം കഴിഞ്ഞശേഷമെ അതു പിന്നീടുനടത്തുവാൻ സാധിച്ചിട്ടുള്ളു.

## ൻ ചില ബുദ്ധിമുട്ടുകൾ.

എല്ലാരാജ്യങ്ങളിലെ ആളുകളും ചില അസൌകൎയ്യങ്ങൾകാരണം ബുദ്ധിമുട്ടാറുണ്ട്. കേരളത്തിൽ പ്രത്യേകിച്ചുള്ള ചില ആചാരങ്ങളും നടപടികളും കാരണം അവിടെ പഴയകാലംമുതൽക്കുതന്നെ ഈ വക ബുദ്ധിമുട്ടുകൾ വളരെ അധികമായിരുന്നു. ഈ ബുദ്ധിമുട്ടുകളിൽ അടിമവൃത്തി, ഊഴിയം, ജാതിവ്യത്യാസംകൊണ്ടുള്ള കുഴപ്പങ്ങൾ എന്നിവയെ പ്രത്യേകിച്ചും കഴിയുന്നതും ഇല്ലായ്മചെയ്വാൻ ശങ്കുണ്ണിമേനോൻ ശ്രമിച്ചു. പിന്നീടുണ്ടായ സാമുദായികപരിഷ്കാരികൾക്ക് അദ്ദേഹം ചെയ്തതു മതിയായില്ല എന്നു തോന്നുമാ

യിരിക്കാം. പക്ഷെ അക്കാലത്തെ സമുദായസ്ഥിതിയും യഥേഷ്ടം പ്രവൃത്തിക്കുന്നതിന്ന നേരിട്ട സ്വാതന്ത്ര്യക്കുറവും ഈ സന്ദർഭത്തിൽ വിസ്തരിക്കത്തക്ക സംഗതികളല്ല. അന്നത്തെ മഹാരാജാവിന് പഴയ ആചാരങ്ങളെ മാററുന്നത് ഇഷ്ടമായിരുന്നില്ല.

൧൮൫൪-ലെ വിളംബരപ്രകാരം ശങ്കരവാരിയരുടെ കാലത്ത് തന്നെ അടിമകൾക്കു സ്വാതന്ത്ര്യം നൽകിയിരുന്നു. അനുകമ്പാപൂർണ്ണമായ ഈ വിളംബരം കൊച്ചിയിലെ അടിമജാതിക്കാരെ ബ്രിട്ടീഷിലുള്ള അവരുടെ സഹോദരന്മാരോടൊപ്പം ഉയർത്തി. അതുകൊണ്ട് വിചാരിച്ചിരുന്നിടത്തോളം ഗുണം ഉണ്ടായില്ലെങ്കിലും, ഈ അടിമകളുടെ കഷ്ടപ്പാടുകൾ അതുനിമിത്തം വളരെ കുറഞ്ഞു. വാസ്തവം പറയുകയാണെങ്കിൽ ഈ കൂട്ടർ ഇപ്പോഴും ചെറിയകുടിലുകളിൽ താമസിച്ചുവരികയും വളരെകുറച്ചു വസ്ത്രവും ജീവിതത്തിന്നു അത്യാവശ്യമായ ഉപകരണങ്ങളുംകൊണ്ട് തൃപ്തിപ്പെടുകയും ചെയ്യുന്നു. എന്നാൽ അവരുടെ ഭക്ഷണം സ്വാദുള്ളതും പോഷിപ്പിക്കുന്നതും ആണത്രെ. അവൎക്ക ദേഹസുഖം ഉണ്ടെങ്കിലെ പണി എടുക്കാൻ സാധിക്കയുള്ളു എന്ന കാൎയ്യം അവരുടെ യജമാനന്മാൎക്ക് അറിയാം. ഒരിക്കലും ഇവർ ഈ അടിമകളെ കഠിനമായി ഉപദ്രവിക്കാറില്ല. പിന്നെ, മുമ്പിലത്തെപ്പോലെ അവരെ തങ്ങളുടെ കീഴിൽതന്നെ ജോലിഎടുക്കുവാൻ നിർബ്ബന്ധിക്കുവാനും നിവൃത്തിയില്ലാതെ ആയതിനാൽ പഴയ ഉടമസ്ഥന്മാൎക്ക് അവരോടു നല്ലവണ്ണം പെരുമാറുന്നതല്ലാതെ വേറെ വഴിയുമില്ല.

"ഈ കൂട്ടരിൽ സ്വന്തം നിലമുള്ളവർ വളരെ ചുരുക്കമെയുള്ളു. ചിലർ തങ്ങൾക്കു സ്വാതന്ത്ര്യം ലഭിച്ചു ഉടനെ പഴയയജമാനന്മാരെവിട്ടു മററുള്ളവൎക്കുവേണ്ടി ജോലി എടുപ്പാനായി വേറെസ്ഥലങ്ങളിലേക്കു പോയി. എന്നാൽ

മിക്കവാറുംപേർ തങ്ങൾ പഴയകാലംമുതൽക്ക് താമസിച്ചു വന്ന സ്ഥലങ്ങളിൽതന്നെ താമസിച്ച് പഴയ യജമാനന്മാക്കുവേണ്ടി ജോലിഎടുത്തുവരുന്നു. സാധാരണമായി അവർ വളരെ യജമാനപ്രീതിയുള്ളവരും വിശ്വസ്ഥന്മാരും ആണ്. അവരെ നല്ലപോലെ നോക്കി രക്ഷിക്കുകകാരണം ചില യജമാനന്മാർ അതിന്നു അർഹന്മാരുമാണ്. ചിലപ്പോൾ ഇവരിൽ ഒരുവനെ യജമാനനൊ അന്യനൊ നിർബ്ബന്ധിച്ചു പിടിച്ചുനിർത്തി പണി എടുപ്പിക്കുവാൻ ശ്രമിച്ചുവരാറുണ്ട്. ആ അവസരങ്ങളിൽ അവന് ഇഷ്ടമുള്ള ആളുടെ കൂടെ താമസിക്കുവാൻ ഞാൻ അനുവദിക്കാറുമുണ്ട്."

"ഇങ്ങനെയാണെങ്കിലും ൧൦൧൨-ലെവിളംബരം അടിമവ്യാപാരം ചെയ്യുന്നവരുടെ ശിക്ഷയെപ്പറ്റി ഒന്നും പ്രസ്താവിക്കുന്നില്ലായ്കകൊണ്ട് നിലംഉടമസ്ഥന്മാർ നിലം കൊടുക്കുമ്പോൾ അവയിൽ വേലചെയ്യുന്നവരെയും കൂടി സാധാരണമായികൊടുത്ത് പ്രതിഫലം പററാറുണ്ട്. വേലക്കാരെ ഇങ്ങനെ കച്ചോടംചെയ്യുന്നതായ ഉടമ്പടിക്കു യാതൊരു പ്രാബല്യവും ഇല്ലെന്നു ജനങ്ങളുടെ ഇടയിൽ ധാരാളം ബോധമുണ്ടെങ്കിലും അവർ ഇനിയും ഈവക പ്രവൃത്തികളിൽനിന്നു തീരെ പിൻമാറികാണുന്നില്ല. എന്നാലും ഇത്ര ആഭാസമായ ഈ കച്ചവടം നിർത്തൽചെയ്യുവാൻ സക്കാർ കഴിയുന്നിടത്തോളം ശ്രമിക്കേണ്ടതാണ് എന്നും, തിരുമനസ്സുകൊണ്ട് ഇന്ത്യൻശിക്ഷാനിയമത്തിലെ ൩൭൦-ാം വകുപ്പ് അനുസരിച്ച് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നും എനിക്കു തോന്നുന്നു. അടിമക്കച്ചവടം അവരുടെ തൊഴിലായി കരുതിട്ടുള്ളവർ ഇവിടെ ചുരുക്കമാണ്. അതുകാരണം പെനൽകോടിലെ ൩൭൧-ാംവകുപ്പ് വിളംബരത്തിൽ ചേക്കേണമെന്നു എനിക്കു തോന്നുന്നില്ല". എന്നു ശങ്കുണ്ണിമേനോൻ പറഞ്ഞിട്ടുണ്ട്

“ഊഴിയവും വളരെക്കാലം മുമ്പുമുതൽക്കുള്ള ഒരു നടപ്പായിരുന്നു. ജനങ്ങളുടെ അടുക്കൽനിന്നു സാമാനങ്ങൾ വാങ്ങിക്കുകയും അവരെക്കൊണ്ട് കൂലികൂടാതെ വേലയെടുപ്പിക്കുകയും ചെയ്യുന്നത് ഊഴിയത്തിൽ പെട്ട പ്രവൃത്തികളായിരുന്നു. നഞ്ചപ്പയ്യരുടെയും ശങ്കരവാരിയരുടെയും കാലത്ത് ഈ ചട്ടംകുറച്ചൊന്നു ഭേദപ്പെടുത്തി, ൧൮൬൬മേയിൽ അയച്ച ഒരു എഴുത്തിൽ ശങ്കുണ്ണിമേനോൻ ഇതിനെപ്പററി വിസ്തരിച്ച് എഴുതീട്ടുണ്ട്; ഓരോജാതിക്കാർ ചെയ്യേണ്ടുന്ന ജോലികൾ ഇന്നിന്നവയാണെന്നു വിവരിച്ചശേഷം, അദ്ദേഹം ഇങ്ങിനെപ്രസ്താവിച്ചിരിക്കുന്നു:—

“ദേഹാദ്ധ്വാനം, സാമാനങ്ങൾ കൊടുക്കൽ—ഇങ്ങിനെ രണ്ടുപ്രകാരം സക്കാർനുവേണ്ടി ജനങ്ങൾ ബുദ്ധിമുട്ടാറുണ്ട്. മൂന്നുവിധത്തിൽ പ്രവൃത്തി എടുക്കേണ്ടതുണ്ടായിരുന്നു. (൧) കോവിലകത്തെയും മററു സക്കാർ സ്ഥലങ്ങളിലെയും ആവശ്യത്തിലേക്ക്; (൨) വഴിനന്നാക്കുന്നതിലും പോലീസിനെ സഹായിക്കുന്നതിലും; (൩) സ്വന്തം വില്ലേജുകൾ കാക്കുന്നതിൽ.

“കോവിലകത്തും മററും ചെയ്യുന്ന ജോലിക്ക് വളരെ ലഘുവായ ഒരു വേതനംകൊടുക്കാറുണ്ട്. ചിലപ്പോൾ അതു ചോറായിരിക്കും, അല്ലെങ്കിൽ ഒരു ചെറിയസംഖ്യയാവാനും മതി. എന്നാൽ ഊഴിയം വേണ്ടെന്നുവെച്ചതിൽ പിന്നെ സാധാരണ ആളുകൾ കൊടുക്കുന്ന കൂലി കോവിലകത്തു ജോലി എടുത്താലും കൊടുക്കാറുണ്ട്. പോലീസിനെ സഹായിക്കേണ്ടത് എല്ലാവരുടെയും മുറയാണല്ലോ. പബ്ലിക്ക് റോഡുകൾ എല്ലാവരുടെയും പണംകൊണ്ടാണല്ലോ ഉണ്ടാക്കാറുള്ളതും നന്നാക്കാറുള്ളതും. വർഷകാലത്ത് ആ വഴിയുടെ ഒരു ഭാഗം എങ്ങാനും കുറച്ചുചീത്തയായാൽ, അതിൻെറ രണ്ടുഭാഗവും താമസിക്കുന്നവർക്ക് അതു നന്നാക്കുന്നത് അത്രശ്രമകരമാകയില്ല. ഈവക നിസ്സാ

രമായജോലികൾ മാത്രമെ പ്രതിഫലംകൂടാതെ ചെയ്യാൻ സക്കാർആവിശ്യപ്പെടാറുള്ളു. ഇതുബ്രിട്ടീഷിലും പതിവായിരുന്നു. അതത്രകഷ്ടവുമല്ല. സ്വന്തംവില്ലേജുകാക്കുന്നതിന്ന് സക്കാരിൽനിന്നു അവൎക്ക് എന്താണുമോഹിക്കാവുന്നത്? ഇതുഎല്ലാവരും ചെയ്യുന്നതും ചെയ്യേണ്ടതും ആകകൊണ്ട് ആൎക്കും വിശേഷിച്ച് ഒരു ബുദ്ധിമുട്ടു ഉണ്ടാകയില്ല

"സാമാനങ്ങൾ കൊടുക്കുന്നതിനു നിർബന്ധിച്ചിരുന്നതു കഷ്ടംതന്നെയായിരുന്നു. വേണ്ടതിലധികംസാമാനങ്ങൾ ജനങ്ങളുടെ അടുക്കൽനിന്നും വാങ്ങിക്കുക, ശരിയായി അവരവൎക്കുചെല്ലേണ്ടപണം കൊടുക്കാതിരിക്കുക, എന്നിങ്ങനെ പല ദോഷങ്ങളും സാമാനങ്ങൾ ഈ വിധം വാങ്ങുന്നതുകൊണ്ട് ഉണ്ടായിക്കൊണ്ടിരുന്നു.

"ഇതു ഒരു വിധത്തിൽ പ്രജാപീഡനം തന്നെ ആയിരുന്നതുകൊണ്ട്, ക്ഷേത്രങ്ങളിലേക്കും ഊട്ടുപുരകളിലേക്കും വേണ്ട സാമാനങ്ങൾ അങ്ങാടികളിൽനിന്നു വാങ്ങേണ്ടതാണെന്നു ഞാൻ നിഷ്കൎഷയായി കല്പന അയച്ചിട്ടുണ്ട്. ഇപ്പോൾ, തിരുവന്തളി, തൃത്താലിചാത്ത് എന്നിങ്ങനെ ചില അസാധാരണങ്ങളായ അടിയന്തരങ്ങൾക്കുമാത്രമെ പാൎവ്വത്യക്കാരന്മാരും മററുംവഴിസാമാനങ്ങൾ ശേഖരിക്ക പതിവുള്ളു. ഈ നടപടിയിലും കഴിയുന്നതുഭേദഗതി വരുത്തുവാൻ ഞാൻ ശ്രമിക്കുന്നതാണ്.

"ഊഴിയംനിൎത്തൽ ചെയ്യുന്നതിനുള്ള ഉത്സാഹം ആദ്യമായി എന്നിൽനിന്നാണ് ഉത്ഭവിച്ചതെന്നു ജനങ്ങൾ അറിയുന്നില്ല. അതു അവരുടെ ഹർജികളുടെ ഫലമെന്നുകരുതി, ചിലസമയം, പരമാൎത്ഥത്തിനു വിരുദ്ധമായ സംഗതികൾചേൎത്തും അവർ ഹർജികൾ അയച്ചുവരുന്നു. ഞാൻ ചെയ്വാൻ വിചാരിക്കുന്നതിലധികം ഇപ്പോൾ ഒന്നും ചെയ്യേണ്ടആവശ്യമില്ലെന്നാണ് എനിക്കുതോന്നുന്നത്"

൧൦൫൯-ൽ, കൊച്ചി, തിരുവിതാംകൂർ, മലബാർ എന്നീ ദിക്കുകളിൽ അധഃകൃതവർഗ്ഗക്കാർ അനുഭവിച്ചുവന്നിരുന്നവയും അപ്പോൾ അനുഭവിക്കുന്നവയും ആയ ബുദ്ധിമുട്ടുകളെക്കുറിച്ച് റിപ്പോർട്ടുകൾ അയപ്പാൻ മദിരാശിഗവർമ്മെണ്ടിൽനിന്നു മൂന്നു സംസ്ഥാനങ്ങളിലേക്കും എഴുതിഅയച്ചു.

ശങ്കുണ്ണിമേനോൻ അയച്ച റിപ്പോർട്ടിന്മേൽ ഈ വിധം കല്പനയായി- "ജാതിനിമിത്തം നേരിടുന്ന അസൌകര്യങ്ങളെകഴിയുന്നതും ഇല്ലായ്മചെയ്യാൻ കൊച്ചിസംസ്ഥാനത്തുനിന്നു ഫലപ്രദമായ ഏർപ്പാടുചെയ്തുകാണുന്നതിൽ ഗവർമ്മെണ്ടുസന്തോഷിക്കുന്നു. ഇതിനെ പൂർത്തിയാക്കുന്നതിനു വേണ്ടശ്രമംചെയ്യുന്നകാര്യം വിസ്മരിക്കയില്ലെന്നുള്ള വാഗ്ദാനത്തെ ഗവർമ്മേണ്ട് അംഗീകരിക്കയും ചെയ്യുന്നു." ശങ്കുണ്ണിമേനോൻ ആരംഭിച്ച സാമുദായികപരിഷ്കാരം അദ്ദേഹത്തിൻെറ അനുഗാമികൾ അഭിനന്ദിച്ചു പ്രവൃത്തിച്ചിരുന്നു എന്നുവരുകിൽ, ആ വിഷയത്തിൽ ഇന്നുള്ള അതൃപ്തിക്കയാതൊരുകാരണവും ഉണ്ടാകുന്നതല്ലായിരുന്നു.

---

## ൧൦ മനുഷ്യരും സംഭവങ്ങളും.

---

ശങ്കുണ്ണിമേൻെറ ജീവദശയിൽ നടന്ന ചില സംഭവങ്ങളെ കഴിഞ്ഞ അദ്ധ്യായങ്ങളിൽ ചേർക്കുവാൻ തരമില്ല. അവയെ ഈ ജീവചരിത്രത്തിൽ ചേർക്കുന്നത് ആവശ്യവുമാണ്. അതുകാരണം അവയെ ഇവിടെ സൂചിപ്പിക്കുന്നു.

വിശാഖംതിരുനാൾമഹാരാജാവ് ൧൦൬൨-ൽ കൊച്ചിരാജ്യത്തേക്ക് എഴുന്നെള്ളുക ഉണ്ടായി. അന്നു തിരുമനസ്സുകൊണ്ടു തിരുവിതാംകൂറ് വീരെളയതമ്പുരാൻെറ സ്ഥാനത്തായിരുന്നു. കൊച്ചിയെ സന്ദർശിച്ച് അവിടുന്നു വളരെ സന്തോഷത്തോടുകൂടി തിരിച്ചെഴുന്നള്ളി.

രാമവർമ്മമഹാരാജാവ്, ശീലായ്മയായി അധികകാലം കിടന്നശേഷം, ൧൮൬൪ ഫെബ്രുവരി ൭-ാംനു, തീപ്പെട്ടു. അവിടത്തെ രോഗശമനത്തിനും ശുശ്രൂഷയ്ക്കുമായി ശങ്കുണ്ണിമേനോൻ അഹോരാത്രം കായക്ലേശം ചെയ്തു. ആ മനശ്ശല്യവും ദേഹാദ്ധ്വാനവും നിമിത്തം ഒടുവിൽ ശങ്കുണ്ണിമേനോൻ അതി കലശലായ ദീനത്തിൽ അകപ്പെട്ടു. പിന്നത്തെ മഹാരാജാവിന്റെ സ്ഥാനാരോഹണസമയത്തു വളരെ പണിപ്പെട്ടിട്ടാണ് ശങ്കുണ്ണിമേനൻ ഹാജരാവാൻ സാധിച്ചത്. രോഗത്തിൽനിന്നു കാലക്രമത്തിൽ വിമുക്തനായി എങ്കിലും, ആദ്യകാലത്തെ ദേഹസുഖം ശങ്കുണ്ണിമേനോൻ പിന്നീട് ഒരിക്കലും അനുഭവിക്ക ഉണ്ടായിട്ടില്ല.



തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ പ്രത്യേകക്ഷണപ്രകാരം, കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ട് ൧൮൬൫-ൽ ആ സംസ്ഥാനത്തേക്ക് എഴുന്നള്ളുക ഉണ്ടായി. ടിപ്പുവിന്റെ കാലത്തിനുശേഷം, ഇരുസംസ്ഥാനങ്ങളിലേയും മഹാരാജാക്കന്മാർ അന്നായിരുന്നു ആദ്യമായി കൂടിക്കാഴ്ച ഉണ്ടായിട്ടുള്ളത്. ഇതുനിമിത്തം അവർക്കെന്നല്ല, നാട്ടുകാർക്കൊക്കെ ഈ സമ്മേളനത്തിൽ വലിയൊരു ചിത്താഹ്ലാദം ഉണ്ടായി. കൊച്ചി മഹാരാജാവിനെ അതി പ്രതാപത്തോടുകൂടി എതിരേററു. രണ്ടു തിരുമേനികളും ഏകോദരസഹോദരന്മാരുടെ നിലയിൽ പെരുമാറി.

അടുത്ത ജനവരിമാസത്തിൽ, മദിരാശിക്ക് എഴുന്നള്ളുന്ന അവസരത്തിൽ, തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു കൊച്ചിവഴിക്കു യാത്രതിരിച്ചു. പിന്നീടു ൧൮൭൦-ലും ൧൮൭൬-ലും അവിടുന്നു കൊച്ചിരാജ്യത്തെ ക്ഷണം സ്വീകരിക്കയുണ്ടായി. ഈ സന്ദർഭങ്ങളിലെല്ലാം കൊച്ചി മഹാരാജാവും അവിടുത്തെ പ്രജകളും തിരുവിതാംകൂർ

മഹാരാജാവു തിരുമനസ്സിലെ അത്യധികം സ്നേഹാദരങ്ങളോടുകൂടി ബഹുമാനിക്കയും സല്ക്കരിക്കയും ചെയ്തു.

൧൦൪൪-ൽ അന്നു മദിരാശി ഗവർണ്ണരായിരുന്ന നേപ്പിയർപ്രഭുവും ഭാര്യയും കൊച്ചിക്കു വരികയുണ്ടായി.

മേൽ പ്രസ്താവിച്ച സന്ദർശന സന്ദർഭങ്ങളിലെല്ലാം വേണ്ട ഒരുക്കങ്ങൾ ചെയ്തതു ശങ്കുണ്ണിമേനോന്റെ അഭിപ്രായപ്രകാരമായിരുന്നു. സദ്യ, വിതാനം, വിളക്കുവെപ്പ്, വെടിക്കെട്ടു തുടങ്ങിയ എനങ്ങൾകൊണ്ടൊക്കെ ഒരു തോതിട്ടതു് ആ കാലത്തായിരുന്നു. അതിഥികൾ ഭാസുരമായും വിശേഷമായ ഔദാര്യത്തോടുകൂടിയും ഉള്ള ഉപചാരങ്ങളാൽ സന്തോഷഭരിതരായി ദിവാനെ പ്രത്യേകം സ്തുതിച്ചുകൊണ്ടായിരുന്നു യാത്രപറഞ്ഞു പിരിഞ്ഞതു്.

൧൦൪൫-ൽ വലിയവരുടെ ശുപാർശിക്കത്തുകളോടുകൂടി ജാൻസൻ എന്ന പ്രസിദ്ധനായൊരു ചിത്രമെഴുത്തുകാരൻ കൊച്ചിയിൽ വരികയുണ്ടായി. അന്നു ശങ്കുണ്ണിമേനോന്റെ ഉപദേശമനുസരിച്ചു മഹാരാജാവ്, എളയരാജാവ്, വീരെളയതമ്പുരാൻ എന്നീ മൂന്നു തിരുമേനികളുടെ ഛായ അയാളെക്കൊണ്ട് എഴുതിച്ചു. ആ ജോലി നടന്നുകൊണ്ടിരിക്കുന്ന സമയം, സർക്കാരുചിലവിന്മേൽ ശങ്കുണ്ണിമേനോന്റെ ഛായകൂടി എഴുതിക്കുന്നതു് ഉചിതമായിരിക്കുമെന്നു റസിഡണ്ടു തിരുമനസ്സറിവിച്ചു. "ദിവാൻ തിരുമനസ്സിലെ നേരെ ഏററവും ഭക്തിവിശ്വാസത്തോടുകൂടി പ്രവൃത്തി എടുത്തുവരുന്നു. മേൽക്കോയ്മയുടെ ആനുകൂല്യവും, നാട്ടുരാജ്യങ്ങളുടെ ഗണനാപ്രസംഗത്തിൽ കൊച്ചിരാജ്യത്തിന്നു പ്രഥമസ്ഥാനവും, അർഹിക്കത്തക്കവിധമാകുന്നു അദ്ദേഹം രാജ്യം ഭരിച്ചുവരുന്നതു്." എന്നു റസിഡണ്ട് ഈ സന്ദർഭത്തിൽ മഹാരാജാവുതിരുമനസ്സിലേക്ക് എഴുതിഅയച്ചു. "നമ്മുടെ ദിവാനെക്കുറിച്ചു നിങ്ങൾ എഴുതി അയച്ചതിനോടുകൂടി ഞാൻ മനഃപൂർവ്വം യോജിക്കുന്നു. ദിവാന്റെ സ്വ

ഭാവത്തിനെത്തെ സംബന്ധിച്ച് നമുക്ക് ഏററവും നല്ലൊര ഭിപ്രായമാണ് ഉള്ളത്. നാട്ടിലേക്ക് ഏററവും ഗുണപ്രദങ്ങളായ ദിവാൻെറ പ്രവൃത്തികളെ കണ്ട് നാം അത്യന്തം സന്തോഷിക്കയും ചെയ്യുന്നുണ്ട്” എന്നു തിരുമനസ്സുകൊണ്ടു റസിഡണ്ടിനു മറുപടി അയക്കുകയും തൻെറ മന്ത്രിപുംഗവൻെറ ഛായ എഴുതിക്കയും ചെയ്തു.

൧൮൭൮-ൽ മഹാരാജ്ഞി മഹാരാജാവു തിരുമനസ്സിലേക്ക് കെ. സി. എസ്. ഐ. എന്ന സ്ഥാനം നല്കി. ൧൮൭൮ മാർച്ച് ൨൪-ാംനു- അതിൻെറ ചിഹ്നങ്ങൾ എറണാകുളത്തു പുത്തൻകോവിലകത്തുവെച്ച് റസിഡണ്ട് തിരുമനസ്സിലേക്ക് കൊടുത്ത ദിവസം വെടിക്കെട്ടും സകലക്കും സദ്യയും ഉണ്ടായി.

൧൮൬൬-ൽ ശങ്കുണ്ണിമേന്ന് സി. എസ്. ഐ. എന്ന സ്ഥാനംകിട്ടി. ൧൮൬൫-ൽതന്നെ ഇതു കൊടുക്കുന്നതിനായി മിസ്റ്റർ മിഞ്ചിൻ എഴുതിയിരുന്നു. “എൻെറ തമ്പുരാനൊരുസ്ഥാനം കിട്ടാതെ ഞാനങ്ങനെ ഒന്നു സ്വീകരിക്കാമൊ എന്നു സംശയിക്കുന്നു.” എന്നുള്ള ശങ്കുണ്ണിമേനൻെറ അഭിപ്രായമായിരിക്കും അതന്നു കൊടുക്കാതിരിപ്പാനുള്ള കാരണം. ആ സ്ഥാനത്തിൻെറ ലക്ഷണങ്ങളെ ശങ്കുണ്ണിമേന്നു റസിഡണ്ടു കൊടുത്തതു പോഞ്ഞിക്കരെയിൽ വെച്ചായിരുന്നു. ആ അവസരത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ടും എളയതമ്പുരാൻ തിരുമനസ്സുകൊണ്ടും കൊച്ചുതമ്പുരാക്കന്മാരും പ്രധാനപ്പെട്ട എല്ലാ ഉദ്യോഗസ്ഥന്മാരും ശങ്കുണ്ണിമേനൻെറ അന്തർജനം മക്കളും അവിടെ ഉണ്ടായിരുന്നു. കൊച്ചിയിൽനിന്നു പല സായ്പന്മാരും മദാമ്മമാരും വന്നിരുന്നു. ഈ സ്ഥാനദാനത്തെക്കുറിച്ച് ഒരു വർത്തമാനപത്രത്തിൽ ഇപ്രകാരം എഴുതിയിരുന്നു: “ശങ്കുണ്ണിമേനോൻ കൊച്ചി സംസ്ഥാനത്തേക്ക വളരെ നന്മകൾ ചെയ്തിട്ടുണ്ടെന്നുള്ളതിലേക്ക രണ്ടുപക്ഷമില്ല. അദ്ദേ

ഹത്തിന്ന് ഇതിനേക്കാൾ ഉയൎന്നതായൊരു ബഹുമതി കിട്ടുവാൻ അവകാശമുണ്ട്. രാജ്യഭരണത്തിൽ അദ്ദേഹം കാണിക്കുന്ന ശുഷ്കാന്തിയും രാജ്യത്തിന്ന് അഭിവൃദ്ധിയുണ്ടാകുന്നതിൽ അദ്ദേഹം ചെയ്യുന്ന താല്പൎയ്യവും അദ്ദേഹത്തിന്റെ സത്യവും തിരുമനസ്സിലേയും പ്രജകളുടേയും സ്നേഹവിശ്വാസങ്ങൾക്ക് അദ്ദേഹത്തെ പാത്രമാക്കിട്ടുണ്ട്. അടുത്തകാലത്ത് അദ്ദേഹത്തെ സർ ശങ്കുണ്ണിമേനോൻ എന്നു വിളിക്കുവാൻ സംഗതിയുണ്ടാകുമെന്നു ഞങ്ങൾ ആശംസിക്കുന്നു."

൧൮൭൨-ൽ ടി. മാധവരായർ തിരുവിതാംകൂറിലെ മന്ത്രിപദത്തിൽനിന്നൊഴിഞ്ഞു. ആ സന്ദൎഭത്തിൽ "എന്റെ ഉദ്യോഗകാലത്തു നമ്മളുടെ പെരുമാററത്തിൽ നിങ്ങൾ എന്നോടു കാണിച്ചിട്ടുള്ള ഇഷ്ടത്തിന്റെയും ലൌകികത്തിന്റെയും ലക്ഷണങ്ങളെ ഞാൻ ഹൃദയപൂൎവ്വമായി അനുസ്മരിക്കുന്നു. വളരെക്കാലമായി നമ്മളിൽ അന്യോന്യമുള്ള സ്നേഹം നമ്മുടെ ഉദ്യോഗബന്ധത്തെ അതിക്രമിച്ചും ഉണ്ടായിരിക്കുമെന്നു എനിക്കു തീൎച്ചയുണ്ട്." എന്നു മാധവരായർ ശങ്കുണ്ണിമേനും, "എന്റെ സ്നേഹലൌകികങ്ങളെക്കുറിച്ചുള്ള നിങ്ങളുടെ സൂചനം എന്റെ ഹൃദയത്തിൽ പതിഞ്ഞിരിക്കുന്നു. നമ്മളിൽ അന്യോന്യമുള്ള സ്നേഹബഹുമാനങ്ങൾ ഉദ്യോഗബന്ധങ്ങൾ കടന്നും നില്ക്കുമെന്നു ഞാൻ ഉറപ്പായി പറഞ്ഞുകൊള്ളട്ടെ" എന്നു ശങ്കുണ്ണിമേനോൻ മാധവരായൎക്കും എഴുതി അയച്ചിരുന്നു.

മാധവരായരുടെ അനുഗാമിയായിട്ട് ശങ്കുണ്ണിമേന്റെ പേർ അക്കാലത്ത് ആളുകളുടെ ഇടയിൽ ധാരാളം പറഞ്ഞുവന്നിരുന്നു. ഈ സംസാരം ഒരു അവലംബവും ഇല്ലാത്തതായിരുന്നില്ല. മാധവരായരുടെ സ്ഥാനഭ്രംശത്തിനുള്ള ഹേതുക്കളിൽ ഒന്നു ശേഷാദ്രിശൎമ്മാവിനോടും രായരുമാ

യുണ്ടായിരുന്ന നീരസമായിരുന്നു മുതലിയാർജഡ്ജി അന്ന ത്തെ മഹാരാജാവിന്റെ സേവനം ശങ്കുണ്ണിമേനോന്റെ പരമ മിത്രവുമായിരുന്നു.

"ഫെബ്രുവരി ൧൩-. മാധവരായരുടെ അനന്തരഗാമിയായി എന്നെ വെക്കുമെന്നൊരു സംസാരമുണ്ടെന്നും, ആവശ്യപ്പെട്ടാൽ സ്വീകരിപ്പാൻ നമുക്കു ദേഹസുഖമുണ്ടെന്നു വിശ്വസിക്കുന്നു എന്നും വേദാദ്രി എഴുതിയിരിക്കുന്നു."

"ഫെബ്രുവരി ൧൪. എനിക്കു തീരെ ശരീരസുഖമില്ലെന്നും, അതുകാരണം ആവശ്യപ്പെട്ടാൽ സ്വീകരിപ്പാൻ സാധിക്കുമെന്നു തോന്നുന്നില്ലെന്നും എന്റെ സ്നേഹിതൻമുതലിയാർക്കു മറുപടി അയച്ചു. എന്റെ മനസ്സറിവാൻ, കല്പനപ്രകാരം, കാലേക്കൂട്ടി എഴുതി അയച്ചതുപോലെ എനിക്കു തോന്നുകയാൽ, ഉടനെ ഇവ്വിധം മറുപടി അയച്ചതു നന്നായി എന്നു ഞാൻ വിചാരിക്കുന്നു."

"കല്പനപ്രകാരം" എന്നു ശങ്കുണ്ണിമേനോൻ ശങ്കിച്ചതിൽ അത്ഭുതമില്ല. ശങ്കുണ്ണിമേനോൻ ആ മഹാരാജാവു തിരുമനസ്സിലെ പ്രീതിഭാജനമായിരുന്നു. അവിടന്നു ൧൮൮൦-ൽ തീപ്പെട്ട വർത്തമാനം അറിഞ്ഞസമയം, ശങ്കുണ്ണിമേനോൻ ഇപ്രകാരം എഴുതുകയുണ്ടായി: "ഞാനീവ്യസനകരമായ വർത്തമാനംകേട്ടു് വളരെ ദുഃഖിക്കുന്നു. തിരുമനസ്സിലേക്കു എന്റെ നേരെ വളരെ കൃപയുണ്ടായിരുന്നു. അവിടുന്ന് എന്റെ ഒരു പക്ഷപാതികൂടിയായിരുന്നു. അവിടത്തെ ശീലം മനസ്സിനെ ഹരിക്കുന്നതായിരുന്നു. ഒരിക്കൽ കണ്ടുപിരിയുന്ന സമയം, വളരെ സന്തോഷവും സംതൃപ്തിയും ഉണ്ടാകുന്നു. എന്റെ തമ്പുരാനും ഇതുകേൾക്കുന്നസമയം വളരെ മനോദുഃഖം ഉണ്ടാകും. അവർ വളരെ നാളായി വലിയ സ്നേഹിതന്മാരായിരുന്നു."

൧൮൮൬-ൽ ശങ്കുണ്ണിമേനോന്റെ അത്യന്തമിത്രവും ഒരു ബന്ധുവുമായിരുന്ന എടക്കുന്നി കൃഷ്ണവാരിയർ തഹശീൽദാർ

എറണാകുളത്ത് ദിവാന്റെ സ്ഥലത്തുവെച്ചു മരിച്ചു. അച്ഛന്റെയും ഭാൎയ്യയുടെയും മരണത്തിനുശേഷം, അദ്ദേഹത്തിനെ ഇതിലധികം ദുഃഖിപ്പിച്ചതായ ഒരു സംഗതി ഉണ്ടായിട്ടില്ല.

൧൮൫൨-ൽ കവളപ്പാറെ മൂപ്പിൽനായർ മരിച്ചു. ബ്രിട്ടീഷ് മലബാറിൽ ഉള്ള ആ പ്രബലകുടുംബത്തിൽ പ്രാപ്തിപ്രായംചെല്ലാത്ത ഒരു പെൺകുട്ടിമാത്രമെ അന്നു ഉണ്ടായിരുന്നുള്ളു. അതുകാരണം ആ കുടുംബത്തിലെ ഭരണം കലക്ടർ കൈയേററു. കവളപ്പാറവക കൊച്ചിരാജ്യത്തുള്ള അനവധി വസ്തുക്കളുടെയും ഭരണം വിട്ടുകൊടുക്കേണമെന്നു അദ്ദേഹം ദിവാനെഴുതിഅയച്ചു. ആ വിധം ആവശ്യപ്പെടുവാൻ കലക്ടൎക്കധികാരമില്ലെന്നും, അവയുടെ ശരിയായ ഭരണത്തിനുവേണ്ട ഏൎപ്പാടുകൾ എല്ലാം കൊച്ചിസൎക്കാരിൽനിന്നും ചെയ്തുകഴിഞ്ഞിട്ടുണ്ടെന്നും മറുപടി അയച്ചു. കലക്ടർ ഉടനെ റസിഡണ്ടിനു എഴുതിഅയച്ചു. അതുകൊണ്ടൊന്നും ഫലമുണ്ടായില്ല. സ്റ്റോറി, ഫില്ലിമോർ മുതലായ നിയമജ്ഞന്മാരുടെ അഭിപ്രായങ്ങളെ അടിസ്ഥാനപ്പെടുത്തി ശങ്കുണ്ണിമേനോൻ എഴുതിയ അഭിപ്രായത്തോടുകൂടിയായിരുന്നു കോർട്ട് ഓഫ് വാർഡ്സ് യോജിച്ചത്.

പ്രശംസാവഹങ്ങളായ പ്രവൃത്തികൾക്കായി, ൧൮൫൦-ൽ ശങ്കുണ്ണിമേന്റെ ശമ്പളം മാസത്തിൽ ൧൫൦൦ രൂപയാക്കി. അതിനുമുമ്പൊരുദിവാൻജിക്കും ൧൦൦൦ രൂപയിൽ അധികം ശമ്പളം കൊടുക്കുകയുണ്ടായിട്ടില്ല. ശമ്പളം കൂട്ടുന്നകാൎയ്യത്തെക്കുറിച്ചു മഹാരാജാവുതിരുമനസ്സുകൊണ്ട് റസിഡണ്ടിന് ഈ വിധം എഴുതിഅയച്ചു. "നമ്മുടെ ദിവാന്റെ ഗുണഗണങ്ങൾ നമുക്കെന്നപോലെ നിങ്ങൾക്കും നല്ലവണ്ണം അറിവുള്ളതാണല്ലൊ. ശങ്കുണ്ണിമേന്റെ ഈ പതിനാലു സംവത്സരത്തെ ഭരണകാലത്തു രാജ്യത്ത്

ഐശ്വൎയ്യവും ക്ഷേമവും എപ്പോഴും ഉണ്ടായിട്ടുണ്ട്; എന്റെ ചില പൂൎവ്വന്മാരുടെ കാലത്തു രാജാവും മന്ത്രിയുമായുണ്ടാവാറുള്ള യാതൊരു നീരസമൊ തെററിദ്ധാരണയൊ ഉണ്ടായിട്ടുമില്ല. ശങ്കുണ്ണിമേനോൻ ദിവാനായതിന്നശേഷം, ഈ സംസ്ഥാനത്തെ പ്രധാനപ്പെട്ട മിക്ക ഉദ്യോഗസ്ഥന്മാരുടെയും ശമ്പളം രണ്ടും മൂന്നും ഏറ്റിയാക്കീട്ടുണ്ട്; എന്നാൽ ശങ്കുണ്ണിമേനെന്റെ ഭരണനൈപുണ്യത്താൽ കൂട്ടീട്ടുള്ള മുതലെടുപ്പുകൊണ്ട് ശങ്കുണ്ണിമേനന്നു യാതൊരുഗുണവും സിദ്ധിക്കഉണ്ടായിട്ടില്ല. ദിവാന്റെ ഗുരുതരങ്ങളായ പ്രവൃത്തികളെ നാം അറിഞ്ഞ് അനുമോദിക്കുന്നുണ്ടെന്നു കാണിക്കുന്നതിന്നായി മാസം മുന്നൂറു രൂപാ വീതം ശമ്പളം കൂട്ടി കൊടുക്കേണമെന്നു നാം വിചാരിക്കുന്നു. ഇതിന്നു നിങ്ങളും അനുകൂലിയായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു."

മിസ്റ്റർ ബല്ലാർഡ് അതിന് ഈവിധം മറുപടി അയച്ചു. "അവിടത്തെ ദിവാന്റെ സ്വഭാവഗുണവും പ്രവൃത്തിവിശേഷവും അവിടത്തെ പ്രശംസയ്ക്കു അൎഹങ്ങളെന്നു ഞാൻ വളരെ സന്തോഷത്തോടുകൂടി വിശ്വസിക്കുന്നു; അവയെ ഇത്ര ദയയോടും ഭംഗിയായും പ്രകാശിപ്പിച്ചതു, ശമ്പളത്തിന്റെ തുക കൂട്ടുന്നതിൽ ഏറ്റവും അധികം ദിവാന്നു സന്തുഷ്ടിക്കു കാരണമാകുമെന്നുള്ളതിന് എനിക്കു സംശയമില്ല."

൧൮൭൦-ൽ വെയിത്സ്രാജകുമാരൻ മദിരാശിയെ സന്ദൎശിക്കുന്നതിന്ന് ആഗതനായ അവസരത്തിൽ, ഗവൎണ്ണരുടെ ക്ഷണമനുസരിച്ചു കൊച്ചി മഹാരാജാവും യുവരാജാവിനെ കണ്ട് അഭിവന്ദിക്കുന്നതിനായി എഴുന്നള്ളുകയുണ്ടായി. ഈ ഒരവസരത്തിൽ മാത്രമെ മഹാരാജാവു മദിരാശിക്ക് എഴുന്നള്ളുക ഉണ്ടായിട്ടുള്ളൂ. അവിടയ്ക്കു യാത്രാക്ലേശം അനുഭവിക്കുന്നതിനും ദിനചൎയ്യയിൽ ഭേദഗതി വരുത്തു

ന്നതിനും ഒട്ടും തരമില്ലായിരുന്നു. മഹാരാജാവു രാജകുമാരനും രാജകുമാരൻ മഹാരാജാവിനും വിലപിടിച്ച സമ്മാനങ്ങൾ നൽകുകയുണ്ടായി. സതർലണ്ട്പ്രഭു ശങ്കുണ്ണിമേനോനെ ആ സന്ദർഭത്തിൽ യുവരാജാവിനു പരിചയപ്പെടുത്തുകയുണ്ടായി.

൧൯൦൯-ൽ വീരെളയതമ്പുരാനായിരുന്ന രാമവർമ്മതമ്പുരാൻ തീപ്പെട്ടു. മഹാരാജാവിനെ കഴിഞ്ഞാൽ പിന്നെ ശങ്കുണ്ണിമേനോന് ഈ തമ്പുരാനെയായിരുന്നു കൂടുതൽ ഇഷ്ടവും ബഹുമാനവും ഉണ്ടായിരുന്നത്. അതുകാരണം, ഈ ദേഹവിയോഗം ശങ്കുണ്ണിമേനോനെ വല്ലാതെ പീഡിപ്പിച്ചു. ആ വർഷത്തിൽതന്നെ എടക്കുന്നി കൃഷ്ണവാരിയരുടെ മരണത്തെക്കുറിച്ചും വ്യസനിക്കേണ്ടതായി വന്നു. "ഇത്ര പഠിപ്പും വിവേകവും ഉണ്ടായിട്ട് എടക്കുന്നിയിൽ വേറെ ഒരാളില്ല. വളരെ സംവത്സരങ്ങൾക്കുമുമ്പ്, കുട്ടിയുടെ ആകൃതിവിശേഷം കണ്ടിട്ടു, ഞാൻ എറണാകുളത്തു കൊണ്ടുവന്നു താമസിപ്പിച്ച് പഠിപ്പിച്ചു. കുട്ടി എല്ലാ പരീക്ഷകളും വേഗം ജയിച്ച് എന്റെ ആശകളെ സഫലീകരിക്കയും ചെയ്തു. അതുനിമിത്തം ഞാൻ മദിരാശിക്കയച്ചു. അവിടെ ബി-എയും ബി-എല്ലും ജയിച്ചു നല്ലൊരു സത്സ്വഭാവിയാകയാൽ കൃഷ്ണവാരിയർക്ക് എവിടെ ചെന്നാലും സ്നേഹിതന്മാരുടെ ക്ഷാമം ഉണ്ടായിട്ടില്ല."

മുഖ്യ ഉദ്യോഗസ്ഥന്മാരിൽ ശങ്കുണ്ണിമേനോന്റെ പ്രീതിഭാജനമായിരുന്നതു ശങ്കരയ്യരായിരുന്നു. പുത്രനിർവ്വിശേഷമായ സ്നേഹത്തോടുകൂടിയാണ് ശങ്കുണ്ണിമേനോൻ അദ്ദേഹത്തോടു പെരുമാറിയിരുന്നത്. ശങ്കരയ്യന്റെ ബുദ്ധി, പാണ്ഡിത്യം, എഴുത്തുകുത്തുകളിലുള്ള സാമർത്ഥ്യം, ശുദ്ധഹൃദയം, എന്നിവയെ ശങ്കുണ്ണിമേനോൻ ബഹുമാനിച്ചു. അദ്ദേഹത്തിന്റെ ധൃതഗതിയും തപ്തിതഭാഷണവും ചിലർ

സാധാരണ സമ്പ്രദായങ്ങളും എപ്പോഴും ശങ്കുണ്ണിമേനോനെ രസിപ്പിക്കയും ചെയ്തിരുന്നു. ൧൮൬൬-ൽ അദ്ദേഹത്തെ ഒരു ജില്ലാജഡ്ജിയായി നിയമിച്ചു ൧൮൮൦-ൽ ദിവാൻപേഷ്കാരാക്കി. "അദ്ദേഹം നല്ലൊരു പഠിപ്പുള്ളയാളാണ്. അദ്ദേഹത്തിന്റെ സത്യസന്ധതയെക്കുറിച്ച് ആർക്കും തർക്കമുണ്ടായിട്ടില്ല. കൂടപ്രബന്ധങ്ങളിലൊന്നും അദ്ദേഹം ഏർപ്പെടുകയുമില്ല." താൻ പണി രാജിവെച്ചൊഴിയുന്നസമയം ശങ്കരയ്യനെ ദിവാനാക്കേണമെന്നായിരുന്നു ശങ്കുണ്ണിമേനോൻ കരുതിയിരുന്നത്. മഹാരാജാവായി അടുത്തുപെരുമാറി പരിചയിക്കുന്നതിനു പലകുറി അദ്ദേഹത്തെ തനിക്കു പകരമായി ദിവാൻ വെപ്പിക്കയും ചെയ്തു. പക്ഷെ, നിർഭാഗ്യം ഹേതുവായിട്ട്, അദ്ദേഹത്തിനു മഹാരാജാവിൽ വിശ്വാസം ജനിപ്പിക്കുവാൻ സാധിച്ചില്ല. അദ്ദേഹത്തിന് ആലോചനയും കൌശലവും കുറഞ്ഞുകണ്ടതിനെക്കുറിച്ചു ശങ്കുണ്ണിമേനോൻ പരിതപിച്ചു. ശങ്കരയ്യക്കു ശങ്കുണ്ണിമേനോനെ വലിയ ബഹുമാനമായിരുന്നു; ഭക്തിയോടെ തന്റെ മേലധികാരിയുടെ കീഴിൽ പണി എടുക്കുകയും ചെയ്തു. ശങ്കരയ്യൻ കല്പനാശക്തി കൂടിയ ഒരാളായിരുന്നതിനാൽ, എപ്പോഴും ഓരോ മാററങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതിനും തനിക്കു ഉദ്യോഗശക്തി കൂട്ടികിട്ടുന്നതിനുമായി ശങ്കുണ്ണിമേനോനെ അദ്ദേഹം സദാ അലട്ടിക്കൊണ്ടിരുന്നു. "സകല അധികാരത്തിന്റെയും അവലംബം ഹജൂർ കച്ചേരിയായിരിക്കുന്നതിനെപ്പററി ശങ്കരയ്യൻ വിലപിക്കുന്നു. എല്ലാ അധികാരത്തിന്റെയും ആധാരം ശങ്കരയ്യനായാൽ വിരോധമില്ലെന്നുള്ള വിചാരംകൂടി അദ്ദേഹത്തിനുണ്ടോ എന്നു ശങ്കിക്കുന്നു." "എന്റെ ജീവചരിത്രം ഞാൻ എഴുതേണമെന്നു ശങ്കരയ്യൻ ആവശ്യപ്പെടുന്നു. അതു പരീക്ഷിക്കുവാൻ എനിക്കു സുഖമില്ല, എഴുതത്തക്കതാണെന്നും എനിക്കു തോന്നുന്നില്ല."

ഡെപ്യൂട്ടിപേഷ്കാർ മാധവനെളയതും ശങ്കുണ്ണിമേനെൻറ വലിയൊരു വിശ്വസ്ഥനായിരുന്നു. വളരെക്കാലം അദ്ദേഹം ശങ്കുണ്ണിമേനെൻറ കീഴിൽ ഹെഡ് രായസമായിരുന്നു. ൧൦൫൬-ലാണ് ഒരു തഹശീൽദാരാക്കിയത്. അദ്ദേഹം നല്ല പ്രാപ്തിയും പരിചയവും ഉത്സാഹവും സത്യവുമുള്ള ഒരു ഉദ്യോഗസ്ഥനായിരുന്നതിനാൽ ൧൦൬൭-ൽ ഡെപ്യൂട്ടിപേഷ്കാർപണിക്കുവെച്ചു. എല്ലാ തമ്പുരാക്കന്മാൎക്കും എളയതുപേഷ്കാരെ വലിയ കാൎയ്യമായിരുന്നു. അദ്ദേഹത്തിന് ഇംഗ്ലീഷു പരിചയമില്ലായിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ മലയാളത്തിലുള്ള പല റിപ്പോൎട്ടുകളും ആവക വിജ്ഞാപ്തിപത്രങ്ങൾക്കു മാതൃകകളായിരുന്നു.

ശങ്കരവാരിയരുടെ ഏകസഹോദരനായിരുന്ന ഇട്ടുത്രവാരിയർ ശങ്കുണ്ണിമേനെൻറ ഉദ്യോഗകാലം മുഴുവനും ഹജ്ജൂർ ശിരസ്തദാരായിരുന്നു. അദ്ദേഹത്തിൻെറ അന്യൂനമായ സ്വഭാവഗുണവും ഉദ്യോഗസംബന്ധമായ കാൎയ്യങ്ങളിലുള്ള പ്രാപ്തിയും പ്രഭുത്വവുംകൊണ്ട് ശങ്കുണ്ണിമേനന് ൧൦൬൨-ൽ അദ്ദേഹത്തെ ദിവാൻപേഷ്കാരായി വെച്ചാൽ കൊള്ളാമെന്നുണ്ടായിരുന്നു. ദിവാനായുള്ള അടുത്ത ചാൎച്ചകൊണ്ട് അതു യത് ഉചിതമല്ലെന്നും ഒരു ജഡ്ജിയായി വെക്കുന്നതിനു വിരോധമില്ലെന്നും റസിഡണ്ട് അഭിപ്രായപ്പെട്ടു. ഇട്ടുത്രവാരിയരുടെ കാലത്തു സൎക്കാർവക കണക്കുകൾ ഉത്തമമായ രീതിയിൽ വെച്ചുവന്നു.

അപ്പാത്തുരയ്യൻ ശങ്കുണ്ണിമേനെൻറ വിശ്വസ്ഥന്മാരായിരുന്ന പ്രതിപുരുഷന്മാരിൽ മറെറാരാളായിരുന്നു. അദ്ദേഹം ആദ്യം വെളിയങ്കോട്ടു മുൻസിപ്പുകോടതിയിൽ ഒരു വക്കീലായിരുന്നു. ശങ്കുണ്ണിമേനോൻ അദ്ദേഹത്തെ ഇവിടെ ഒരു മുൻസിപ്പായി വരുത്തി; പിന്നീടു പൊല്ലീസ്സ് ശിരസ്തദാരായി ഹജ്ജൂരിലേക്കു മാററി. അതിൽതിതുക്കവിഷയങ്ങ

ളിലും ദുൎഘടമായ മററു വ്യവഹാരകാൎയ്യങ്ങളിലും അപ്പാത്തുരയ്യർ ശങ്കുണ്ണിമേനവ വലിയ സഹായമായിരുന്നു. അദ്ദേഹം നല്ലൊരു സത്യവാനും കാൎയ്യശീലമുള്ളാളും ആയിരുന്നു. അദ്ദേഹം ഒരു മുൻകോപിയായിരുന്നു. ആ സ്വഭാവം ശങ്കുണ്ണിമേനവ നേരംപോക്കിന്ന ഒരു മാൎഗ്ഗമായിരുന്നു. "ഇന്നു ശീട്ടുകളിയിൽ ഒരു രൂപ ഞാൻ നേടി. അപ്പാത്തുരയ്യന്റെ കുറച്ചുണ്ണ പോയതോടുകൂടി അദ്ദേഹത്തിന്റെ സുശീലവും പോയി."

സുബ്രഹ്മണ്യൻപിള്ളയെ അപ്പീൽ കോടതിയിൽ ഒന്നാം ജഡ്ജിയായിവെച്ചതിൽ ശങ്കുണ്ണിമേനവണ്ടായിട്ടുള്ള തൃപ്തിയെകവിഞ്ഞ് ഒരു തൃപ്തി അദ്ദേഹത്തിന്നു മറെറാരു ഉദ്യോഗനിയമത്തിൽ നന്നും ഉണ്ടായിട്ടില്ല. അദ്ദേഹം ആ ധൎമ്മാസനത്തിന്റെ മഹിമയേയും സ്വാതന്ത്ര്യത്തെയും നിലനിൎത്തുകയും നീതിയെകരുണയോടുകൂടി വിതരണംചെയ്കയും ചെയ്തു. നീതിന്യായക്കോടതികളുടെ കീൎത്തി അദ്ദേഹത്തിന്റെ കാലത്തായിരുന്നു ഉച്ചസ്ഥാനത്തിൽഎത്തിയത്. രണ്ടാളക്കും അന്യോന്യം വലിയ ബഹുമാനമായിരുന്നു. ഉദ്യോഗനിലയിൽ രണ്ടുമൂന്നു സംമൎദ്ദനങ്ങൾ കഴിഞ്ഞിട്ടും, അവർ കൂടക്കൂടെ അങ്ങോട്ടുമിങ്ങോട്ടും പോയി കണ്ടുകൊണ്ടിരുന്നു. ഒരുനല്ലനെഞ്ഞുറപ്പുള്ളാളും ഉള്ളിലുള്ള അഹങ്കാരങ്ങളെ പുറത്തുകാട്ടാത്താളും ആയിരുന്നിട്ടും ശങ്കുണ്ണിമേനവന്റെ മൃതശരീരം കണ്ടമാത്രയിൽ സുബ്രഹ്മണ്യൻ പിള്ളയുടെ കണ്ണിൽ നിന്നുവെള്ളം ധാരയായി ഒഴുകുകയുണ്ടായി.

സുബ്ബരായയ്യർ ശങ്കുണ്ണിമേനവന്റെ ഗൃഹാഗതന്മാരിൽഒരാളും അദ്ദേഹത്തിന്റെ സ്നേഹത്തെ സ്വാധീനമാക്കുന്നതിന് ഉത്സുകനുംആയിരുന്നു. വിശാഖംതിരുനാൾ മഹാരാജാവിന്റെ അനുശാസനവഴി ൧൦൫൧-ൽ അദ്ദേഹത്തിനെ ഒരു ജില്ലാജഡ്ജിയായിവെച്ചു; ൧൦൫൨-ൽ അപ്പീൽകോട

ത്തിയിലേക്ക കയററുകയും ചെയ്തു. അദ്ദേഹം ഒരു സമൎത്ഥനും, അറിവുള്ളാളും നിയമജ്ഞനും ആയിരുന്നു; ഭംഗിയിൽ ഇംഗ്ലീഷ് എഴുതുവാനും ശീലമുണ്ടായിരുന്നു. ശങ്കുണ്ണിമേനോന് ഇദ്ദേഹത്തെക്കുറിച്ചു വലിയൊരു അഭിപ്രായമുണ്ടായിരുന്നു. അതുകാരണം, പലകാൎയ്യങ്ങളും ഇദ്ദേഹവുമായി ആലോചിക്കാറുമുണ്ടായിരുന്നു. എന്നാൽ, ഫിബ്രവരി-ൽ, ശങ്കുണ്ണിമേനോന് തന്റെ ജീവകാലത്തെ ദാരുണമായ സംഭവങ്ങളിലൊന്നു നേരിട്ടു. "ജൂലായി ൩൦-ാംനു- ഈന്നാം, സുബ്ബരായയ്യൻ അപ്പാത്തുരയ്യരെ തന്റെ സ്ഥലത്തേക്കുവിളിച്ചു. അത് എന്റെ അനുജനെ ദിവാനായിവെക്കുന്നതിനു തിരുമനസ്സുകൊണ്ടു തീൎച്ചയാക്കി എഴുതി അയച്ചു ഉടനെയാണ്. അന്നു ഗവൎമ്മെണ്ടിന്റെ മറുപടി എത്തിയിരുന്നില്ല. എന്റെ അനുജനു ആ പണി ഒരിക്കലും കിട്ടില്ല എന്നും, വേറെ ഒരാളെവെച്ചതിനുശേഷം, ഞങ്ങളുടെ കൈവശമുള്ള വസ്തുക്കളെ സംബന്ധിച്ചു് വ്യവഹാരങ്ങൾ സ്വീകരിച്ചു് അവയെഎല്ലാം ഞങ്ങൾക്ക വിരോധമായി വിധിക്കുന്നതിനു തനിക്ക സന്തോഷമുണ്ടാകുമെന്നും അദ്ദേഹം അപ്പാത്തുരയ്യനോടുപറകയുണ്ടായി. എന്തൊരു.........! എന്നിട്ട് അദ്ദേഹം ഇപ്പോൾ അനുജനെ അനുമോദിക്കുവാൻ വന്നിരിക്കുന്നു."

പലയൂറോപ്യന്മാരും ശങ്കുണ്ണിമേനോന്റെ കീഴിൽ പണി എടുക്കുകയുണ്ടായിട്ടുണ്ട്. അവരിൽ സിപ്പീയൊവേൎണിഡായിരുന്നു ശങ്കുണ്ണിമേനോന്റെ ആദ്യത്തെസ്നേഹിതൻ. കുട്ടിക്കാലം മുതൽ ശങ്കുണ്ണിമേനോനുമായി വെൎണീഡ് പരിചയമായിരുന്നു. അതുകാരണം, ശങ്കുണ്ണിമേനോന്റെ ഉല്ക്കൎഷക്രമത്തിൽവെൎണീഡ് ഈ സംസ്ഥാനത്ത് ഇരുപത്തിനാലുസംവത്സരം പണിഎടുത്തുകഴിഞ്ഞിരിക്കുന്നു. പിന്നീടുശങ്കുണ്ണിമേനോന്റെ കീഴിലും പത്തുവൎഷം ജോലിനോക്കി, ഒടുവിൽ

൧൮൭൦-ൽ ആകസ്മികമായി മരിച്ചു. വെർണീഡിന്റെ കല്യാണം കഴിക്കാത്ത നാലുസഹോദരിമാക്കും മാസം മുപ്പത്തഞ്ചുരൂപാവീതം അടുത്തൂൺകൊടുത്തുവന്നു.

ശങ്കുണ്ണിമേനോൻ യൂറോപ്യന്മാരിൽവെച്ച് ഏററവും സ്നേഹവും ബഹുമാനവും സീലിസായ്പിനെയായിരുന്നു. സായ്പിനു ശങ്കുണ്ണിമേനോനെയും ആ വിധംതന്നെയായിരുന്നു. എറണാകുളത്ത് ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിട്ടായിരുന്നു സായ്പിനെ വരുത്തിയത്. കൊച്ചിരാജ്യത്ത് ഇംഗ്ലീഷുവിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിന്ന് സീലിസായ്പ് അത്യദ്ധ്വാനം ചെയ്തിട്ടുണ്ട്. ഇതരവിഷയങ്ങളിലും സായ്പ് ശങ്കുണ്ണിമേനോന് വലിയൊരു സഹായമായിരുന്നു. കോവിലകങ്ങളെയും സക്കാർസ്ഥലങ്ങളെയും അലങ്കരിക്കുന്നതിനും അവക്കുവേണ്ട ഉപകരണങ്ങളെ ശേഖരിക്കുന്നതിനും സീലിസായ്പ് നിരന്തരം അദ്ധ്വാനിച്ചിട്ടുണ്ട്. ഒരിക്കൽമാത്രംസായ്പ് ശങ്കുണ്ണിമേനോനായി ഒന്നു ഉരസിനോക്കി. അതിലായാൾ പരാജിതനാകയും ചെയ്തു. സായ്പിനുകിട്ടുന്നശമ്പളം പോരെന്നും അതു ചില നാട്ടുകാർ ബി. എ. ക്കാർക്കുകൊടുത്തുവരുന്നതിൽ കുറച്ചാണെന്നും സായ്പ് റസിഡണ്ടിന്റെ അടുക്കൽ സങ്കടം പറഞ്ഞു. "ശമ്പളം കൂട്ടികൊടുക്കുന്നതിൽ സക്കാരിനു അയാളുടെ യോഗ്യതമാത്രംനോക്കിയാൽ മതിയാകുന്നതല്ല. സക്കാരിന്റെ മുതലെടുപ്പും, മററുപ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരുടെ ശമ്പളവും, മററുദിക്കുകളിൽ ആ പണിക്കുകൊടുത്തുവരുന്ന ശമ്പളവും, എല്ലാം ആലോചിക്കേണ്ടതായിരിക്കുന്നു. സീലിസായ്പിന്റെ വിലാപത്തിന്നു ഒരു ഹേതുവുമില്ല. സായ്പിനെക്കാളും കൂടുതൽ ശമ്പളമുള്ള നാട്ടുകാർ ദിവാനും അപ്പീൽകോടതിയിൽ ഒന്നാം ജഡ്ജിയും മാത്രമാകുന്നു. ആ ഉദ്യോഗസ്ഥന്മാരുടെയും സായ്പിന്റെയും ഗുണഗണങ്ങൾ താരതമ്യപ്പെടുത്തിനോക്കുന്നസമയം ഏതുവിധമായാ

ലും അവരുടെ ശമ്പളം ഒരു ഹൈസ്കൂളിലെഹെഡ്മാസ്റ്ററു ടെതിലും കൂടിയിരിക്കേണമെന്നു നിങ്ങളും സംശയം കൂടാതെ സമ്മതിക്കുമല്ലൊ!!

ക്രുക്ഷാങ്കും ശങ്കുണ്ണിമേനോനുമായി വളരെ അടുത്തുപെരുമാറിയിരുന്നില്ലെങ്കിലും ശങ്കുണ്ണിമേനോൻ അദ്ദേഹത്തെ വളരെ ബഹുമാനിച്ചുവന്നു. ഒരുഅദ്ധ്യാപകന്റെ വൃത്തിയിൽ ആയാൾപ്രദർശിപ്പിച്ച അസാധാരണമായ സാമർത്ഥ്യം, പ്രശംസാവഹമായ പരിശ്രമശീലം, ചിന്താസക്തി, ഇവയെല്ലാം ശങ്കുണ്ണിമേനോനിൽ ക്രുക്ഷാങ്കുസായ്പിനെ കുറിച്ച് നല്ലൊരഭിപ്രായത്തെ ജനിപ്പിച്ചു. ൧൮൭൦-ൽ സായ്പ് ഈ സൎക്കാർ ജോലിവിട്ടു മദിരാശിയിൽ ഒരു പണിയായി പോകയുണ്ടായി. "കുട്ടികളെപഠിപ്പിക്കുന്നതിനു അയാൾക്കുള്ള പാടവം അനിതരസാധാരണമായിട്ടുള്ളതാണ്. ജോലിയിൽ കാണിക്കുന്നഅഭിനിവേശം സ്തുത്യൎഹവുമാണ്. അദ്ദേഹത്തിന്റെ അഭ്യുദയമാൎഗ്ഗത്തിൽ ഞാനൊരുതടസ്സമായി നില്ക്കുവാൻ ആഗ്രഹിക്കുന്നില്ലെങ്കിലും, ഞങ്ങൾതമ്മിൽ പിരിയുന്നത് വ്യസനത്തോടുകൂടിയാണെന്നു പറയാതെ കഴികയില്ല. ക്രുക്ഷാങ്കിനെപ്പോലെ വേറെ ഒരു മനുഷ്യനെ കിട്ടുവാൻ വളരെ പ്രയാസമാണ്." ൧൮൭൧൯ ക്രുക്ഷാങ്ക് തിരിച്ചു കൊച്ചിക്കുവന്നു.

---

# ൧൧. അധികാരത്യാഗവും
## പിൻകാലവും.

൧൮൭൭-ൽ വലിയൊരു സുഖക്കേടു ശങ്കുണ്ണിമേനോനെ പിടിപെട്ടു; അതിന്നുശേഷം, ഒരിക്കലും അദ്ദേഹം പൂൎണ്ണസുഖം അനുഭവിക്കയുണ്ടായിട്ടില്ല. അദ്ദേഹത്തിന്റെ വയററിനു സുഖമുണ്ടായിരുന്നകാലം വളരെ കുറവായിരുന്നു

അതിന്നു മററാരേയും കുററംപറവാനും ഉണ്ടായിരുന്നില്ല. ശങ്കുണ്ണിമേനോൻ പല വിഭവങ്ങളോടുകൂടി ഭക്ഷിക്കുന്നതിൽ അതികൗതുകത്തോടുകൂടിയ ഒരാളായിരുന്നു. അമിതമായി ഭക്ഷിക്കയും ചെയ്തുവന്നു. ൧൮൭൭-ൽ ഹൃദ്രോഗം വന്നുകൂടി; അതിൽപിന്നെ, കഠിനമായ വേദന ഇല്ലാത്ത ദിവസങ്ങൾ ചുരുക്കമായിരുന്നു. ഒടുവിലത്തെ അഞ്ചാറു വർഷത്തെ ഡയറികളിൽ ദിവസവും ദീനവും വേദനയും നിമിത്തമായുള്ള വിലപനങ്ങൾ കാണുന്നുണ്ട്. അദ്ദേഹത്തിനു നേരിട്ടിരിക്കുന്ന പീഡകളെ ധീരതയോടെ സഹിച്ചുവന്നു; അടുത്തു പെരുമാറിയിരുന്നവർ മാത്രമെ അവയുടെ കാഠിന്യത്തെ ധരിച്ചിരുന്നുള്ളൂ.

൧൮൭൭-മുതൽ ശങ്കുണ്ണിമേനോൻ പണിയിൽനിന്നു പിരിഞ്ഞ് വിശ്രമിക്കുന്നതിന്നായി മോഹിച്ചുതുടങ്ങി. എന്നാൽ മററുള്ളവൎക്കു ആ വലിയ പണി കിട്ടുവാനുള്ള ബുദ്ധിമുട്ട് അദ്ദേഹത്തിനു അതിൽനിന്നു പിരിയുന്നതിന്നു നേരിട്ടു. അദ്ദേഹം രാജിവെക്കുന്നകാൎയ്യത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ട് വളരെ വൈമനസ്യം കാണിച്ചു. ൧൮൭൯-ഒടുവിൽ അടുത്തൂൺ വാങ്ങുന്നതിനു ശങ്കുണ്ണിമേനോൻ ഗൌരവമായി ഒന്നു ശ്രമിച്ചുനോക്കി. അദ്ദേഹത്തിന്റെ വാക്കുകളിൽതന്നെ ആ കഥ പറയാം.

"൧൮൭൯ ഡിസെമ്പർ ൻ-ാംനു- സൎവ്വാധികാൎയ്യക്കാൎക്കുള്ള എന്റെ മറുപടിയിൽ, നാലഞ്ചു ദിവസമായി എന്റെ പുറത്ത് സഹിക്കവഹിയാത്ത വേദനയുണ്ടെന്നും, ഞാൻ ദിവാനായിട്ട് പതിനേഴവൎഷമായെന്നും, ദേഹംകൊണ്ടും മനസ്സുകൊണ്ടും എനിക്കിനി ഗൌരവമായ പണിയൊന്നും നിൎവ്വഹിക്കുവാൻ തരമില്ലാത്തതിനാൽ, കൊല്ലവൎഷാവസാനത്തോടുകൂടി പെൻഷ്യൻവാങ്ങി പിരിയുന്നത് എനിക്കു സന്തോഷമായിരിക്കുമെന്നും ഞാൻ എഴുതി."

൧൮൭൨ ഫെബ്രുവരി ൪-ാംനു- എനിക്കു തന്നിട്ടുള്ള രണ്ടുമാസത്തെ 'അവുധികാലം തൃശ്ശിവപേരൂര താമസിക്കേണമെന്നു വിചാരിക്കുന്നു. പോകുന്നതിന്നുമുമ്പായി തിരുമനസ്സിലെ കണ്ടു. കുറച്ചുനാളത്തേക്കുള്ള ഈ വേർപാടിനെകുറച്ചുകൂടി അവിടുന്നു് ആകുലപ്പെടുന്നതായി കാണുന്നു. കുറച്ചുദിവസം മുമ്പ്, കൊല്ലാവസാനത്തോടുകൂടി പിരിഞ്ഞാൽകൊള്ളാമെന്നു ഞാൻ സർവ്വാധികാര്യക്കാർവഴി തിരുമനസ്സറിവിക്കയുണ്ടായി. പിന്നെ കാണുന്ന സമയങ്ങളിൽ, എനിക്കു കഴിവുള്ളേടത്തോളം കാലം പിരിയാതിരിക്കുമെന്നു വാഗ്ദാനംചെയ്യാൻ അവിടുന്ന് എന്നോടു നിർബ്ബന്ധപൂർവ്വം ആവശ്യപ്പെട്ടു; പണിയെടുത്തു ക്ഷീണിച്ചു; അടുത്തുൺ മേടിക്കുവാൻ സാവധാനത്തിൽ തിരുമനസ്സിലെ സമ്മതം വാങ്ങുവാൻ സാധിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഭാഗ്യദോഷംകൊണ്ടു്, പേഷ്ക്കാരിലും മററാരിലും തിരുമനസ്സിലേക്കു വിശ്വാസമില്ലാതിരിക്കുന്നു."

ദിവാൻജിയുടെ അവധികാലത്ത് ശങ്കരയ്യൻ പണി പകരംനോക്കിവന്നു. ദിവാൻജി ഒഴിയേണ്ടസംഗതിയെക്കുറിച്ച് ഫലമില്ലാതെ തിരുമനസ്സറിവിച്ചുകൊണ്ടിരുന്നു. പിന്നീടു റസിഡേണ്ട് മിസ്റ്റർ സള്ളിവനും മഹാരാജാവിന്റെ അഭിപ്രായത്തോടുകൂടി യോജിച്ച് പിരിഞ്ഞുപോകരുതെന്നു അദ്ദേഹത്തോടു നിർബ്ബന്ധിച്ചു.

"ഡിസമ്പർ ൨-ാംനു-പന്ത്രണ്ടുമണിയ്ക്കു പോഞ്ഞിക്കരയ്ക്കുപോയി. മിസ്റ്റർ സള്ളിവൻ എറങ്ങിവന്നു...... മുകളിലേക്കു ഞങ്ങൾ പോയതിന്നുമുമ്പ്, എന്റെ ദേഹസുഖത്തെക്കുറിച്ച് ഞങ്ങൾ സംസാരിച്ചു. ഞാൻ പിരിയുന്നകാര്യത്തെക്കുറിച്ച് സൂചനകൾ കേൾക്കുന്നതിൽ അദ്ദേഹം വ്യസനിച്ചു ഒരു കൊല്ലത്തെ അവധി എടുത്താൽ എല്ലാം സുഖമാകുമെന്നു അദ്ദേഹം പറഞ്ഞു. മറെറാരുപേഷ്ക്കാ

രെ തൃശ്ശിവപേരൂർവെച്ച്, ശങ്കരയ്യനെ എന്റെ നിത്യനിദാനത്തെ പണികഠം നോക്കുവാൻ ഏല്പിച്ചു. ഞാനു പ്രധാനകാൎയ്യങ്ങളിൽമാത്രം മനസ്സുവെയ്ക്കുകയും തിരുമനസ്സിലേക്കു വേണ്ട ഉപദേശങ്ങഠം കൊടുക്കുകയും ചെയ്താൽ മതിയെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു."

ശങ്കുണ്ണിമേനോൻ ഒരു സംവത്സരംകൂടി ബുദ്ധിമുട്ടി കഴിച്ചുകൂട്ടി അദ്ദേഹത്തിന്റെ വേദന കൂടിയും ശരീരസുഖം കുറഞ്ഞും വന്നിരുന്നു. പതിവായുള്ള പണികഠക്കുപുറമെ, തിരുവിതാംകൂറും കൊച്ചിയുമായുള്ള അതിൎത്തിത്തൎക്കവിഷയങ്ങഠക്കുകൂടി മനസ്സിരുത്തേണ്ടതായിവന്നു. ആ വക കാൎയ്യങ്ങളെ കേട്ടുതീൎപ്പുപ്പെടുത്തുവാൻ മദിരാശിഗവൎമ്മേണ്ട് ഒരു മദ്ധ്യസ്ഥനെ നിയമിക്കുന്നതിന്നു നിശ്ചയിച്ചു അതുകാരണം, ഓരോന്നിലും കൊച്ചിസൎക്കാരിന്റെ വാദങ്ങളെ കാണിച്ച് പത്രികകഠം തയ്യാറാക്കിക്കൊടുക്കേണ്ടതുണ്ടായിരുന്നു. അതിനായി ഏകദേശം ഒരുനൂററാണ്ടുകാലത്തെ റിക്കാർട്ടുകഠം നോക്കുവാനും അനവധി ലക്ഷ്യങ്ങളുടെയും ആധാരങ്ങളുടെയും പരിഭാഷകഠം പരിശോധിച്ചു ശരിപ്പെടുത്തുവാനും ഉണ്ടായിരുന്നു. ആ രണ്ടു ജോലികളും കൂടി നോക്കുവാൻ അദ്ദേഹത്തിന്ന് സാധിക്കാതെയായി. അതിനാൽ ൧൮൭൦-ൽ, ശങ്കരയ്യനെ സാധാരണ ജോലികഠം നോക്കുവാനും, ശങ്കുണ്ണിമേനോനെ അതിൎത്തിത്തൎക്കകാൎയ്യങ്ങളിൽ പരിശ്രമിക്കുവാനും ആയി മഹാരാജാവു കല്പിച്ചു. ആ ഏൎപ്പാടു വേഗത്തിൽ തിരുമനസ്സിലേക്കു അപ്രീതികരമായിത്തീൎന്നു

"൧൮൭൦ ജനുവരി ൨൩-ാംനു- ഞാൻ അതൎത്തിത്തൎക്കകാൎയ്യങ്ങഠം മാത്രം നോക്കിക്കൊണ്ടിരിക്കുന്നകാലത്ത് പേഷ്കാര് എന്തെല്ലാം ദുൎഘടങ്ങളാണ് വരുത്തിക്കൂട്ടുന്നത് എന്നു നിശ്ചയമില്ലായ്കയാൽ ഞാൻ വീണ്ടും പണിയിൽ പ്രവേ

ശിക്കുന്ന സംഗതിയിൽ തിരുമനസ്സുകൊണ്ട് അക്ഷമനായി തീൎന്നിരിക്കുന്നു. ജഡ്ജിമാൎക്കും മററു പേഷ്കാരുടെ നേരെ അത്ര തൃപ്തിയില്ല. അവർ പോയി ഓരോന്നൊക്കെ തിരുമനസ്സറിവിക്കും, അതെല്ലാം അവിടുന്നു വിശ്വസിക്കയും ചെയ്യും. പേഷ്കാരും വളരെ അവിവേകിയാണ്. ആളും തരവും നോക്കാതെ മനസ്സിൽ തോന്നിയതെല്ലാം പുറത്തു പറയും."

"മാൎച്ച് ൩൧-ാംനു—ശങ്കരയ്യൻ സമൎത്ഥനാണ്, രാജഭക്തനമാണ്, എന്ന് തിരുമനസ്സുകൊണ്ടു സമ്മതിക്കുന്നു. പക്ഷെ അവിടുത്തേക്കു അദ്ദേഹത്തിന്റെ തീൎപ്പുകളിലൊന്നും തൃപ്തിയില്ലാതെയാണ് കാണുന്നത്. ശങ്കരയ്യൻവല്ലാതെ തുറന്നുപറയുന്ന ഒരാളാണ്; എല്ലാം സമൂലം മാററിയാലെ നന്നാവു എന്ന അഭിപ്രായക്കാരനുമാണ്. എന്റെ പിൻഗാമിയായിവരുവാനുള്ള വഴികാണുന്നില്ല, ജ്യോതിഷത്തിൽ ഇത്രധികം അദ്ദേഹത്തിനു വിശ്വാസം ഉണ്ടായതാശ്ചൎയ്യം!... അദ്ദേഹത്തിനു ഒരു ജ്യോത്സ്യനുണ്ട്. ഓരോരുത്തരുടെ ജാതകത്തിലെ ഫലഭാഗം പറയിക്കലാണ് എപ്പോഴും തൊഴില്."

"മേയ് ൨൭-ാംനു—എന്റെശരീരസുഖമെങ്ങനെയിരിക്കുന്നു എന്നുള്ള സൎവ്വാധികാൎയ്യക്കാരുടെ ഒരു എഴുത്തിനുമറുപടിയായി എനിക്കു തീരെ സുഖമുണ്ടായിരുന്നില്ലെന്നും, അതിൎത്തിത്തൎക്കകാൎയ്യസംബന്ധമായ പത്രികകൾ ഞാൻ പൂൎത്തിയാക്കുവാൻ ശ്രമിക്കാമെന്നുവരികിലും തിരിയെ പണിയിൽ പ്രവേശിക്കുവാൻ (അന്നു അവധിയിലായിരുന്നു.) ആഗ്രഹിക്കുന്നില്ലെന്നും എഴുതിയിരുന്നു. മുഖ്യകാൎയ്യങ്ങളിൽ മാത്രം മനസ്സിരുത്തി ഞാൻ പണിയിലിരിക്കേണമെന്നുള്ള തിരുമനസ്സിലെ ആഗ്രഹം കാണിച്ചു് ഇന്നു സൎവ്വാധികാൎയ്യക്കാരുടെ എഴുത്ത് എനിക്കു വന്നിരിക്കുന്നു."

"മേയ് ൨൬-ാംനു — തൃപ്പൂണിത്തുറയ്ക്കുപോയി, ഉദ്യോഗത്തിൽനിന്നു പിരിയുവാൻ ആഗ്രഹിക്കുന്നതായി ഞാൻ എഴുതിക്കണ്ടതിൽ വളരെ വ്യസനിക്കുന്നു എന്നും മൂന്നുകൊല്ലവും കൂടി ഞാൻ പണിയിൽ ഇരിക്കേണമെന്നാണ് അവിടുത്തെ ബലമായ മോഹമെന്നും തിരുമനസ്സുകൊണ്ട് അരുളിച്ചെയ്തു. താനൊരു രാജ്യതന്ത്രജ്ഞനല്ലെന്നും തനിക്കു പൂർണ്ണമായി വിശ്വസിക്കാവുന്നതായി ഒരാളില്ലാതെ താനാൽ സാധിക്കുന്നതല്ലെന്നും തിരുമനസ്സുകൊണ്ട് അരുളിച്ചെയ്തു ശങ്കരയ്യരെക്കൊണ്ടാവില്ലെന്നു തിരുമനസ്സിലേക്കു ബോദ്ധ്യമായി. കഴിഞ്ഞുവന്നപോലെ എല്ലാം മേലിലും കഴിയേണമെന്നാണ് തിരുമനസ്സിലെ മോഹം; എല്ലാം മാറേണമെന്നാണ് ശങ്കരയ്യൻ വിചാരിക്കുന്നത്. തിരുമനസ്സിലേക്കു ശങ്കരയ്യരുടെ ഭാഷയും മനസ്സിലാകുന്നില്ല. പരദേശിയൊ മറുനാട്ടുകാരനായ മലയാളിയൊ തിരുമനസ്സിലേക്കാവശ്യമില്ല. പ്രധാനവിഷയങ്ങളിൽ മാത്രം മനസ്സുവെച്ച് അതിർത്തിത്തക്കക്കാര്യത്തിൽ ഞാനെത്രനാളെങ്കിലും പരിശ്രമിക്കുന്നതിനു അവിടെയ്ക്കു വിരോധമില്ല... എന്റെ അനുജനെ ദിവാനാക്കുവാൻ വിരോധമില്ലെങ്കിൽ, ഞാൻ ഇപ്പോൾതന്നെ പിരിയുവാൻ വിരോധമില്ല; എന്നാൽ എല്ലാം ശരിയായി നടക്കുമെന്നാണ് അവിടുന്നു വിചാരിക്കുന്നത്. അതിർത്തിത്തക്കത്തിന്റെ റിപ്പോർട്ടു തയ്യാറാവുന്നതുവരെ ഞാൻ പണിയിൽ ഇരിക്കാമെന്നും ശേഷം കാര്യം പിന്നീടു തീർച്ചയാക്കാമെന്നും തിരുമനസ്സറിവിച്ചു."

ശങ്കുണ്ണിമേനോന്റെ അനുജനെ ദിവാനായി വെക്കുക എന്നുള്ള തിരുമനസ്സിലെ അഭിപ്രായം ശങ്കുണ്ണിമേനോന് ആശ്ചര്യത്തെ ജനിപ്പിച്ചു. ശങ്കരയ്യനെ ദിവാനാക്കി തന്റെ അനുജനെ ദിവാൻപേഷ്കാരാക്കിയാൽ നന്നെന്നായിരുന്നു ശങ്കുണ്ണിമേനോന്റെ പക്ഷം. പക്ഷെ അതുപ്രകാരം ചെയ്യാൻ

മഹാരാജാവ് സമ്മതിച്ചില്ല. അതുകാരണം, ഗോവിന്ദമേനെ ദിവാനായി വെക്കുവാൻ നിശ്ചയിച്ചു തിരുമനസ്സുകൊണ്ടു ജൂൺമദ്ധ്യത്തിലായി റസിഡേണ്ടിന് എഴുതിഅയച്ചു. റസിഡേണ്ട് മിസ്റ്റർ മാക്ഗ്രിഗർ കൊച്ചിയുടെ നേരെ അപ്രിയമായി പ്രവൎത്തിച്ചുവന്നിരുന്നതിനാൽ ഈ കാൎയ്യത്തിൽ ഏതുപ്രകാരം ചെയ്യുമെന്നു തിരുമനസ്സിലേക്കു ശങ്കയുണ്ടായി. "റസിഡേണ്ട് തടസ്സങ്ങൾ ഉണ്ടാക്കുമൊ എന്നു കല്പിച്ചുചോദിച്ചു. ഉണ്ടാക്കുമെന്ന് എനിക്കു തോന്നിയില്ല. തനിക്കു ഹിതമുള്ളാളെ ദിവാനായി കിട്ടാത്ത പക്ഷം, യാതൊരു ബാദ്ധ്യതയും എടുക്കുവാൻ ഭാവമില്ലെന്നും സ്ഥാനത്തുനിന്നു ഒഴിവാനാണ് വിചാരിക്കുന്നതെന്നും അരുളിച്ചെയ്തു. "മദിരാശിഗവൎമ്മേണ്ട് മഹാരാജാവിന്റെ അഭിപ്രായത്തെ അംഗീകരിച്ചു; ആ അനുവാദത്തെ അറിയിക്കുന്നതോടുകൂടി റസിഡേണ്ട് ഒഴിയുന്ന ദിവാനെക്കുറിച്ചു സ്തുതിച്ചെഴുതുകയും അതു വിശ്വസ്തനായ ഒരു മന്ത്രിയുടെ വേർപാടിനെപ്പറ്റി മഹാരാജാവിനോട് അനുതപിക്കയും ചെയ്തു. തിരുമനസ്സിലേക്കു വിശ്വാസവും ഒഴിയുന്നാളുടെ ഉപദേശങ്ങൾ കിട്ടുവാൻവഴിയുള്ള അദ്ദേഹത്തിന്റെ ഒരു ബന്ധുത്വവും ഉള്ള ഒരാൾ പിന്തുടരുന്നതിൽ സന്തോഷിക്കുന്നതായും, സൽഭരണകാംക്ഷയുടെ ഫലം തൃപ്തികരമാകുമെന്നു വിശ്വസിക്കുന്നതായും അദ്ദേഹം എഴുതിയിരുന്നു. ശങ്കുണ്ണിമേനോൻ ഒന്നു ദീൎഘമായി നിശ്വസിച്ച് ആശ്വസിച്ചു. പിറേറദിവസം രാജികൊടുത്തു. ആഗസ്റ്റ് ൨൦-ാംനു- പണിയിൽനിന്നു പിരിയുകയുംചെയ്തു. അദ്ദേഹത്തിന് അറുനൂറു രൂപ അടുത്തൂൺകൊടുത്തു.

"ഫ്രവ്യൻ. ആഗസ്റ്റ് ൨൧-ാംനു- അനുജനോടുകൂടി ഇന്നുകാലത്ത് ഏഴരമണിക്കു തിരുമുമ്പാകെ ചെന്നു. ഉള്ളിൽതട്ടി കണ്ണീരോടുകൂടി ഞാൻ പിരിയുന്നതിനെക്കുറിച്ചു

തിരുമനസ്സുകൊണ്ട് അരുളിച്ചെയ്തു. എനിക്കൊരു പ്രശംസാപത്രവും തൃക്കൈക്കുറരണ്ടും എൻെറ ശിരസ്സിൽവെച്ച് അനുഗ്രഹവും തന്നു. അനുജനേയും അനുഗ്രഹിച്ചു; സർവ്വാധിയെ ഏല്പിച്ചുകൊടുക്കുകയും ചെയ്തു. എല്ലാ പ്രധാന വിഷയങ്ങളിലും എന്നോടു ചോദിച്ചു നടക്കേണമെന്ന് അനുജനോടും, എന്തെങ്കിലും തെററായി നടക്കുന്നതു കണ്ടാൽ ശാസിച്ചു ശരിപ്പെടുത്തുവാൻ ഒട്ടും സംശയിക്കരുതെന്ന് എന്നോടും അവിടുന്നു കല്പിച്ചു. അതിർത്തിത്തൎക്കകാര്യത്തിൽ ഞാൻ പ്രത്യേകം മനസ്സിരുത്തേണമെന്നും അരുളിച്ചെയ്തു."

"ഡിസമ്പർ ൩൧-ാംനു. ൧൮൬൦-ാമത്തെ സംവത്സരം അവസാനിച്ചു. ഈ സംവത്സരം എനിക്കു വലിയ ഗുണമുള്ളതൊന്നായിരുന്നില്ല. ഈ ആണ്ടുമുഴുവനും ദേഹസുഖമുണ്ടായിരുന്നില്ല, അതുനിമിത്തം പണി രാജികൊടുക്കേണ്ടതായും വന്നു. അനുജനതു കിട്ടി എന്നാശ്വാസമുണ്ട്."

പിരിഞ്ഞ ദിവാനു തിരുമനസ്സുകൊണ്ട് കൊടുത്ത സർട്ടിഫിക്കേററ് സ്തുതിവചനപത്രികയായിരുന്നു. "മന്ത്രിയുടേയും പതിതാമ്പതു സംവത്സരത്തോളം ഈ രാജ്യത്തിൻെറ പ്രധാനഭാരവാഹിയായിരുന്ന ഉദ്യോഗസ്ഥൻെറയും നിലയിൽനിന്ന് ഒഴിയുവാൻ നിങ്ങൾ തീൎച്ചയാക്കിയിരിക്കകൊണ്ട്, ഈ അവസരത്തിൽ, പ്രശംസാൎഹമായ വിധം നിങ്ങൾ നിൎവ്വഹിച്ചുവന്നിരുന്ന രാജ്യകൃത്യങ്ങളിൽ നമുക്കെപ്പോഴും തോന്നിയിരുന്ന ബഹുമാനത്തെയും വലിയ വിലയെയും അനുരൂപമായവിധത്തിൽ പ്രദൎശിപ്പിക്കേണമെന്നു നാം വിചാരിക്കുന്നു. സുരക്ഷിതനും വിവേകിയുമായൊരു രാജ്യധുരന്ധരൻ നമുക്കു നിങ്ങളിൽ നഷ്ടമായിത്തീരുന്നു; മേലിൽ നിങ്ങളുടെ ബുദ്ധിപൂൎവ്വവും ചതുരവുമായ ഉപദേശം

കാൎയ്യനടപടികൾക്കു മാൎഗ്ഗദൎശനമായി ഉണ്ടാകയില്ലെന്നുള്ളത് എപ്പോഴും ഒരു വ്യസനഹേതുവായിരിക്കും."

"നിങ്ങളുടെ ഉദ്യോഗകാലത്ത് ഭൌതികമായഭാഗ്യത്തിൽ രാജ്യത്തിനു വളരെ അഭിവൃദ്ധി ഉണ്ടായിട്ടുണ്ടെന്നു നാംനല്ലപോലെ അറിയുന്നു; ധനാഗമമാൎഗ്ഗങ്ങൾ പ്രശസ്തമാകുംവണ്ണം കൂടീട്ടുണ്ട്; കൃഷിയുടേയുംകച്ചോടത്തിൻെറയും വ്യാപ്തിയും അധികമായിട്ടുണ്ട്; നികുതി മുതലായ ആദായങ്ങളുടെ ആകത്തുക ഇതിനുമുമ്പു കിട്ടാത്ത ഒരുസംഖ്യയിൽ എത്തീട്ടുമുണ്ട്. നമ്മുടെ രാജ്യത്തിനും പ്രജകൾക്കും സംതൃപ്തിയും സന്തോഷവും ഭരണത്തിനു മാനവുംജനിപ്പിച്ചിട്ടുള്ള പല ഉപകാരപ്രദങ്ങളും ആലോചനാസന്താനങ്ങളുമായപരിഷ്കാരങ്ങളും യുക്തിയുക്തങ്ങളായ ന്യായമങ്ങളുംകോടതികച്ചേരികൾ മുതലായ വകുപ്പുകളുടെ അഭിവൃദ്ധിക്കായിട്ടുള്ള പല സാധുമാൎഗ്ഗങ്ങളും നിങ്ങളുടെ പാലനദൃഷ്ടിയിൽ തുടങ്ങീട്ടുണ്ടെന്നു ഇവിടെ പ്രസ്താവിക്കുന്നത് ഉചിതമായിരിക്കും. നിങ്ങളുടെ ഈ പ്രവൃത്തികളെ ബ്രിട്ടീഷുകോയ്മ അറിഞ്ഞഭിനന്ദിക്കയും അവരുടെ പ്രസാദത്തെയും ഗുണഗ്രാഹിതയെയും വെളിപ്പെടുത്തുവാൻ സാരവത്തായ ഒരു മുദ്ര നിങ്ങൾക്കായി തരികയും ചെയ്തിട്ടുണ്ടല്ലൊ"

"നമ്മുടെ രാജകുടുംബവും ബ്രിട്ടീഷുകോയ്മയുമായി ഭാഗ്യത്താൽ നിലനിന്നുവന്ന സൌഹാൎദ്ദത്തെ നിങ്ങളുടെ ഭരണകാലത്ത് ഇളകാതെ പാലിച്ചു പോഷിപ്പിച്ചുവന്നു. രാജഭക്തിക്കനുരൂപമായ യാതൊരു കൃത്യവും രാഷ്ട്രീയമായ ഭാരവും ഒന്നും വിട്ടിട്ടില്ല. ഉദ്യോഗകാലം മുഴവനും പൂൎണ്ണവും അനിരുദ്ധവും ആയ നമ്മുടെ വിശ്വാസത്തിനു നിങ്ങൾ പാത്രമായിരുന്നു. എത്രയും അൎഹിക്കുന്നതും മാനകരവുമായ നിങ്ങളുടെ വിശ്രമകാലത്തു നിങ്ങൾക്കു സകല

ഭാഗ്യവും അനുഗ്രഹവും ഉണ്ടായിക്കൊണ്ടിരിക്കേണമെ എന്നുള്ള നമ്മുടെ ആഗ്രഹത്തെ ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുട്ടെ.''

അദ്ദേഹത്തിന്നു സ്വസ്തിപത്രം സമൎപ്പിക്കേണ്ടതിന്നേയും അദ്ദേഹത്തെക്കുറിച്ചു ജനങ്ങൾക്കുള്ള സ്മരണയെ നിലനിൎത്തുവാൻ ഒരു ഏൎപ്പാടു ചെയ്യേണ്ടതിനെയും സംബന്ധിച്ച് ആലോചിപ്പാൻ അദ്ദേഹം പണിയിൽനിന്നു പിരിഞ്ഞദിവസം നാട്ടുകാരുടെ ഒരു മഹായോഗം എറണാകുളത്തുവെച്ചു കൂട്ടുകയുണ്ടായി. അന്നുകൂടിയപോലെ ആളുകൾ ചേൎന്നൊരു സഭ കൊച്ചിയിൽ അഭൂതപൂൎവ്വമായിരുന്നു. അന്നു തീൎച്ചയാക്കിയതനുസരിച്ച് കൊടുത്ത സ്വസ്തിപത്രത്തിലെ ചില ഭാഗങ്ങളെ ഇവിടെ ചേൎക്കുന്നു:—

"നിങ്ങൾ, കൊച്ചി മഹാരാജാവിന്റെ നിലയിലിരുന്ന ദീൎഘമായ പത്തൊമ്പതു സംവത്സരംകൊണ്ടു കൊച്ചിരാജ്യനിവാസികൾക്കു മാത്രമല്ല, നിങ്ങളായി എടപെടുവാൻ സംഗതിയുണ്ടായിട്ടുള്ള എല്ലാവൎക്കും നിങ്ങളെ സ്നേഹിപ്പാനും വളരെ ബഹുമാനിപ്പാനും സംഗതിവരുത്തീട്ടുണ്ട്. അതുകാരണം നിങ്ങൾ ഉദ്യോഗത്തിൽനിന്നു പിരിയുന്നതിന്നു മുമ്പ് നിങ്ങളുടെ യഥാൎത്ഥസ്നേഹിതന്മാരും ഗുണകാംക്ഷികളുമായ ഞങ്ങൾക്കു നിങ്ങളോടുള്ള ഹൃദയംഗമമായ സ്നേഹത്തെ വെളിപ്പെടുത്താതെ കഴികയില്ല. കൊച്ചിരാജ്യത്തെ മന്ത്രിപദത്തെ പ്രാപിച്ചിട്ടുള്ള എല്ലാവരിലും അധികകാലം നിങ്ങൾ ആ സ്ഥാനത്തെ അലങ്കരിച്ചിട്ടുണ്ട്. നിങ്ങളുടെ ബഹുമാനപ്പെട്ട അഛ്ശന്റെ ആ ഉദ്യോഗകാലത്തിലും മൂന്നു സംവത്സരം അധികമായി നിങ്ങൾ ദിവാൻപദത്തിൽ ഇരുന്നിട്ടുണ്ട്. നിങ്ങളുടെ ദീൎഘമായ രാജ്യഭരണംകൊണ്ടു നാട്ടിലേക്കു അനവധി ഗുണങ്ങളുണ്ടായിട്ടുണ്ടെന്നു സമ്മതിക്കുന്നതോടുകൂടി, ആ ദീൎഘകാലം നി

ങ്ങളുടെ ഭരണകാലത്തു നിങ്ങൾ പ്രദൎശിപ്പിച്ചിട്ടുള്ള അചഞ്ചലമായ ധൎമ്മത്തിന്റെയും ജ്ഞാനത്തിന്റെയും ഫലമാണെന്നും ഞങ്ങൾ ഭക്തിപുരസ്സരം അനുസ്മരിച്ചുകൊള്ളുന്നു. നിങ്ങളുടെ ഉപദേശവഴി നടപ്പിൽ വരുത്തീട്ടുള്ള പല പരിഷ്കാരങ്ങളെയും ഇവിടെ എടുത്തുപറയുന്നതു സരസമാണെന്നാലും അങ്ങനെ ചെയ്യുന്നത് ഈ മംഗളപത്രത്തെ അസാമാന്യമായി ദീൎഘിപ്പിക്കുമെന്നു ഭയപ്പെട്ട് അവയിൽ ചില പ്രധാനസംഗതികളെ മാത്രം ഇവിടെ എടുത്തുകാണിക്കുന്നു."

"രാജ്യത്തിന്റെ ആകമാനമായുള്ള ക്ഷേമം ക്ഷണത്തിലുണ്ടായ ധനവൎദ്ധനം, വ്യവസായാഭിവൃദ്ധി, ഇത്രയധികം ജനബാഹുല്യമുള്ള ഒരു രാജ്യത്തു ജനങ്ങളുടെ ഇടയിലുള്ള സമാധാനവും സാഹസമില്ലായ്മയുമെല്ലാം നിങ്ങളുടെ ഭരണനയം മഹാരാജാവിന്റെ പ്രജകളുടെ ഗുണത്തിനായിക്കൊണ്ടു പ്രവൎത്തിച്ചിട്ടുണ്ടെന്നുള്ളതിനുള്ള ദൃഷ്ടാന്തകരങ്ങളായ തെളിവുകളാണ്. നിങ്ങളുടെ ഉൽകൃഷ്ടപ്രവൃത്തികൾകൊണ്ടു നിങ്ങൾ മഹാരാജാവിന്റെ അഭിനന്ദനത്തിനും ശ്ലാഘയ്ക്കും പാത്രമായി എന്നും ബ്രിട്ടീഷുഗവൎമ്മേണ്ടു നിങ്ങൾക്കു സി. എസ്. ഐ. എന്ന സ്ഥാനം നൽകിയെന്നും അറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു."

ശങ്കുണ്ണിമേനന്റെ മറുപടിയിൽനിന്നും ചില ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കുന്നു:—"എന്റെ ഉദ്യോഗനിൎവ്വാണസമയത്തു നിങ്ങളുടെ സ്നേഹത്തെയും ബഹുമാനത്തെയും സൂചിപ്പിക്കുന്ന ഇത്ര ഭംഗിയുള്ളതും സാരമേറിയതും ആയ ഒരു സാക്ഷ്യവസ്തുവിനെ തന്നതിന് നിങ്ങളോടും ഈ പ്രവൃത്തിക്കാദ്യമായി ഉദ്യമിച്ച എന്റെ ദയയുള്ള സ്നേഹിതന്മാരോടും ഇതിനു ധനസഹായം ചെയ്തവരോടും എനിക്കുള്ള കൃതജ്ഞതയെ ശരിയായവിധം പ്രകാശിപ്പിക്കുന്നതിനു

വേണ്ടു വാക്കുകളെ ഞാൻ കാണുന്നില്ല. ഈ ഗവമ്മേ ണ്ടിന്റെ കീഴിൽ ഇരുപതു സംവത്സരത്തോളം ഒരു ഉൽകൃഷ്ടമായ സ്ഥാനം വഹിച്ചിരുന്ന ഒരാൾക്ക്, അതിൽനിന്ന് ഒഴിയുന്ന അവസരത്തിൽ, തന്റെ ജോലിയെ കണ്ടറിഞ്ഞവരുടെ അനുമോദനത്തെ ലഭിക്കുന്നതു സന്തോഷാവഹമായിട്ടുള്ളതാണ്. ഈ അനുമോദനം പുറപ്പെടുന്നതു കമ്മിററിയിലും വരിപ്പട്ടികയിലും കാണുന്നവരെപ്പോലെയുള്ള മാന്യന്മാരിലും ബുദ്ധിമാന്മാരിലും നിന്നാകുന്നാസമയം എന്റെ സന്തോഷം അതിരുകവിയുന്നു."

"നിങ്ങളുടെ മംഗളപത്രത്തിലടങ്ങിട്ടുള്ള മിക്ക പ്രശംസകളും എന്റെ പ്രവൃത്തിഗുണത്തിനേക്കാളധികം നിങ്ങളുടെ സ്നേഹപക്ഷവാദത്തേയാണ് അവലംബിച്ചിരിക്കുന്നതെന്ന് ഞാൻ സന്തോഷത്തോടുകൂടി പ്രസ്താവിക്കുന്നു. എങ്കിലും നമ്മുടെ നാട്ടിൽ ഒരുത്തമമായ രാജ്യഭരണരീതി ഏപ്പെട്ടുത്തേണമെന്നും ഇവിടെ ആവിശ്യമായ പരിഷ്കാരങ്ങളെ നടപ്പിൽ വരുത്തേണമെന്നും ഉള്ള ഏകാഗ്രമനസ്സോടുകൂടിയാണ് ഈ കാലം മുഴുവനും ഞാൻ പണിഎടുത്തിട്ടുള്ളതെന്നു എനിക്കിവിടെ സമ്മതിക്കാതെ നിവൃത്തിയില്ല. ഒരു ദിവാന്റെ പിരിയലും കാൎയ്യശേഷിയുമുള്ള റസിഡണ്ടായിരുന്ന മിസ്റ്റർ മാൻറുബിയുടെ കീഴിൽ പ്രതിഷ്ഠാപിതമായിരുന്ന ഒരു പുതിയ ഭരണക്രമത്തിന്റെ ആരംഭവുമായ ൧൮൧൯-ൽ ആകുന്നു ഞാൻ പണിയിൽ പ്രവേശിച്ചത്. അപ്പോൾ നിശ്ചയിച്ച രാജ്യഭാരം നിവ്വഹിക്കുന്നതിനു, പ്രതിബന്ധങ്ങളെ അതിക്രമിക്കേണ്ടതായും, ദുരാഗ്രഹങ്ങളോടു മല്ലിടേണ്ടതായും, ഇഷ്ടത്തെ പ്രതിരോധിക്കേണ്ടതായും പഴയ നടവടികളെ ഭേദപ്പെടുത്തേണ്ടതായും വന്നു. എങ്കിലും, അന്നു ഭരണക്ലേശങ്ങളിൽ എന്നെ സഹായിക്കുന്നതിനും എന്റെ ജോലിയെ ലഘൂകരിക്കുന്നതിനും കാൎയ്യ

പ്രാപ്തിയും ഉത്സാഹവുമുള്ള ഉദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നു. അവരിൽ പലരും ഇന്ന് എന്നെ ബഹുമാനിക്കുവാൻ കൂടിയവരുടെ കൂട്ടത്തിൽ ഉണ്ടെന്നു ഞാനറിയുന്നു. എൻെറ ഭരണം നിങ്ങൾക്കു പൊതുവിൽ സന്തോഷത്തിന്നിടയാക്കീട്ടുണ്ടെങ്കിൽ, ഈ രാജ്യത്തെയും അതിലെ സ്ഥാപനങ്ങളെയും മുമ്പിലത്തെതിലും ഒരു നല്ല സ്ഥിതിയിൽ വരുത്തിയാണ് ഞാൻ പിരിയുന്നത് എന്ന സംഗതി എനിക്ക് നിരന്തരമായ സന്തോഷത്തിന്ന കാരണമാകുന്നുണ്ട്.

"എൻെറ ഭരണകാലത്ത് ഓരോ വകുപ്പുകളിലുണ്ടായിട്ടുള്ള പ്രവൃത്തിഫലങ്ങളെയോ നിങ്ങളുടെ മംഗളപത്രത്തിൽ പറയുന്ന മററു സംഗതികളെയൊ ഞാൻ ഇവിടെ വിവരിച്ചിട്ടാവശ്യമില്ല. ഇത്ര മഹത്തായ സമ്മാനംകൊണ്ട് ബഹുമാനിക്കപ്പെട്ട എൻെറ മനസ്സ് നിങ്ങളുടെ അപാരമായ ദയാശീലത്തിന്ന ശരിയായ നന്ദിപറയുവാൻ സാധിക്കാതെ കുഴങ്ങുന്നു എന്നുപറഞ്ഞാൽ മതിയാകുന്നതാണ്. ഈ സമ്മാനത്തെ ഇത്ര ഭാസുരമാക്കിത്തീർത്ത കാര്യത്തിൽ വളരെ സുമനസ്സുകൾ താല്പര്യപ്പെടുകയും പ്രവത്തിക്കയും ചെയ്തിട്ടുണ്ടെന്ന എനിക്കറിയാം. എൻെറ ശക്തിക്കൊത്തവണ്ണം ഞാൻ രാജ്യത്തെ ഭരിച്ചിട്ടുണ്ടെന്നുള്ള എൻെറ സവിനയമായ അനുഭവത്തിനു പുറമെ, എൻെറ പ്രവൃത്തികളെ വിവേചിക്കുവാൻ സൌകര്യമുള്ള എൻെറ സമീപവാസികളായ നിങ്ങളുടെ അനുമോദത്തിനുമേലെയായി മറെറാരു പ്രതിഫലവുമില്ല

"ഒരു വാക്കുകൂടി പറഞ്ഞുകൊള്ളട്ടെ. എൻെറ ഈ പിരിവ് കേവലം ഇഷ്ടാപൂൎവ്വമായിട്ടുള്ള ഒരു ക്രിയയല്ല. എൻെറ കീഴിലുള്ള ഉദ്യോഗസ്ഥന്മാൎക്ക എൻെറ നേരെയുള്ള ആദരവും ധൈര്യവും വരുന്ന ബ്രിട്ടീഷുറസിഡണ്ടന്മാരുടെ ഹാൎദ്ദമായ സഹായവും എൻെറ സ്വാമി

ക്ക് എന്നിൽ പ്രത്യേകമായുള്ള വിശ്വാസവും എന്റെ സ്ഥിതിയെ എനിക്ക ഏററവും സുഖാവഹമാക്കിത്തീൎത്തിട്ടുണ്ട്. ദേഹാസ്വാസ്ഥ്യം ഒന്നുമാത്രമാണ് ജോലിയിൽ നിന്നു എന്നെ പിന്നാക്കംവലിപ്പിക്കുന്നത്. ഉദ്യോഗരംഗത്തിൽനിന്നു നിഷ്ക്രമിക്കുവാൻ ഞാൻ നിർബ്ബന്ധനെങ്കിലും, ഇപ്പോഴുമ്മ എല്ലാ ഏൎപ്പാടുകളിലും എന്റെ ഗാഢസ്നേഹമുണ്ടായിരിക്കുകയുംഅവയുടെ ഭാവിവിജയങ്ങളെയുംഅഭിവൃദ്ധിയെയും സന്തോഷത്തോടുകൂടി നോക്കിവരികയും ചെയ്യുന്നതാണ്."

അന്നു പിരിച്ചു ഒരു വലിയ തുകയുടെ പലിശകൊണ്ട് അദ്ദേഹത്തിന്റെ ശ്രാദ്ധദിവസം സാധുക്കൾക്ക് യഥേഷ്ടം ഭക്ഷണംകൊടുത്തുവരുന്നു.

ശങ്കുണ്ണിമേനോൻ അടുത്തുൺവാങ്ങി നാലുകൊല്ലം ഇരുന്നു. അദ്ദേഹത്തിനുണ്ടായിരുന്ന വേദനയും ക്ഷീണവും കൂടി വന്നു. എങ്കിലും പതിവായി ദിവസേന ഏതാനും സമയം അതിർത്തിത്തക്കാൎയ്യങ്ങളെ നോക്കുന്നതിലുംമുഖ്യസംഗതികളിൽ വേണ്ട ഉപദേശം കൊടുക്കുന്നതിലും എഴുത്തുകൾ തയ്യാറാക്കുന്നതിലും വിനിയോഗിച്ചു. ഉദ്ദേശം ഒരു വൎഷം കഴിഞ്ഞശേഷം ഉപദേശംകൊടുപ്പാനും തയ്യാറാക്കിയ എഴുത്തുകളെ പരിശോധിച്ച് ഭേദപ്പെടുത്താനും മാത്രമെ സാധിച്ചുള്ളു. മരിക്കുന്നതിനുമുമ്പ് ഇരുസംസ്ഥാനങ്ങളായ വാദങ്ങൾ മിക്കവയും കൊച്ചിക്കനുകൂലമായി തീൎച്ചയാക്കിക്കാണ്മാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായി.

൧൦൫൮-മുതൽ ശങ്കുണ്ണിമേന്ന് മഹാരാജാവിനെ കാണ്മാൻ തൃപ്പൂണിത്തുറക്കുപോകുന്നതിനു സാധിക്കാതെയായി. ഇതു അദ്ദേഹത്തിനു വലിയ ദുഃഖത്തിനുഹേതുവായിത്തീൎന്നു. തിരുമനസ്സിലേക്കും ശങ്കുണ്ണിമേനെ കാണുന്നതിനു വലിയ താല്പൎയ്യമായിരുന്നു. അതിനായി അവിടുന്ന് എറ

ണാകുളത്ത് ചില ദിവസങ്ങളിൽ എഴുന്നെള്ളി താമസിക്കയും ചെയ്തുവന്നു. രാജകുടുംബത്തിലുള്ള എല്ലാവരും ഈ കാലത്ത് ശങ്കുണ്ണിമേനോനായി സ്നേഹത്തോടും അനുകമ്പയോടും പെരുമാറിവന്നു.

"൧൮൮൧ ഏപ്രിൽ ൧൨-ാംനു- തിരുനാളിനു ഞാൻ തൃപ്പൂണിത്തുറക്കു ചെന്നു. ബുദ്ധിമുട്ടരുതെന്നും തിരുമനസ്സുകൊണ്ട് ഇരിങ്ങാലക്കുടെക്കു എഴുന്നെള്ളുന്ന സമയം എറണാകുളത്ത് വെച്ച് കണ്ടാൽമതിയെന്നും മഹാരാജാവ് ദയാപൂർവ്വം അനുജനോട് പറഞ്ഞയച്ചിരിക്കുന്നു. അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടും മററും അപ്രകാരംതന്നെ ഞാൻ ആയാസപ്പെട്ടു സുഖക്കേടു അധികമാക്കരുതെന്നു പറയുന്നു. ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ട് എന്നെകാണ്മാൻ എൻെറ മഠത്തിലേക്കു വരുമെന്നു പറയുന്നു"

"൧൮൮൨-ജനുവരി ൩൧-ാംനു-. ഉത്സവത്തിനുമുമ്പുണ്ടായിരുന്നതിനേക്കാൾ അധികസുഖം എനിക്കിപ്പോൾ തോന്നുന്നതുകൊണ്ട് ഞാൻ സന്തോഷിക്കുന്നു. മഹാരാജാവു വന്നതുമുതൽ അദ്ദേഹത്തിൻെറ കരുണാമസൃണവും നിഷ്കപടവുമായ മുഖം ദിവസംതോറും കാണുന്നത് സന്തോഷകരംതന്നെ."

"൧൮൮൨-നവമ്പർ ൩൦-ാംനു- മഹാരാജാവു തിരുമനസ്സുകൊണ്ട് ഞങ്ങളുടെ പടിക്കൽക്കൂടി കടന്നുപോകുന്നത് കാണുവാനുള്ള ഭാഗ്യം എനിക്കുണ്ടായിരുന്നു. തിരുമനസ്സുകൊണ്ട് ദയവായി വണ്ടിനിർത്തി എന്നോടല്പം സംസാരിച്ചു.

"ഡിസംബർ ൩൧. കഴിഞ്ഞതിനേക്കാളധികം കഷ്ടതയോടും വേദനയോടുംകൂടി ഒരുകൊല്ലംകൂടി കഴിഞ്ഞുകൂടി."

അദ്ദേഹത്തിൻെറ വേദനയും കഷ്ടതയും അവസാനി

ക്കാറായി. ൧൮൮൯ ആഗസ്റ്റ് ൨൩-ാംനു- അദ്ദേഹം ഭക്ഷണംകഴിച്ചുകൊണ്ടിരുന്ന സമയം അദ്ദേഹത്തിന്ന പെട്ടെന്ന പക്ഷവാതംതുടങ്ങി: അദ്ദേഹത്തിന്ന സംസാരിക്കാൻ പാടില്ലാതെയായി. അദ്ദേഹത്തിൻെറ വലത്തെക്കയ്യിന്നും കാലിന്നും ചേഷ്ടയില്ലാതായി. അദ്ദേഹം ക്രമേണ ക്ഷീണിച്ച്, ൨൭-ാംനു- പത്തേമുക്കാൽമണിയോടുകൂടി ഇഹലോകവാസം വെടിഞ്ഞു. മഹാരാജാവിൻെറ കല്പനപ്രകാരം പട്ടാളക്കാരുടെ അകമ്പടിയോടുകൂടി പിറേറദിവസം രാവിലെ അദ്ദേഹത്തിൻെറ ശവസംസ്കാരംകഴിച്ചു. കൊച്ചിരാജ്യം അന്ധകാരമയമായി.

---

## ൧൮ ആകൃതിയും പ്രകൃതിയും

ശങ്കുണ്ണിമെനോൻ സാമാന്യം ദീൎഘകായനും ദൃഢഗാത്രനും ആയിരുന്നു. അദ്ദേഹത്തിൻെറ ശരീരം വളരെ കെല്പുള്ളതായിരുന്നു. വയ്യാതാകുന്നതിന്ന മുമ്പ് ധാരാളം പ്രയത്നം ചെയ്യുന്നതിന്നും കായക്ലേശമനുഭവിക്കുന്നതിന്നും അദ്ദേഹത്തിന്ന ശേഷിയുണ്ടായിരുന്നു. കാൎയ്യത്തിൽ വിശേഷവിധിയായുള്ള അംഗസൌഭാഗ്യവും, പ്രഭാവവും, ഉജ്വലിക്കുന്ന ദൃഷ്ടികളും, വിശാലനെററിത്തടവും, ശുകനാസികയും, ഗംഭീരവും പ്രസന്നവും ആയ മുഖഭാവവും, യദൃച്ഛയാ കാണുന്നവർകൂടി തിരിഞ്ഞുനോക്കി ആരെന്നന്വെഷിക്കത്തക്ക വിശിഷ്ടതയും അദ്ദേഹത്തിനുണ്ടാക്കിയിരുന്നു. നന്ന അടുത്തു പരിചയപ്പെടുവാൻ സംഗതിവന്നവൎക്ക് ഒന്നാമതായി ഉണ്ടായ അഭിപ്രായം അടുപ്പംകൊണ്ടു ദൃഢപ്പെട്ടുതന്നെ വന്നിരുന്നു.

അദ്ദേഹത്തിൻെറ സ്വഭാവത്തിലും, വാക്കിലും, പെരുമാററത്തിലും ഗൌരവവും, പൂൎവ്വികന്മാൎക്കുണ്ടായിരുന്ന പ്രത്യേക ഔദാൎയ്യവും, കുലീനതയും ഏററവും പ്രകാശിച്ചിരുന്നു. ഇവ ക്ഷോഭാകുലമായ ഇക്കാലത്തു ദുൎല്ലഭമായിട്ടുള്ളതെന്നല്ല അപരിഷ്കൃതം കൂടിയാണത്രെ. അദ്ദേഹത്തിൻെറ സമകാലീനന്മാരായിരുന്ന ചില ബ്രിട്ടീഷു റസിഡണ്ടന്മാർ പ്രാപ്തിയുള്ള ഭരണകൎത്താക്കന്മാൎക്ക് അവശ്യം വേണ്ടതെന്ന് കരുതിയിരുന്ന വാക്പാരുഷ്യവും കൎക്കശസ്വഭാവവും അദ്ദേഹത്തിന്നു ദുസ്സഹമായി തോന്നിയിരുന്നു. കുലീനാനൎഹമായ വാക്കൊ പ്രവൃത്തിയൊ യഥാൎത്ഥത്തിൽതന്നെ സ്പൎശിക്കപോലും ചെയ്യാതിരിക്കെ, കുലീനന്മാരെന്നഭിമാനിക്കുന്നവൎക്ക് അത്തരം ദുസ്വഭാവം എങ്ങനെ ഉണ്ടായി എന്നും അദ്ദേഹം അത്ഭുതപ്പെട്ടിരുന്നു. സ്വതവേ തീവ്രവികാരങ്ങളുള്ള ആളായിരുന്നെങ്കിലും, അവയെ അമൎത്തി നിയന്ത്രിക്കുവാൻ അദ്ദേഹം ശീലിച്ചിരുന്നു. തന്നിമിത്തം, കീഴുദ്യോഗസ്ഥന്മാരോടെന്നല്ല, ഭൃത്യന്മാരോടുപോലും, അദ്ദേഹം ഒരിക്കലും പരുഷവാക്കുപയോഗിച്ചിട്ടില്ല. ആയതിൻെറ അപൂൎവ്വതയും കാരണസ്വഭാവവുംനിമിത്തം അദ്ദേഹത്തിൻെറ സാമപൂൎവ്വവും ശ്രേഷ്ഠവും ആയ ശകാരം, ആ നൂററാണ്ടവസാനകാലത്തു തങ്ങൾ ഏററിരുന്ന കഠോരങ്ങളും ദുസ്സഹങ്ങളും ആയ എല്ലാ ശകാരങ്ങളേക്കാളും അസഭ്യവാക്കുകളേക്കാളും അദ്ദേഹത്തിൻെറ കീഴുദ്യോഗസ്ഥന്മാൎക്ക് അധികം ഉള്ളിൽ തട്ടുന്നതായിരുന്നു. ഒരു കീഴുദ്യോഗസ്ഥനെ ശകാരിക്കേണ്ടിവന്നാൽ സാധാരണമായി അദ്ദേഹം വാക്കുകൊണ്ടു കഴിക്കാറാണ് പതിവ്. എന്നാൽ നന്ന ചുരുക്കമേ രേഖാമൂലമായി ചെയ്യുവന്നിരുന്നുള്ളു.

ശങ്കുണ്ണിമേനവൻ മനുഷ്യരേയും കാൎയ്യാകാൎയ്യങ്ങളേ

യും യഥായോഗ്യം സൂക്ഷ്മമായി ഗ്രഹിക്കത്തക്ക നിശ്ചഞ്ച ലമായ ഉൾക്കരുത്തുണ്ടായിരുന്നു. സ്വകാര്യവൈരമൊ വി വേകരഹിതമായ പക്ഷഭേദമൊ തന്റെ നിശ്ചയത്തെ തെററിക്കുവാൻ അദ്ദേഹം ഒരിക്കലും ഇടകൊടുത്തിരുന്നില്ല. എന്നുതന്നെയല്ല, സ്വന്തകാര്യം കരുതി മററാരുത്തനെ ഒരിക്കലും ഉപദ്രവിച്ചിട്ടുകൂടിയില്ല. അദ്ദേഹത്തിന്നു ധാരാ ളം സഹനശീലമുണ്ടായിരുന്നു. മനുഷ്യർക്കുള്ള വിട്ടുവീഴ്ചകൾ ധമ്മബുദ്ധിയോടെ അദ്ദേഹം ക്ഷമിച്ചിരുന്നു. ചില്ലറ അ ബദ്ധങ്ങൾ അദ്ദേഹം ഗൌരവമായി കരുതുകയൊ യാതൊ രു തെററും തന്റെ ദൃഷ്ടിയിൽപെടാതെ പോകാൻ അനു വദിക്കുകയൊ ചെയ്തിരുന്നില്ല.

ശങ്കുണ്ണിമേനവന്റെ മറെറാരു സ്വഭാവഗുണം യാ തൊന്നുകൊണ്ടും കുലുങ്ങാത്ത മഹാമനസ്കതയാണ്. ഇത് അദ്ദേഹത്തിന്റെ കാലത്തുള്ള വർത്തമാനപത്രങ്ങൾ നല്ലവണ്ണം അറി ഞ്ഞു സ്തുതിച്ചിരുന്നു. അയോഗ്യങ്ങളായ ദുരുദ്ദേശങ്ങൾ ത ന്നിൽ ആരോപിക്കുന്നതു ചിലപ്പോൾ അദ്ദേഹത്തിന്നു മ നോവേദനയുണ്ടാക്കിയിരുന്നു എങ്കിലും, എന്തുതന്നെ തോ ന്നിയാലും, ദുസ്സഹമായിട്ടുള്ള തുക്കൂടി പരമശാന്തതയോടെ അദ്ദേഹം സദാ സഹിച്ചിരുന്നു. അദ്ദേഹത്തിന്റെ കാല ത്ത് അദ്ദേഹത്തെപ്പററി ഇടക്കിടെ ദുഷിച്ചുപറഞ്ഞിരുന്ന തൊന്നും തന്നെ ശല്യപ്പെടുത്തുന്നതിന്നൊ വ്യാകുലപ്പെടുത്തു ന്നതിന്നൊ അദ്ദേഹം അനുവദിച്ചിരുന്നില്ല. പത്രപ്രവത്ത കന്മാരുടെയും വാറോല ഹജ്ജിക്കാരുടെയും കുത്സിതങ്ങൾ അദ്ദേഹം വകവെക്കാതെ നികൃഷ്ടങ്ങളായി തള്ളിയതേയു ള്ളു. മദിരാശിയിൽ അക്കാലത്തെ ഒന്നുരണ്ടു പ്രതിദിനപ ത്രങ്ങളിൽ തിരുവിതാംകൂറിലേയും കൊച്ചിയിലേയും രാജ്യ ഭരണത്തെ അധിക്ഷേപിച്ചുകൊണ്ടു ഒന്നിലധികം പ്രാവ ശ്യം എഴുതിയിരുന്നു. മദിരാശിയിൽ ജനസ്വാധീനമുണ്ടാ

യിരുന്ന പത്രങ്ങളെക്കൊണ്ടു മാധവറാവു ആ അധിക്ഷേപങ്ങൾക്കു തക്ക മറുപടി എഴുതിക്കുകയും അതേപ്രകാരം ചെയ്യുവാൻ ശങ്കുണ്ണിമേനവനോടുപദേശിക്കുകയും ചെയ്തു. "അങ്ങനെ ചെയ്യുന്നതുകൊണ്ടു നമ്മെപ്പററിയും നമുക്കെതിരായും എഴുതുവാൻ ആ പത്രത്തിന്നു തരംകൊടുക്കുകമാത്രം ഫലമായി ഭവിക്കുന്നതിനാൽ. അവിവേകമായ ആ പ്രവൃത്തിചെയ്യുവാൻ ശങ്കുണ്ണിമേനവൻ വിസംവദിതിച്ചതേയുള്ളു. ദിവാനെയും ദിവാൻെറ രാജ്യഭരണത്തേയും ഒരു നാട്ടുവത്തമാനപത്രത്തിൽ തുടരെത്തുടരെ ആക്ഷേപിച്ചിരുന്നത് ഒരിക്കൽ റസിഡണ്ട് മിസ്റ്റർ നെവീൽ അദ്ദേഹത്തിൻെറ ദൃഷ്ടിയിൽകൊണ്ടുവന്നു. മറുവടിയായി ശങ്കുണ്ണിമേനോൻ ൧൮൭൨ ജൂലായി ൧൯-ാംനു- ഇപ്രകാരം എഴുതി അയച്ചു. "പശ്ചിമതാരക പറയുന്നതിൽ വാസ്തവം നന്ന അപൂൎവ്വമേ ഉണ്ടാകാറുള്ളു. ആകയാൽ അതിൽ പറഞ്ഞു കാണുന്ന അടിസ്ഥാനരഹിതങ്ങളായ പ്രസ്താവങ്ങൾ അവ അൎഹിക്കുംപോലെ തുച്ഛങ്ങളായി നിരസിക്കുകയാണ് ഞാൻ ഇതേവരെ ചെയ്തിട്ടുള്ളത്. മററുതരത്തിൽ പ്രവൎത്തിക്കുന്നതു ബുദ്ധിമുട്ടാണ്. എൻെറ മൎയ്യാദകൊണ്ടു പകരം ചോദിക്കുന്നില്ല. എന്നുതന്നെയല്ല, അതിലെ ആക്ഷേപങ്ങൾക്കു മറുപടിയെഴുതുക എന്നുള്ള കാൎയ്യമേ ഞാൻ ഗണ്യമാക്കിയിട്ടില്ല. പത്രങ്ങളിൽ എഴുത്തുകുത്തുകൾക്കു ചിലവിടാൻ മാത്രം എനിക്കു സമയംപോര. പത്രാധിപൎക്കു വേറൊന്നും ചെയ്യുവാനും ഇല്ല. ഒരിക്കലെല്ലെങ്കിൽ, പിന്നൊരിക്കൽ അയാൾക്ക് അബദ്ധംപിണയും." ക്ഷണത്തിൽ അയാൾക്ക് അബദ്ധം പിണയുകയും ചെയ്തു. തൻെറ ശത്രുവിന്ന പരാജയം വന്നതിൽ അസാരം സന്തോഷിച്ചതു ശങ്കുണ്ണിമേനവൻെറപേരിൽ തെററല്ല. "൧൮൭൩ മേയ് ൧൯-ാംനു-—പശ്ചിമതാരകയുടെ പത്രാധിപരായ

മിസ്റ്റർ പാൽക്കെക്ക് കാപ്റ്ററൻ റിങ്കൾസിൻെറ അടുത്തു നിന്നും നല്ല കൊട്ടുകിട്ടി. മിസ്റ്റർ പാൽക്കർ സകലരേയും ശകാരിക്കുകയും സകലരോടും ഗുണദോഷം പറയുകയും ചെയ്യുന്നു. യാതൊരാൾക്കും ഗുണമുള്ളതായി അയാൾ കാണുന്നില്ല. അയാളുടെ ധിക്കാരത്തിനു കിട്ടിയ ശിക്ഷയിൽ എനിക്കു സന്തോഷിക്കാതെ നിവൃത്തിയില്ല. കൊട്ടു കിട്ടിയത് അത്യധികം കണക്കിലായിയെന്നാണ് തോന്നുന്നത്. അതിനെപ്പററി സന്തോഷിക്കാത്തവർ കൊച്ചിയിൽ ആരുംതന്നെയില്ല."

മേൽപ്പറഞ്ഞ റസിഡണ്ട് മിസ്റ്റർ നെവിൽ ദിവാൻജി അവർകൾക്കു വാറോലഹർജ്ജികൾ അയയ്ക്കുകയും അവയെപ്പററി വിവരം ചോദിക്കുകയുംചെയ്യുക പതിവായിരുന്നു. അങ്ങനെ ചെയ്ത ഒരവസരത്തിൽശങ്കുണ്ണിമേനോൻ താഴെ കാണുന്നപോലെ എഴുതിഅയച്ചു: "ഈ കടലാസ് എനിക്കയച്ച ഒന്നിൻെറ പകപ്പാണെന്നു പറയുന്നുണ്ട്. അതിൻെറ അസ്സലും അതേ തരത്തിലുള്ള ഒന്നുരണ്ടു 'കടലാസ്സുകളും എനിക്കു കിട്ടുകയുണ്ടായി. ഈവക വാറോലഹർജ്ജികൾ നികൃഷ്ടങ്ങളായി, മറുപടിപറയാതെ തള്ളുകയാണ് അവയെ സംബന്ധിച്ചിടത്തോളം ഉത്തമമാർഗ്ഗം എന്നുള്ള അഭിപ്രായത്തിന്മേൽ ഞാൻ അവയെ വകവെച്ചില്ല." അതുപോലെയുള്ള വേറൊരു ഹർജ്ജിയെപ്പററി അദ്ദേഹത്തിൻെറ ഡയറിയിൽ അദ്ദേഹം ഇപ്രകാരം എതിയിരിക്കുന്നു: "ദിവാൻജിയേയും ദിവാൻജിയുടെ ബന്ധുക്കളേയും സകലവിധകുററങ്ങളും ചുമത്തി, തങ്ങളെ ഉദ്യോഗത്തിൽനിന്നു പിരിച്ചതിനു സങ്കടം ബോധിപ്പിച്ചുകൊണ്ടു വി. * * * മല്ലനും...കെ...മേനവനും മഹാരാജാവുതിരുമനസ്സിലേക്കു അയച്ച ഒരു ഹർജ്ജിയുടെ പകപ്പ് സർവ്വാധികാര്യക്കാർ അയച്ചുതന്നു. സദാ അവരിൽ ദയയോടും ദാ

ക്ഷിണ്യത്തോടും പെരുമാറിവരുന്ന എന്റെ പേരിൽ ഈ വക അകാരണവും അവാസ്തവവും ആയ കുററങ്ങൾ ചുമത്തുക എന്നതു കൃതഘ്നതയുടെ മൂൎദ്ധന്യമായി പരിണമിക്കുമെന്നിരിക്കെ, ഈ പറഞ്ഞ ഹർജി കളെല്ലാം പ്പ്രവെച്ചുണ്ടാക്കിയിട്ടുള്ളതാണെന്നാണ് ഞാൻ വിചാരിക്കുന്നത്. തന്റെ ഉദ്ദേശങ്ങൾ മററുള്ളവർ തെററിദ്ധരിക്കാതെ ആൎക്കും അവനവന്റെ കൃത്യം നിൎവ്വഹിക്കാമെന്നു തോന്നുന്നില്ല."

സ്വയം പരസ്യപ്പെട്ടുവാൻ താല്പൎയ്യമുള്ള ജനങ്ങളെയാണ് സാധാരണമായി പൊതുജനാഭിപ്രായം ഏററവും തട്ടുക. ഈ സംഗതിയിൽ ശങ്കുണ്ണിമേനവനും അദ്ദേഹത്തിന്റെ സ്നേഹിതൻ മാധവറാവുവും തമ്മിൽ അജഗജാന്തരമുണ്ടായിരുന്നു. എല്ലാ ആഡംബരത്തിന്നും പരബോദ്ധ്യത്തിന്നുള്ള പരസ്യങ്ങൾക്കും ശങ്കുണ്ണിമേനവന്നുണ്ടായിരുന്ന അനിഷ്ടം ഒരു സുഖക്കേടുപോലെയായിരുന്നു. പത്രങ്ങളിൽ അവനവനെ സ്തുതിച്ചിരിക്കുന്നതിൽ ഒന്നെങ്കിലും അദ്ദേഹത്തിന്റെ കയ്യൊടയായുള്ള പുസ്തകങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നതായി കണ്ട ഓൎമ്മ ഇല്ലെന്നു തീൎത്തുപറയാം. അദ്ദേഹം ഉദ്യോഗം ഒഴിഞ്ഞശേഷം, സംസ്ഥാനം വക അടുത്തവൎഷത്തെ ഭരണറിപ്പോർട്ടിൽ അദ്ദേഹത്തിന്റെ ദീൎഘകാലഭരണത്തെപ്പററി സ്തുതിച്ചുവിവരിക്കേണമെന്നു അദ്ദേഹത്തിന്റെ പിൻഗാമിയായിരുന്ന സഹോദരന്റെ ചില ഗുണകാംക്ഷികൾ നിൎബ്ബന്ധിക്കുകയുണ്ടായി. ഈ അഭിപ്രായം ഇരുസഹോദരന്മാരും തീരുമാനമായി വിസംവദിച്ചു. അക്കാലത്തെ ഹജ്ജൂർ സിക്രട്ടറിയുടെ വീണ്ടും വീണ്ടുമുള്ള അലട്ടൽനിമിത്തം, ഒടുവിലത്തെ അദ്ധ്യായത്തിൽ പകൎത്തെഴുതിയിരിക്കുന്ന മഹാരാജാവു തിരുമനസ്സിലെ ആശംസാപത്രം റിപ്പോർട്ടിൽ പ്രസിദ്ധപ്പെടുത്തുവാൻ

എങ്ങനെയോ അവർ വൈമനസ്യത്തോടുകൂടി സമ്മതിച്ചു. തന്റെ ഉദ്യോഗസംബന്ധമായ ആഡംബരം യാതൊന്നും കൂടാതെയാണ് ശങ്കുണ്ണിമേനോൻ സംസ്ഥാനത്തു സഞ്ചരിച്ചിരുന്നത്. നിത്യം രാവിലെ അദ്ദേഹം നടക്കാൻ പുറപ്പെടുമ്പോൾ ചെറുപ്രായത്തിൽ ഒരു ബന്ധുവാണ് കൂടെ ഉണ്ടാകാറ്; അല്ലാതെ വില്ലുധരിച്ച ശിപ്പായിയെ അദ്ദേഹത്തിന്റെ കൂടെ ഒരിക്കലും കാണാറില്ല. ൧൮൭൨ മേയി ൧൮-ാംനു-യിലത്തെ ഡയറിയിൽ ഒരു പ്രത്യേകസംഭവം അദ്ദേഹം വിവരിച്ചുകാണുന്നുണ്ട്. അന്നു അദ്ദേഹം ചൊവ്വരെ വേനൽക്ക കുളിച്ചുതാമസിക്കുകയായിരുന്നു. അപ്പോൾ തിരുവിതാംകൂർ ദിവാൻജിയും ആലുവായിൽ വന്നുചേന്നു.

"രാവിലെ ആലുവായിൽപോയി ദിവാൻജി അവർകളെ സന്ദശിച്ചു. അനവധി ശിപായിമാരും ഹരിക്കാരന്മാരും കടവിൽവന്നു എന്നെ എതിരേററുകൊണ്ടുപോയി. പടിവാതുക്കൽ ആയുധപാണികളായ പട്ടാളക്കാർ അണിയായിനിന്നു ബഹുമാനിക്കുകയുംചെയ്തു......വൈകുന്നേരം അഞ്ചുമണിക്ക ദിവാൻജി അവർകൾ എന്നെ വന്നുകണ്ടു. എന്റെ കൂടെ ഒരൊററശിപായി മാത്രമുണ്ടായിരുന്നതിനാൽ എന്നെ ബഹുമാനിച്ചപോലെ അങ്ങോട്ടും ബഹുമാനിക്കുവാൻ എനിക്ക നിവൃത്തിയില്ലായിരുന്നു."

മഹാരാജാവിനോടും രാജകുഡുംബത്തിലെ സകലരോടും ശങ്കുണ്ണിമേനവന്ന അളവററ രാജഭക്തിയും വിശ്വാസവും ഉണ്ടായിരുന്നു. അദ്ദേഹം അവർ സകലരേയും, ശിശുക്കളായ തിരുമേനികളേപ്പോലും, ഏററവും ബഹുമാനപൂർവ്വം ആദരിക്കയും അതിശുഷ്കാന്തിയോടും താല്പര്യത്തോടും അവരുടെ ഹിതങ്ങൾ അനുവത്തിക്കുകയും ചെയ്തിരുന്നു. അദ്ദേഹം അവരോടും അവരെപ്പററിയും സദാ വ

ണക്കത്തോടുകൂടി സംസാരിക്കുകയും മററുള്ളവരും താനു ട്ടുള്ളപ്പോൾ അതെപ്രകാരം പ്രവർത്തിക്കുവാൻ നിർബ്ബന്ധിക്കുകയും ചെയ്തിരുന്നു. എന്തുകൊണ്ടും തൃപ്തിതോന്നാത്തവർക്കുകൂടി കുററംപറയത്തക്ക ഒരു പദമെങ്കിലും, മററാർക്കും നോക്കാനവകാശമില്ലാത്ത അദ്ദേഹത്തിന്റെ സ്വകാര്യഡയറികളിൽകൂടി കാണുന്നതല്ല. രാജകുടുംബംക്രമമായി വർദ്ധിച്ചുതന്നെ വരുന്നതുകണ്ട് അവസാനകാലം അദ്ദേഹം ചിന്താകുലനായിത്തീർന്നു. ഈ സംഗതി ഏററവും ശ്രദ്ധവെക്കത്തക്ക ഒരു കാര്യമായി അദ്ദേഹം കരുതിയിരുന്നുവെന്നു അദ്ദേഹത്തിന്റെ കയ്യടപ്പുസ്തകത്തിൽ നിന്നു കാണാം. "൧൮൬൭ നവമ്പർ ൨൫-ാംനു. രാജകുംടുംബം ക്രമാതീതമായി വർദ്ധിക്കുന്നുണ്ട്. പദവിക്കുതക്കവണ്ണം അവരെ പുലർത്തുവാൻ ബുദ്ധിമുട്ടായിവന്നേക്കും." "൧൮൬൯ ജൂലായി ൨-ാംനു. രാജകുടുംബം അസൌകര്യമാകുംവണ്ണം വർദ്ധിക്കുന്നുണ്ട്. അവരെയൊക്കെ ഏതുപ്രകാരം പരിരക്ഷിക്കേണ്ടു എന്നു ഞാനറിയുന്നില്ല. ആചാരമുറയ്ക്കു അവർക്കു വേലക്കു പോകാൻ തരമില്ല. അവരെ യഥായോഗ്യം പരിരക്ഷിക്കുവാൻ സംസ്ഥാനത്തുനിന്നു നന്നാ ഞെരുങ്ങുകയുംചെയ്യും."

രാജഭക്തിയേക്കാൾ ബലമേറിയ വല്ല ചിത്തവൃത്തിയും ശങ്കുണ്ണിമേനവന്നുണ്ടായിരുന്നെങ്കിൽ അതു അദ്ദേഹത്തിന്റെ സ്വരാജ്യസ്നേഹമായിരുന്നു. അദ്ദേഹം രാജ്യത്തെ സാകാംക്ഷം സ്നേഹിക്കുകയും അതിന്റെബഹുമാനമഭിവൃദ്ധിക്ക് അത്യൌത്സുക്യത്തോടുകൂടി യത്നിക്കുകയും ചെയ്തിരുന്നു. രാജഭക്തിയും ദേശഭക്തിയും തമ്മിൽ നോക്കിയാൽ ഏതാണ് വരിക്കേണ്ടതെന്നു സംശയിക്കത്തക്കതായി സ്വപിതാവിന്നുണ്ടായിരുന്ന ദുരവസ്ഥ ഭാഗ്യവശാൽ ശങ്കുണ്ണിമേനവന്നുണ്ടായില്ല. ഏതാണ്ട് ഈ സ്വഭാവത്തിലുള്ള ബു

ഢിമുട്ട അദ്ദേഹത്തിന നേരിട്ട ഏകാവസരം കഴൂർകാൎയ്യം സംബന്ധിച്ചായിരുന്നു. എന്നാൽ ദൈവഗത്യാ മഹാരാജാവുതിരുമനസ്സുകൊണ്ടുതന്നെ തദവസരത്തിൽ കാൎയ്യത്തിന്റെ യഥാൎത്ഥാവസ്ഥ ഗ്രഹിച്ചു. ൧൮൭൮ നവമ്പർ ൨൫-ാം നു- കഴൂർ ലഹളയുണ്ടാക്കിയവരെ അച്ചൻ ശിക്ഷിക്കാത്തതുകൊണ്ടുമാത്രം തിരുവുള്ളക്കേടുണ്ടെന്നും മററു സംഗതികളിൽ അച്ചന്റെ പ്രവൃത്തിതിരുമനസ്സിൽ ബോദ്ധ്യമായിരിക്കുന്നുവെന്നും മഹാരാജാവുതിരുമനസ്സുകൊണ്ട് അരുളിച്ചെയ്തു.'' ശങ്കുണ്ണിമേനവൻ ചെയ്വാൻമടിക്കുന്ന നിന്ദാവഹമായ പ്രവൃത്തികളാൽ അച്ചനെ അടിപെടുത്തുവാൻ രാജകുടുംബത്തിലെ മററുചിലൎക്ക് ആഗ്രഹം മുതിൎന്നപ്പോഠം മേൽപറഞ്ഞ സംഗതി ശങ്കുണ്ണിമേനവന് വിവേകതയോടെ മൌനമായിരിപ്പാൻ ശക്യമാക്കിതീൎത്തു- ''൧൮൭൮ മാൎച്ച് ൨൨-ാംനു- ഇന്നലേ വൈകുന്നേരം പേഷ്കാർ അമ്മരാജാവിനെച്ചെന്നു മുഖം കാണിച്ചു. ഈ തക്കംനിമിത്തം അവിടേക്കു വലിയ തിരുവുള്ളക്കേടായിരിക്കുന്നു. ഞാൻ വേണമെന്നുവെച്ചാൽ കാൎയ്യം എളുപ്പത്തിൽ തീൎക്കാൻ കഴിയുമെന്നു ഇനിയും അവർ അഭിപ്രായപ്പെടുന്നുമുണ്ട്. അച്ചന്റെ കരൊഴിവുഭൂമികഠംക്കു കരം ചുമത്തുമെന്നും മററുപ്രകാരങ്ങളിൽ നട്ടംതിരിക്കുമെന്നും മററും ഭീഷണി പറഞ്ഞ് അച്ചനെ ഭയപ്പെടുത്തിയാൽ, അയാഠം ക്ഷേത്രം എളയരാജാവിന്നു വിട്ടുകൊടുക്കുമെന്നാണ് അവിടുന്നു കല്പിച്ചരുളിച്ചെയ്തതിന്റെ സാരം, അച്ചന്റെ കരൊഴിവു വസ്തുക്കളെപ്പററിയുള്ള വാദം ഞാൻ വീണ്ടും തുടരേണമെങ്കിൽ ആയതു സംസ്ഥാനത്തിന്റെ നന്മക്കായിരിക്കും; അല്ലാതെ ഈവക തുച്ഛസംഗതികഠംക്കായിരിക്കില്ല.''

എല്ലാവിധഞെരുക്കങ്ങളും ഇല്ലായ്മചെയ്വാൻ താൻ സന്നദ്ധനായിരിക്കുന്നു എന്നുള്ള ശങ്കുണ്ണിമേനവന്റെ ഈ

സ്വഭാവഗുണം ജനങ്ങൾക്കു അത്യന്തം വിശ്വാസഹേതുകവും ആശ്വാസജനകവും ആയിരുന്നു. ശങ്കുണ്ണിമേനോൻ ഉദ്യോഗം ഒഴിയുകയായി എന്നു തീരുമാനമായി അറിഞ്ഞപ്പോൾ, പാലിയത്തച്ഛനെപ്പോലെ സംശയസ്ഥിതികളിൽ ഇരുന്നിരുന്നവർ അവരവരുടെ ഗൃഹങ്ങൾ ക്രമപ്പെടുത്തുവാൻ ബദ്ധപ്പെട്ടുതുടങ്ങി. കുഴൂർ ലഹളയ്ക്കുശേഷം, പാലിയത്തച്ഛന്റെ കുടുംബത്തിൽപ്പെട്ടവൎക്കു കൊട്ടാരത്തിൽ പ്രവേശം അനുവദിച്ചിരുന്നില്ല. നാട്ടിലെ ഒന്നാമത്തെ പ്രഭുക്കളായി അവർ അനുഭവിച്ചിരുന്ന സ്ഥാനമാനങ്ങളും അവകാശങ്ങളും വിലക്കിയിരുന്നു. കൊട്ടാരത്തിൽനിന്നുള്ള തിരുവുള്ളക്കേട് സമാധാനിപ്പിക്കുവാൻ അവർ പലനാൾ പണിപ്പെട്ടിട്ടും പ്രയോജനമുണ്ടായില്ല. ഓരോ റസിഡണ്ടന്മാരും പ്രത്യേകിച്ചും മിസ്റ്റർ ബാല്ലർഡും അവൎക്കുവേണ്ടി താൽപ്പൎയ്യപ്പെട്ടിട്ടുണ്ട്. ൧൮൭൭-ൽ മിസ്റ്റർ ബാല്ലർഡ് മഹാരാജാവുതിരുമനസ്സിലേക്കും അവിടത്തെ മാതാവായ വലിയമ്മരാജാവിനും ആ സംഗതിയെപ്പററി എഴുതുകകൂടി ചെയ്തു. അവിടത്തെ പുത്രനായ എളയരാജാവിനെ അച്ഛൻ അതിയായി ആക്ഷേപിക്ക നിമിത്തം, സ്വവികാരങ്ങൾക്കു ഹാനിതട്ടാതെ, അമ്മരാജാവവൎകൾക്കു അച്ഛനുമായി ഇടപെടുവാനൊ അച്ഛനെ മിത്രഭാവത്തിൽ സ്വീകരിപ്പാൻ അവിടത്തെ പുത്രന്മാരോടു ഉപദേശിക്കുവാനൊ അവിടക്കു തൽക്കാലം തരമില്ലെന്നു മഹാരാജാവുതിരുമനസ്സുകൊണ്ടു് തിരുവെഴുത്തുതീട്ടൂരം അയയ്ക്കുകയും ചെയ്തു. എന്നാൽ, കാലപ്പഴക്കത്തിൽ അനിഷ്ടമെല്ലാം തീരുമെന്നും കൊച്ചിരാജകൊട്ടാരത്തിൽ അച്ഛൻ അനുഭവിച്ചിരുന്ന പദവി പിന്നീടൊരിക്കൽ അച്ഛനു തിരികെ കിട്ടുമെന്നും മഹാരാജാവുതിരുമനസ്സുകൊണ്ടു് വിശ്വസിച്ചിരുന്നതായി ആ തിരുവെഴുത്തിൽ എഴുതിയിരുന്നു. അച്ഛൻ കുഴൂർദേവസ്വവും അതിലെ സ്വത്തുക്കളും വിട്ടുകൊടുക്കുകയും തൃപ്പൂണിത്തു

റെ ദേവസ്വത്തിലേക്ക ധനസംഭാവനയായി ൫,൦൦൦ ക. പി ഴയൊടുക്കുകയും ചെയ്താൽ അയാളുമായി സമാധാനമാകുവാൻ എളയരാജാവു തയ്യാറായിരുന്നു.

കൊച്ചിരാജ്യചരിത്രത്തെപ്പററി പല വിവരണങ്ങളും ശങ്കുണ്ണിമേനോൻ ശേഖരിച്ചിരുന്നു. എന്നാൽ ഭാഗ്യദോഷത്താൽ അദ്ദേഹം അതൊന്നും ഉപയോഗപ്പെടുത്തിയില്ല. വാർദ്ധക്യം ബാധിച്ചുതുടങ്ങിയിരുന്നില്ലെങ്കിൽ, അദ്ദേഹത്തിൻെറ നാമധേയംതന്നെയുള്ള അദ്ദേഹത്തിൻെറ മിത്രമായിരുന്ന ആൾ തിരുവിതാംകൂർ ചരിത്രം എഴുതി പുറപ്പെടുവിച്ചപ്പോൾ അദ്ദേഹവും ആ വിഷയത്തെപ്പററി വല്ലതും എഴുതുമായിരുന്നേനെ. അദ്ദേഹത്തിന്നു അയച്ചുകൊടുത്തിരുന്ന തിരുവിതാംകൂർ ചരിത്രപുസ്തകത്തിൽ അരുവിലെല്ലാം സ്വന്തഅഭിപ്രായം ധാരാളം കുറിച്ചിട്ടിരിക്കുന്നതായി ഞാൻ കണ്ടിട്ടുണ്ട്.

സ്നേഹവഴിക്കുപദേശിച്ചും ഗുണദോഷം പറഞ്ഞും കുടുംബങ്ങളിലേയും ദേവസ്വങ്ങളിലേയും പള്ളികളിലേയും വഴക്കുകൾ തീക്കുന്നതിലേക്ക ശങ്കുണ്ണിമേനോൻ അദ്ദേഹത്തിൻെറ അധികസമയം ചിലവഴിച്ചിരുന്നു. അദ്ദേഹം സ്വയം മാദ്ധ്യസ്ഥ്യത്തിന്നു ചെല്ലുകനിമിത്തം നിരവധി പ്രഭുകുടുംബങ്ങളിലും മററു കുടുംബങ്ങളിലും കലഹം ഒതുങ്ങിപ്പോകുകയും അതിനാൽ അവർ നശിക്കാതിരിക്കുകയും ചെയ്തിട്ടുണ്ട്. മിക്ക സംഗതികളിലും മേലാൽ കുടുംബം ഭരിക്കേണ്ട നടപടിക്ക് അംഗങ്ങളെക്കൊണ്ട് അദ്ദേഹം കരാർ എഴുതിച്ചിട്ടുമുണ്ട്. ഈവക കരാറുകൾ സാധാരണമായി അദ്ദേഹത്തിൻെറ സഹായിയായ അപ്പാത്തുരയ്യൻ അദ്ദേഹത്തിൻെറ നിദേശമനുസരിച്ചു തയ്യാറാക്കാറാണ് പതിവ്. എന്നാൽ ചിലതു ശങ്കുണ്ണിമേനോൻ തനിച്ചും എഴുതിയുണ്ടാക്കിയിട്ടുണ്ട്. ദേവസ്വങ്ങളിലെ ഊരാളന്മാ

രൊ ട്രസ്റ്റികളൊ തമ്മിൽ തക്കമുണ്ടാകുന്ന സംഗതിയിലും അദ്ദേഹം അതേപ്രകാരം പ്രവൎത്തിച്ചു. ക്രിസ്തീയപള്ളികളെ സംബന്ധിച്ചിടത്തോളം, ശങ്കുണ്ണിമേനവനുകൂടി തീൎക്കുവാൻ സാധിക്കാതിരിക്കത്തക്കവണ്ണം മതസ്പൎദ്ധയോ കക്ഷിവാദമൊ മുഴുത്തിരിക്കുന്ന തക്കങ്ങൾ മാത്രമേ അദ്ദേഹത്തിൻെറ കാലത്തു കോടതിക്കുപോയിട്ടുള്ളു. ഈ വിഷയത്തിൽ അദ്ദേഹം എത്രത്തോളം താൽപൎയ്യപ്പെട്ടിരുന്നു എന്നു കാണിക്കുവാൻ, അദ്ദേഹത്തിൻെറ ഡയറികളിൽ പലേടത്തും എഴുതിയിരിക്കുന്നതിൽ രണ്ടെണ്ണം താഴെ എടുത്തുചേക്കുന്നു.

"൧൮൭൭ മേയ് ൧൧-ാംനു-. ബിഷപ്പ് മ്യൂറിൻ ഉച്ചയ്ക്കു രണ്ടുമണിക്കു എന്നെ കാണ്മാൻ വന്നു. ഈ രാജ്യത്തുള്ള റോമാ സിറിയൻപള്ളികളിലെ വാദപ്രതിവാദങ്ങളെപ്പററി ഞങ്ങൾ ഏറെനേരം സംഭാഷണം ചെയ്തുകൊണ്ടിരുന്നു. ബിഷപ്പു മൂന്നാലോചനകൾ കൊണ്ടുവന്നു...... അതിനെപ്പററി എനിക്കെഴുതിഅയപ്പാനും ആ സംഗതി ഞാൻ നല്ലവണ്ണം മനസ്സുവെക്കുന്നതാണെന്നും അദ്ദേഹത്തിനോടു പറഞ്ഞു. അദ്ദേഹത്തിനെ എങ്ങനെ തൃപ്തിപ്പെടുത്തേണ്ടുവെന്നു എനിക്കറിഞ്ഞുകൂട. മതം പ്രസംഗിക്കുന്നതിനൊ മാർപാപ്പായുടെ കല്പനകളെ കളവായി നിൎമ്മിച്ചതിനൊ ബിഷപ്പ് മെല്ലൂസിൻെറ മേൽ ക്രിമിനാൽ നടവടി നടത്തുന്നതായിരിക്കും അദ്ദേഹത്തിന്ന് ഉത്തമമായിട്ടുള്ള മാൎഗ്ഗം..........ബിഷപ്പ് ആൾ ഒരു സൌമ്യനാണ്. എൻെറ ഗുമസ്തന്മാരുൾപടെയുള്ള സകല കത്തോലിക്കക്കാരും അദ്ദേഹത്തെ എതിരേൽക്കുവാൻ കടവിൽ എത്തിയിരുന്നു."

റസിഡണ്ടിനായി അയച്ച അദ്ധ് ഉദ്യോഗനിലയിലുള്ള ഒരു എഴുത്തിൽ തക്കസംഗതി മുഴുവനും ബിഷപ്പ് മ്യൂ

റിന്റെ പക്ഷാന്തരാലോചനകളും പറഞ്ഞശേഷം അദ്ദേഹം താഴെ പറയുംപ്രകാരം എഴുതിയിരുന്നു. "ഇപ്രകാരം വിസിററർ അപ്പോസ്റ്റോളിക് സൂചിപ്പിക്കുന്ന ഇരുമാറ്റങ്ങളും വളരെ നല്ലതാണെന്നു തോന്നുന്നില്ല. എന്നാൽ, ലോക്യത്തിൽ കാൎയ്യം തീരുവാൻ കഴിയുന്നതും പ്രയത്നിക്കേണ്ടതായിരിക്കയാലും, സാധിക്കുമെങ്കിൽ, ഭംഗികേടായ ഈ വഴക്കുകൾ തീക്കേണ്ടതു ആശാസ്യമായിരിക്കയാലും, ബിഷപ്പ് മെല്ലൂസിനെയും ഭിന്നിച്ചിരിക്കുന്ന വൎഗ്ഗക്കാരുടെ ചില പ്രമാണികളെയും കണ്ട് കാൎയ്യം കലാശിപ്പിപ്പാൻ ഞാൻ ശ്രമിച്ചുനോക്കാം. എന്നാൽ, കാൎയ്യം ഫലിക്കുമെന്നു എനിക്കു തോന്നുന്നില്ലെന്നു കാലെതന്നെ പറഞ്ഞുകൊള്ളട്ടെ."

"൧൮൭൭ സപ്തമ്പർ ൨൭-ാംനു- മാർ ഡയോനിഷ്യസ് മെത്രാപ്പോലീത്ത എന്നെ വന്നു കാണുകയുണ്ടായി. ഈ വഴക്കുകൾ എപ്പോഴാണ് എങ്ങനെയാണ് അവസാനിക്കുന്നതെന്നു എനിക്കറിഞ്ഞുകൂട. സുറിയാനിക്കാരെ ഇംഗ്ലീഷുപള്ളിയിലേ ഭാഗത്തേക്കു കൊണ്ടുവരാമെന്നുള്ള വിചാരത്തോടുകൂടി പാതിരികൾ കലഹം വൎദ്ധിപ്പിക്കുന്നുമുണ്ട്."

ശങ്കുണ്ണിമേനവന്റെയും അദ്ദേഹത്തിന്റെ സഹോദരന്റെയും ഔദാൎയ്യവും ദാനശീലവും കൊച്ചിരാജ്യം മിക്കവാറും പഴഞ്ചൊല്ലായി തീൎന്നിട്ടുണ്ട്. തങ്ങളുടെ ഗൃഹങ്ങളിൽ സുഭിക്ഷമായി കരുതിയിരുന്ന മൃഷ്ടഭോജനം പങ്കുകൊള്ളുവാൻ ധാരാളം വിരുന്നുകാരല്ലാതെ ഒരുദിവസമെങ്കിലും ഉണ്ടായിട്ടില്ല. കോലാഹലമോ ആചാരമോ കൂടാതെ ഈ വിരുന്നുകാരെയൊക്കെ സൽക്കരിച്ചിരുന്നു. ഇവൎക്കു അവിടെ സ്വസ്വഗൃഹംപോലെ സൌകൎയ്യമായി പെരുമാറുകയും ചെയ്യാമായിരുന്നു. അവരിൽനിന്നു ധനസഹായമോ സമ്മാനമോ ലഭിച്ചിരുന്നവൎക്കു കണക്കില്ലായിരുന്നു. അവ

യുടെ ധർമ്മച്ചിലവിന്മേൽ അനവധി വിദ്യാർത്ഥികൾ വിദ്യാഭ്യാസം ചെയ്തിട്ടുണ്ട്. ഏതൊരു ബന്ധുവിന്റെയൊ, സ്നേഹിതന്റെയൊ കീഴുദ്യോഗസ്ഥന്റെയൊ, ആശ്രിതന്റെയൊ കുഡുംബത്തിൽ വല്ല കല്യാണമോ അടിയന്തിരമോ ഉണ്ടെങ്കിൽ അതിന്നവരിൽനിന്നു വിലയേറിയ സംഭാവന കിട്ടാതിരുന്നിട്ടില്ല. അഗതികളായ പലക്കും തങ്ങൾ ആവശ്യപ്പെടാതെയും നിരൂപിക്കാതെയും ഉള്ള സഹായം ലഭിച്ചുകൊണ്ടിരുന്നു. "൧൮൪൯ ജനവരി ൧൩-ാംനു. ആർ. ജി. യുടെ വിവാഹം. സഹോദരനും മക്കളും പോയിരുന്നു. അയാൾക്കു ൧൦൦-ക. സമ്മാനം കൊടുത്തു." "൧൮൫൦ മേയ് ൧൦-ാംനു എച്ച്. ഐ. യുടെ കുടുംബത്തിൽ കല്യാണം. ൨൫-ക. കൊടുത്തു. ഈ സമ്മാനങ്ങൾക്കു എനിക്കു നല്ല ചിലവുവരുന്നുണ്ട്." "൧൮൫൧ മേയ് ൨൮-ാംനു മൂത്തതിന്റെ അവിടുത്തെ * ഒരു അകത്തുള്ളവർ ഭർത്താവിന്റെക്രൂടെ നാളെ പുതിയ ഇല്ലത്തെക്കു പോകുകയാണ്. ഭർത്താവിന്നു സ്ത്രീധനമായി കൊടുക്കേണ്ട ൨൦൦-ക. നേടുവാൻ വയസ്സൻ മൂത്തതിനെക്കൊണ്ട് സാധിച്ചിട്ടില്ല. ഞാൻ അദ്ദേഹത്തിന്നു ൫൦-ക. കൊടുത്തു."

"൧൮൫൧ ഒക്ടോബർ ൩൦-ാംനു സാധു റൈസിന്റെ മൂന്നാമത്തെ മകൻ മരിച്ചു. ആ തന്ത ഒരു സൂക്ഷ്മവും ഇല്ലാത്തവനാണ്. അയാൾക്കു കയ്യിൽ ഒരു കാശുപോലുമില്ല. അയാൾക്കും കുട്ടികൾക്കും ശേഷക്രിയാദി ചിലവിലേക്കു ഞാൻ ൫൦-ക. അയച്ചുകൊടുത്തു."

സകല കൊച്ചി ദിവാൻജിമാരേക്കാൾ മേലെയായി ശങ്കുണ്ണിമേനവനെയാണ് യൂറോപ്യന്മാർ ബഹുമാനിച്ചിരുന്നത്. അവരുടെയിടയിൽ ഏററവും ജനസ്വാധീനവും അദ്ദേഹത്തിന്നുതന്നെയായിരുന്നു. അവരുടെ വിശേഷാവസര

* ദിവാൻജി അവർകളുടെ ഉദ്യോഗവാസസ്ഥലത്തിന്നെതിരായുള്ള ഇല്ലത്തു പാർത്തിരുന്ന ഒരു അകായിലുള്ളവരാണ്.

ങ്ങളിൽ അദ്ദേഹം ഉണ്ടായിരിക്കുന്നതുതന്നെ അവർ ബഹുമാനമായി കരുതുകയും അവരുടെ ക്ലബ്ബിൽ മെമ്പറാകുവാൻ അവർ അദ്ദേഹത്തെ നിർബ്ബന്ധിക്കുകയും ചെയ്തു. അവരുടെയിടയിൽ ഒരു കല്യാണത്തിന്നെങ്കിലും ശങ്കുണ്ണിമേനവനെക്കൊണ്ടു സാക്ഷിയായി റജിസ്റ്ററിൽ ഒപ്പിടിയിപ്പാനും വധൂവരന്മാൎക്കു ആശിസ്സുപറയിപ്പാനും അവരെക്കൊണ്ട് സാധിച്ചു. ആയതു മിസ്റ്റർ ക്ലാൎക്കും മിസ്സ് ആസ്പിൻവാളും തമ്മിൽ ഉണ്ടായ വിവാഹത്തിന്നായിരുന്നു. ഇവ നിസ്സാരസംഗതികളാണെങ്കിലും അസാധാരണവും ഗണ്യവും ആണ്. ശങ്കുണ്ണിമേനോൻ ഉദ്യോഗം ഒഴിയുന്ന അവസരത്തിൽ കൂടിയ പൊതുജനയോഗത്തിൽ യൂറോപ്യന്മാർ സാധാരണയിലധികം ഹാജരുണ്ടായിരുന്നു. ആ അവസരത്തിൽ പിരിച്ചു വരിപ്പണത്തിൽ ഉദ്ദേശം അഞ്ചിലൊരുഭാഗം അവരുടെ പക്കൽനിന്നും കിട്ടിയതായിരുന്നു.

ശങ്കുണ്ണിമേനോൻ ഒരു വലിയ പുസ്തകപാരായണക്കാരനായിരുന്നു. അദ്ദേഹത്തിൻെറ അവസാനകാലത്തു നോവലുകളും മാസികകളുംതന്നെയായിരുന്നു വായന. നല്ല കാലത്തു അദ്ദേഹത്തിൻെറ വായന കുറെക്കൂടി വിസ്താരപ്പെട്ടതായിരുന്നു. ലോകചരിത്രവും ജീവചരിത്രവും ആണ് അദ്ദേഹത്തിന്നു ഏററവും ഇഷ്ടമായിരുന്നത്. ശങ്കുണ്ണിമേനവൻെറ കാലത്തു, എറണാകളത്തുള്ള പബ്ലിക്ക് ലൈബ്രറി മററെല്ലാവരെക്കാൾ അധികം അദ്ദേഹമാണ് ഉപയോഗപ്പെടുത്തിയിരുന്നതെന്നു അതിലെ സൂക്ഷിപ്പുകാരൻ ഒരിക്കൽ പറയുകയുണ്ടായി. അഭിപ്രായങ്ങൾ എഴുതിയിരിക്കുന്നതു വായിച്ചും സ്നേഹിതന്മാരിൽനിന്നു ധരിച്ചും തനിക്കു നന്നെന്നു തോന്നിയ പുസ്തകങ്ങൾ അതാതുസമയം എഴുതി അയച്ചുവരുത്തി സ്വന്തമായ ഒരു നല്ല ലൈബ്രറിയും അദ്ദേഹം കരുതിയിരുന്നു.

കൊച്ചിരാജ്യചരിത്രത്തെപ്പററി പല വിവരങ്ങളും ശങ്കുണ്ണിമേനോൻ ശേഖരിച്ചിരുന്നു. എന്നാൽ ഭാഗ്യദോഷത്താൽ അദ്ദേഹം അതൊന്നും ഉപയോഗപ്പെടുത്തിയില്ല. വാൎദ്ധക്യം ബാധിച്ചുതുടങ്ങിയിരുന്നില്ലെങ്കിൽ, അദ്ദേഹത്തിന്റെ നാമധേയംതന്നെയുള്ള അദ്ദേഹത്തിന്റെ മിത്രമായിരുന്ന ആൾ തിരുവിതാംകൂർചരിത്രം എഴുതി പുറപ്പെടുവിച്ചപ്പോൾ അദ്ദേഹവും ആ വിഷയത്തെപ്പററി വല്ലതും എഴുതുമായിരുന്നേനെ. അദ്ദേഹത്തിന്നു അയച്ചുകൊടുത്തിരുന്ന തിരുവിതാംകൂർചരിത്രപുസ്തകത്തിൽ അരുവിലെല്ലാം സ്വന്ത അഭിപ്രായം ധാരാളം കുറിച്ചിട്ടിരിക്കുന്നതായി കണ്ടിട്ടുണ്ട്.

"ഫെബ്രുവരി ആഗസ്റ്റ് ൭-ാംനു ശങ്കുണ്ണിമേനോൻ പേഷ്കാർ എന്നെ വന്നുകണ്ടു. അദ്ദേഹത്തിന്റെ തിരുവിതാംകൂർ ചരിത്രത്തിലെ ആദ്യത്തെ അദ്ധ്യായം എന്നെ കാണിക്കുകയും ചെയ്തു. അതിനു പരിപാകതവന്നിട്ടില്ല. രാജകുടുംബം വളരെ പുരാതനമാണെന്നും സാധാരണ വിശ്വസിച്ചുവരുംപോലെ സാമാന്തജാതിയിൽപെട്ടതല്ല, ക്ഷത്രിയവംശംതന്നെയാണെന്നും കാണിക്കുവാനാണ് ശങ്കുണ്ണിമേനോന്റെ മുഖ്യ ഉദ്ദേശം എന്നു തോന്നും. അതിൽ കൊച്ചിരാജ്യത്തെപ്പററിയും അനുസാരം പറഞ്ഞിട്ടുണ്ട്. പുസ്തകം പ്രസിദ്ധപ്പെടുത്തുന്നുവെങ്കിൽ അതിനു സമാധാനം കൊടുക്കണം".

എല്ലാവരും ധരിച്ചിരിക്കുംപോലെ, ശങ്കുണ്ണിമേനവനു നല്ലവണ്ണം എഴുതുകയും ചെയ്യാം. പദപ്രയോഗത്തിലും വിഷയസംഘടനയിലും അദ്ദേഹം സമൎത്ഥനായിരുന്നു. ഇംഗ്ലീഷുഭാഷയും മലയാളഭാഷയും സുഗമമായും സുവ്യക്തമായും പ്രയോഗവൈകല്യംകൂടാതെയും അദ്ദേഹത്തിനു് എഴുതാമായിരുന്നു. ഭാഷയ്ക്കു മോടിപിടിപ്പിക്കുവാനുള്ള ശ്രമമോ

ഭാഷ ഫലിപ്പിക്കുവാനുള്ള തെരുക്കമൊ അവയിൽ കാണുന്നതല്ല. എന്നാൽ, അദ്ദേഹംതന്നെ മിക്കപ്പോഴും ആവലാതിപറഞ്ഞിരുന്നപോലെ, അദ്ദേഹം എഴുത്തിൽ സാവധാനക്കാരനായിരുന്നു. ആശയങ്ങൾ ക്രമപ്പെടുത്തുന്നതിന്നു അധികവും പദങ്ങൾ തിരയുന്നതിന്നു അതിൽ കുറച്ചും അദ്ദേഹം സമയം എടുത്തിരുന്നു. മററുവല്ല കാൎയ്യങ്ങളും തന്റെ മനസ്സു ബുദ്ധിമുട്ടിക്കുന്നുവെങ്കിൽ, സാരമേറിയ വല്ല എഴുത്തോ കുറിമാനമോ അദ്ദേഹത്തിന്നു എഴുതുവാൻ വയ്യായിരുന്നു.

"൧൮൮൫ മേയ് ൧൭-ാംനു- അവസാന അപ്പീൽകോടതിയെപ്പററി റസിഡണ്ടിന്നു അയപ്പാനുള്ള എന്റെ മറുവടി ഇവിടെ (എറണാകുളത്തു) വന്നു പൂൎത്തിയാക്കേണമെന്നു തീൎച്ചയാക്കിക്കൊണ്ട് ഞാൻ ചൊവ്വരയിൽനിന്നു പോന്നു. എന്നാൽ നിൎഭാഗ്യത്താൽ ഞാൻ പോരുംവഴി ഒരു നോവൽ വായിക്കുവാൻ തുടങ്ങി, ഈവക സംഗതികളിൽ എനിക്കു പതിവുള്ളപോലെ, അതു തീരുംവരെ മറെറാന്നിലും എനിക്കു മനസ്സുനിൽക്കുന്നില്ല." അദ്ദേഹത്തിന്റെ സകല സ്വകാൎയ്യ എഴുത്തുകളും അഫീസ് ഉദ്യോഗനിലയിലുള്ള മിക്ക എഴുത്തുകളും വ്യക്തവും ദൃഢവും ആയ സ്വന്ത കയ്യക്ഷരത്തിൽതന്നെയാണ് എഴുതിയിരുന്നത്.

ശങ്കുണ്ണിമേനോൻ ഒരു വാഗ്മിയായി ശോഭിച്ചിരുന്നില്ല. അദ്ദേഹം സ്വതവേ സങ്കോചവും ഒതുക്കവും സ്വഭാവംകൊണ്ടു ശങ്കയും തൻേറടവും ഉള്ള ഒരാൾ ആയിരുന്നു. പ്രസംഗം നടത്തുവാൻ അദ്ദേഹം ഒരിക്കലും ശ്രമിച്ചുനോക്കിയിട്ടു കൂടിയില്ല; വാസ്തവത്തിൽ വ്യാധിയെപ്പോലെ അതു ഒഴിച്ചുനിൎത്തിയതേയുള്ളു. സൈ്വരമായിരുന്നു വിശേഷംപറയുവാൻ അദ്ദേഹത്തിന്നു വളരെ താല്പൎയ്യമായിരുന്നു. നല്ല നല്ല സംഭാഷണങ്ങളിൽ അദ്ദേഹം സ

ന്തോഷിച്ചുവന്നു. എന്നാൽ മൂളികേട്ടു് തുടന്നുകൊണ്ടിരിക്കേണ്ടതിന്നു തൊട്ടുവിടുക മാത്രമേ അദ്ദേഹം സംഭാഷണങ്ങളിൽ ചെയ്യാറുള്ളൂ.

ഈ സംഗതിയിൽ സുബ്രഹ്മണ്യൻപിള്ള ഏകദേശം അദ്ദേഹത്തിനോടു യോജിച്ചിരുന്നു. മൂന്നാമതൊരാൾ കൂടാതെ ഈ ഇരുകൂട്ടരും തമ്മിൽ കൂടിയാൽ സംസാരിച്ചു് ഒച്ചയെടുക്കുന്നതിലധികം നിശ്ശബ്ദതയാണുണ്ടാകാറ്. ശങ്കുണ്ണിമേനോന്റെ ഘനവും നാടകവും അദ്ദേഹത്തിന്റെ ഉററ സ്നേഹിതന്മാരുടെ ഇടയിൽ പെടുമ്പോൾ ഇല്ലാതായിരുന്നു. എന്നാൽ അവരുടെ എണ്ണം ഏററവും പരിമിതമായിരുന്നു. അദ്ദേഹം അവരുമായി വെടിപറയുകയും സല്ലപിക്കുകയും ചെയ്തിരുന്നു. അവരുടെ നേരെ നേരമ്പോക്കു പ്രവൃത്തികൾകൂടി ചെയ്തിരുന്നു. അദ്ദേഹത്തിന്നു കുട്ടികളെ എന്തെന്നില്ലാത്ത സ്നേഹമുണ്ടായിരുന്നു. അവരുമായി നിരവധിസമയം കളയും. പ്രായംചെന്നവരുടെ സംഭാഷണത്തേക്കാൾ കുട്ടികളുടെ കൊഞ്ചലിലാണ് അദ്ദേഹം അധികം സന്തോഷിച്ചിരുന്നത്. അവരും സ്വാഭാവികമായി അദ്ദേഹത്തെ കളിക്കുട്ടിയായിത്തന്നേ കരുതിയിരുന്നു. കുട്ടികളുമായി കളിക്കുന്നതിനെപ്പററി അദ്ദേഹത്തിന്റെ ഡയറികളിൽ നിറച്ചു് എഴുതിയിരിക്കുന്നതു കാണാം. "രാവിലെ കുട്ടികളുമായി കളിച്ചു" "ഒരു മണിക്കൂർ കുട്ടികളുടെ അടുത്തു കഴിച്ചു." "പെൺകുട്ടികളുമായി കളിവാക്കുകൾ പറഞ്ഞു് ഒരു മണിക്കൂറോളം കഴിച്ചു. കുട്ടികൾ വിനോദഹേതുക്കളാണ്. സമയംകളയുവാനും ദുഃഖം തീക്കുവാനും അവർ നന്നു." "ജോലി കുറഞ്ഞും, കുട്ടികളെ ലാളിച്ചും, പെൺകുട്ടികളുമായി ശണ്ഠകൂടിയും തൃശ്ശിവപേരൂർ താമസിച്ചിരുന്ന കാലം സുഖമായി കഴിച്ചിരുന്നു."

# ൧൩. ദിവാൻ ഗോവിന്ദമേനോൻ.

ശങ്കരവാര്യരുടെ ഇളയമകനായിരുന്ന തോട്ടയ്ക്കാട്ട് ഗോവിന്ദമേനോൻ ൧൮൨൩ ആഗസ്റ്റ് ൨൭-ാം നു- എറണാകുളത്തു ജനിച്ചു. അദ്ദേഹം വളൎന്നുവന്നതും വിദ്യാഭ്യസിച്ചതും സ്വന്ത സഹോദരനൊരുമിച്ചായിരുന്നു. അദ്ദേഹത്തിൻെറ ജീവിതദശ ഏതാനുംഘട്ടംവരെ ആ സഹോദരൻെറ ജീവിതദശയുടെ നേർപകൎപ്പുതന്നെയായിരുന്നു ആ ജീവിതത്തിലെ ചിലവിവരങ്ങളും എന്തുകൊണ്ടാണ് അദ്ദേഹം ആ ഘട്ടത്തിൽ പരം ഔന്നത്യം പ്രാപിക്കാഞ്ഞത് എന്നുള്ളതും ൧൮൬൯-ൽ ശങ്കുണ്ണിമേനോൻ മിസ്റ്റർ. നെവീലിന്നു അയച്ച ഒരു സ്വകാൎയ്യഎഴുത്തിൽ വിസ്തരിച്ചുകാണുന്നുണ്ട്.

"ഞങ്ങൾ ഇരുവരും ഒരുമിച്ച് തിരുവനന്തപുരത്തു വിദ്യാഭ്യസിച്ചു. ൧൮൪൨-ൽ ഞാൻ കോഴിക്കോട്ട് സിവിൽ ജഡ്ജിയുടെ കീഴിൽ ഉദ്യോഗം സ്വീകരിച്ചപ്പോൾ അക്കാലത്തു കൊച്ചി ദിവാനായിരുന്ന അച്ഛൻെറ കീഴിൽ, എനിക്കു പകരം, ഹേഡ് പോലീസ്ഗുമസ്തനായി അയാളെ നിയമിച്ചു ഒന്നോ രണ്ടോ കൊല്ലങ്ങൾക്കശേഷം മിസ്റ്റർ മോറിസ്സിൻെറ അപേക്ഷപ്രകാരം അയാൾ കോഴിക്കോട്ടേക്കു പോകുകയും അദ്ദേഹത്തിൻെറ കോടതിയിൽ ഹാജരായി നിയമിക്കപ്പെടുകയും ചെയ്തു. അതിനുശേഷം ഉടനെ കൊച്ചിയിൽ പ്രധാനസദർ ആമീൻ കോടതിയിൽ ശിരസ്തദാരായി അയാൾ എന്നെ പിന്തുടൎന്നു. മലബാർകളക്ടർമാർ അയാൾക്കു തഹസീൽ പണികൊടുക്കാമെന്നും സിവിൽ ജഡ്ജിതൻെറ കോടതിയിലെ ശിരസ്തദാരുടെ സ്ഥാനംകൊടുക്കാമെന്നും പറയുകയുണ്ടായി. എന്നാൽ, മക്കൾ രണ്ടുപേരും വിട്ടുപിരിഞ്ഞിരിക്കുവാൻ അച്ഛൻ ഇഷ്ടപ്പെടായ്ക

നിമിത്തം കഴിഞ്ഞ പതിനഞ്ചുകൊല്ലത്തോളമായി അയാ ൾ പ്രധാനസദർ ആമീൻകോടതിയിൽ ശിരസ്തദാരായിത്ത ന്നെയിരുന്നു. അടുത്തകാലത്തു മിസ്റ്റർ ബാല്ലർസ് വള്ളുവ നാട് തഹസീൽ ഉദ്യോഗം അയാൾക്കകൊടുത്തതു അയാ ൾ കൈക്കൊള്ളുകയും യഥാൎത്ഥത്തിൽ ആ സ്ഥാനത്തേക്ക അയാളെ നിയമിക്കുകയും ചെയ്തു. എന്നാൽ, നിൎഭാഗ്യവ ശാൽ അക്കാലത്തു എനിക്ക സുഖക്കേടുപിടിച്ചു. അയാളു ടെ സഹായം എനിക്കവേണ്ടിവന്നിരുന്നതുകൊണ്ട് അ യാൾ ആ ഉദ്യോഗം രാജിവെച്ചൊഴിഞ്ഞു. കൊച്ചിയിലെ പ്രധാനസദർ ആമീൻകോടതിയിലെ ഉദ്യോഗവൎഗ്ഗത്തിൽ പെട്ട നിശ്ചയരേഖയില്ലാത്ത ജീവനക്കാരുടെ റജിസ്തരിലെ ഇതിലടക്കം ചെയ്തിരിക്കുന്ന സംക്ഷേപത്തിൽനിന്നും അ യാളുടെ സ്വഭാവവും ശേഷിയും നിങ്ങൾക്കുതന്നെ മനസ്സി ലാകുന്നതാണ്. അയാളെപ്പററി മെസ്സേഴ്സ്. മോറി സ്സ്, കല്ലൻ, ഡോസ്സ് എന്നിവർ പറഞ്ഞിരിക്കുന്ന അഭി പ്രായം ആയാളെ പരിചയമുള്ള ആരും ശരിവെക്കുമെന്നു എനിക്ക നല്ലബോദ്ധ്യവുമുണ്ട്. കഴിഞ്ഞകൊല്ലം തൃശ്ശിവ പേരൂർ ജഡ്ജിയുടെ ഉദ്യോഗം ഒഴിവുവന്നപ്പോൾ മിസ്റ്റർ. മെല്ലോൺെറ അനുഗാമിയായി അയാളെ നിയമിക്കേണ്ണ മെന്നു തിരുവുള്ളമായിരിക്കുന്ന വിവരം മഹാരാജാവുതിരുമ നസ്സുകൊണ്ട് അരുളിച്ചെയ്യുകയുണ്ടായി. എൻെറ സ്വന്ത സഹോദരനു ഉദ്യോഗം ഉണ്ടാക്കികൊടുക്കുവാൻ വേണ്ടി ആ ജഡ്ജിമാരെ ഞാനാണ് മാററിച്ചതെന്നുശങ്കിക്കുവാൻ ഇടയാക്കിത്തീൎത്തു അവരെ പിരിച്ചയച്ചതിൻെറ ബലം കു റയ്ക്കുവാൻ എനിക്കിഷ്ടമില്ലാതിരുന്നതിനാൽ ആ സ്ഥാന ത്തേക്ക ഞാൻ മറെറാരാളെ ശിപാൎശിചെയ്തു."

ഒന്നാമതായി തൻെറ അച്ഛൻെറയും പിന്നെതൻെറ സഹോദരൻെറയും സുഖസ്വൈരകല്യാണങ്ങൾക്കായി ഗോവിന്ദ

മേനോൻ തൻെറ ഉദ്യോഗസംബന്ധമായ ശ്രേയസ്സ ഉപേക്ഷിക്കുകയാണ് ചെയ്തിട്ടുള്ളത്. ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിന്ന ഒരു സബ്ജഡ്ജിയുടെയൊ ഒരു ഡെപ്യൂട്ടി കളക്ടരുടെയൊ സ്ഥാനത്ത് നിഷ്പ്രയാസം എത്താമായിരുന്നു. എന്നാൽ, സ്വന്ത ഉദ്യോഗക്കയററത്തേക്കാൾ അധികം ഗൌരവമായി തൻെറ പിതാവിൻെറയും സഹോദരൻെറയും ശരീരാരോഗ്യവും സുഖസൌകൎയ്യവും ആണ് അദ്ദേഹം കരുതിയിരുന്നത്. തൻെറ ആ പ്രവൃത്തിയിൽ സ്വഗുണഹാനി വല്ലതും ഉൾപ്പെട്ടിട്ടുണ്ടെന്ന ആരെങ്കിലും പറയുകയാണെങ്കിൽതന്നെ സ്വയം അത്ഭുതപ്പെടത്തക്കവണ്ണം അത്ര അധികം അദ്ദേഹം അവരെ ഭക്തിയോടെ സ്നേഹിച്ചിരുന്നു. ശങ്കരവാരിയൎക്ക മേന്മ അധികം മൂത്ത പുത്രനെക്കൊണ്ടായിരുന്നിരിക്കാം. എന്നാൽ, അദ്ദേഹം നിശ്ചയമായും അധികം സ്നേഹിച്ചിരുന്നത് ഇളയപുത്രനെയാണ്. ശങ്കുണ്ണിമേനവനാകട്ടെ തൻെറ സഹോദരൻെറ സഹവാസവും ശുശ്രൂഷയും ക്രമത്തിൽ കൂടാതെ നിവൃത്തിയില്ലാതായി. ഗോവിന്ദമേനോൻ തൻെറ സഹോദരൻെറ കാൎയ്യങ്ങൾ അന്വേഷിക്കുകയും, അന്യാദൃശശുശ്രൂഷാന്തിയോടും സ്നേഹഭക്തിയോടും അദ്ദേഹത്തിൻെറ ശരീരാരോഗ്യത്തിന്നും സുഖസൌകൎയ്യത്തിന്നും ശ്രദ്ധിക്കുകയും, തനിക്ക പ്രത്യേകമായിരുന്ന ശാന്തതയോടും വിനയത്തോടും അദ്ദേഹത്തിൻെറ സകല ബുദ്ധിമുട്ടുകളും ക്ലേശങ്ങളും അകററുകയുംചെയ്തിരുന്നു.

തൻെറ സഹോദരനെ ദിവാനായി നിയമിച്ചതിന്ന ശേഷവും തന്നെ അതെ ഉദ്യോഗത്തിന്ന നിയമിക്കുന്നതുവരെയും ഗോവിന്ദമേനവൻെറ ജീവചരിത്രം ശങ്കുണ്ണിമേനോൻെറ ജീവചരിത്രത്തിൽ ലയിച്ചിരുന്ന പ്രത്യേകമായി വിവരിക്കത്തക്ക വിശേഷസംഗതിയൊ പ്രവൃത്തിയോ ഒന്നും ഉണ്ടാ

യിട്ടില്ല ന്യൂനതാരഹിതമായരാജ്യഭരണംഉണ്ടാകുന്നതല്ല. ശങ്കുണ്ണിമേനവന്റെ ഭരണത്തിലും അതിനടുത്ത അററകുററങ്ങൾ ഉണ്ടായിരുന്നു. അക്കാലത്തു, രാജ്യഭരണത്തിൽ വന്നിരുന്ന അബദ്ധങ്ങൾക്കഗോവിന്ദമേനവനെ കുററം പറയുകയും അതിൽഉണ്ടായിരുന്ന ഗുണഭാഗങ്ങൾക്ക് അദ്ദേഹത്തിന്റെ സഹോദരനെ പ്രശംസിക്കുകയും ചെയ്ക പതിവായിരുന്നു.ഈ അഭിപ്രായംഅറിവില്ലാത്തവർക്കുമാത്രമല്ല ചിലറസിഡണ്ടന്മാൎക്കുകൂടി ഉണ്ടായിരുന്നു. ഗോവിന്ദമേനവനൊടുഅദ്ദേഹത്തിന്റെ പിന്നീടുള്ള കാലത്ത് അടുത്തു പരിചയപ്പെട്ടിട്ടുള്ളവർ മേൽപറഞ്ഞ അഭിപ്രായംശരിയാണെന്നുസമ്മതിക്കുന്നതല്ല.

റസിഡണ്ടന്മാൎക്ക് ഗോവിന്ദമേനവന്റെ പേരിൽ വിരോധം തോന്നത്തക്ക ഒരു നിൎഭാഗ്യസംഗതി ൧൮൭൦-ൽ സംഭവിച്ചു. പശ്ചിമതാരകയുടെ പത്രാധിപരായിരുന്ന മിസ്റ്റർ വാൽക്കർ കഷ്ടത്തിലായപ്പോൾ അയാളുടെ ചില സ്വകാൎയ്യരേഖകൾ കൊച്ചി തുറമുഖ ഉദ്യോഗസ്ഥനായിരുന്ന കാപ്ററൻ കാസ്റ്റർ എന്നാളുടെ കയ്യിൽപെട്ടു. അവയുടെ കൂട്ടത്തിൽ തിരുവിതാംകൂർ വേദാദ്രിശദാർമുതലിയാരും പി. ശങ്കുണ്ണിമേനവനും വാൽക്കൎക്ക് അയച്ചിരുന്ന ചില രാജിസമ്മതക്കത്തുകൾ ഉണ്ടായിരുന്നു. ഈ കത്തുകൾ മടക്കികൊടുക്കേണമെങ്കിൽ ൮൦൦-ക പ്രതിഫലം കൊടുക്കേണമെന്നു കാണിച്ചും, അതല്ലാത്തപക്ഷം അവ റസിഡണ്ടിന്നു് അയച്ചുകൊടുക്കുന്നതാണെന്നു ഭയപ്പെടുത്തിയും കാസ്റ്റരുടെ അളിയൻ ഈ ഉദ്യോഗസ്ഥന്മാൎക്ക് കള്ളെഴുത്തുകൾ അയച്ചു. എഴുത്തുകൾ എങ്ങനെയും കൈവശപ്പെടുത്തി കൊടുക്കേണമെന്നു മേൽപറഞ്ഞ രണ്ടു തിരുവിതാംകൂർ ഉദ്യോഗസ്ഥന്മാരും അവരുടെ സ്നേഹിതനായിരുന്ന ഗോവിന്ദമേനവനോടാവശ്യപ്പെട്ടു. അദ്ദേഹം വളരെ

പണിപ്പെട്ടു ആയതു സാധിപ്പിച്ചുകൊടുക്കുകയും ചെയ്തു. കാസ്റ്റർ ആവശ്യപ്പെട്ട പണം നൂറുകൊണ്ടു കലാശിപ്പിപ്പാനം അദ്ദേഹത്തിന്നു സാധിച്ചു. ചില സ്നേഹിതന്മാരുടെ നിർബ്ബന്ധംനിമിത്തം കാസ്റ്റർ ആ പണം അവിടത്തെ ഒരു മിത്രസംരക്ഷണസംഘത്തിന്നു കൊടുത്തു. ഈ ദുർവ്യാപാരം ക്ഷണത്തിൽ പരസ്യമായി. അതിന്മേൽ മലബാർ ഡിസ്ട്രിക്ട് മജിസ്ത്രേട്ട് അന്വേഷണം നടത്തുകയും, കാപ്ററൻ കാസ്റ്ററുടെ മേൽ കുററം സ്ഥാപിച്ച് അഞ്ഞൂറുറുപ്പിക പിഴ കല്പിക്കുകയും ചെയ്തു. എന്നാൽ, അപ്പീലിൽ കുററം ദുർബ്ബലപ്പെടുകയും പിഴ തിരിച്ചുകൊടുക്കുകയും ചെയ്തു. പക്ഷെ, കാപ്ററനെ മസലിപട്ടണത്തിലേക്കു സ്ഥലം മാററി.

ഈ സംഗതിയിൽ യഥാൎത്ഥകുററക്കാർ രണ്ടു യൂറോപ്യന്മാരായിരുന്നു; എന്നാൽ, ഈവക സംഗതിയിൽ അവർ സാധാരണ ചെയ്യുംപോലെ, ഒരു ഇൻഡ്യനെ അപരാധിയാക്കി. മിസ്റ്റർ മാക്ക്ഗ്രിഗർ ഗോവിന്ദമേനവനു വിരോധമായി റസിഡണ്ടിന്നു എഴുതിഅയച്ചു. മിസ്റ്റർ മിഞ്ചിൻ ഉടൻതന്നെ അതിനെപ്പററി ദിവാൻജിക്കു എഴുതി. "മുതലിയാരുടെ ശിക്ഷാൎഹമായ ചാപല്യംനിമിത്തം, നിങ്ങളുടെ സഹോദരൻ കാപ്ററൻകാസ്റ്ററുടെ നിഷ്ഠുരമായ തട്ടിപ്പറിക്കു അയാളെ ഏതുവിധത്തിലും സഹായിച്ചു എന്നറിയുന്നതിൽ ഞാനത്യന്തം വ്യസനിക്കുന്നു. നിങ്ങളുടെ സഹോദരൻ നിങ്ങളുമായി സഹവസിക്കുന്നതുകൊണ്ടു നിങ്ങളുടെ പേരിൽ പല ദുരഭിപ്രായങ്ങൾക്കും ഇടയായേക്കുമെന്നു നിങ്ങളെ ധരിപ്പിക്കേണ്ട ചുമതല എനിക്കുണ്ട്. ഒരു ബന്ധുവിന്റെ പ്രവൃത്തികൊണ്ടു മലിനപ്പെടത്തക്കതല്ല നിങ്ങളുടെ സ്വഭാവഗുണം എന്നു സന്തോഷപൂൎവ്വം ഞാനോൎക്കുന്നുണ്ടെങ്കിലും, നിങ്ങളുടെ സഹോദരൻ കൊച്ചിയിൽനിന്നു മാറി വേറെ വല്ല കോടതി

ക്കം പോകുകയായിരിക്കും ഏറ്റവും നല്ലതെന്നു നിങ്ങളു ടെ ഗുണത്തിനായിത്തന്നെ ഞാൻ പറയുന്നു. നിങ്ങളുടെ സുയശസ്സു കരുതിമാത്രമാണ് ഞാനിത്രത്തോളം എഴുതിയത്." ശങ്കുണ്ണിമേനവന്റെ മറുവടി അതിവിശേഷമായിരുന്നു. "എന്റെ സഹോദരന്റെ പേർ മലിനപ്പെടുത്തത്തക്ക സംഗതികൾ താങ്കളെ ധരിപ്പിച്ചിരിക്കുന്നുവെന്നു അറിയുന്നതിൽ ഞാൻ വളരെ വ്യസനിക്കുന്നു. എന്റെ പേരിൽ കാണിച്ചിരിക്കുന്ന താൽപര്യത്തിന്നു താങ്കളോടു നന്ദിപറഞ്ഞുകൊള്ളുന്നു. ഈ വക വാൎത്തകൾ തീരെ അവാസ്തവങ്ങളാണെന്നും എന്റെ സഹോദരനേക്കാൾ അധികം സത്യവും ധൎമ്മനീതികളും ഉള്ള ഒരാളെ ഇവിടങ്ങളിൽ കാണുന്നതല്ലെന്നും ഞാൻ തീൎച്ചപറയാം. താങ്കൾ അയാളുമായി അധികപരിചയമാകുമ്പോൾ ഞാനിപ്പോൾ പറയുന്നതിന്റെ വാസ്തവം താങ്കൾക്കുതന്നെ ബോദ്ധ്യമായിവരും."

ഇക്കാലത്തു ഗോവിന്ദമേനവന്റെ പ്രധാന തൊഴിൽ കാപ്പിച്ചെടി വളൎത്തൽ ആയിരുന്നു. നെല്ലിയാമ്പതിയിൽ ഒന്നാമത്തെ തോട്ടങ്ങളിൽ ഒന്നു അദ്ദേഹത്തിന്റേതായിരുന്നു. അത് യൂറോപ്യൻ കമ്പനിക്കാരുടേതുപോലെ ഒരു വിസ്താരമേറിയ തോട്ടമല്ലായിരുന്നു. എന്നാൽ, ഒതുങ്ങിയ ചിലവുകൊണ്ടും ഭരണസാമൎത്ഥ്യംകൊണ്ടും അതു സമൃദ്ധമായി നിന്ന ഇരുപത്തഞ്ചുകൊല്ലത്തിന്നിടയിൽ അസ്സലാദായമായി കുറെ ലക്ഷം ഉറുപ്പിക സമ്പാദിപ്പാൻ അദ്ദേഹത്തിന്നു സാധിച്ചു. ഭൂമിവില ഏറെക്കുറെ നിസ്സാരമായിരുന്ന കാലത്തു അദ്ദേഹം ഭൂമിയിൽ ഉറപ്പിച്ച ധനം ഒടുവിൽ സാധാരണയിലധികം ഫലപ്രദമായിപ്പരിണമിച്ചു. ഈവകയെല്ലാംകൊണ്ട് ഈ സഹോദരന്മാൎക്ക അവസ്ഥയിൽ കഴിയുന്നതിന്നും അതെസമയംതന്നെ തങ്ങളുടെ കുടുംബത്തിലേക്ക കാൎയ്യമായ സ്വത്തു സമ്പാദിക്കുന്നതിന്നും സാധിച്ചു.

മുപ്പതുകൊല്ലം ഉദ്യോഗംഭരിച്ചശേഷം ഗോവിന്ദമേനോൻ ൧൮൬൦-ൽ ജൂൺമാസത്തിൽ അടുത്തുൺപററി പിരിഞ്ഞു. ശങ്കുണ്ണിമേനവന്നു ഉദ്യോഗം ഒഴിവാതെ നിവൃത്തിയില്ലെന്നുവന്നു. അതേസമയംതന്നെ അദ്ദേഹത്തിന്റെയും ഉദ്യോഗം ഒഴിവുവന്ന സംഗതിയായിരിക്കാം ദിവാൻജിയുടെ സ്ഥാനത്തു പിന്നൊരാളെ വെക്കേണ്ടു കാൎയ്യത്തിൽ അദ്ദേഹത്തിന്റെ പേർ മഹാരാജാവു തിരുമനസ്സിലേക്കു ഒന്നാമതായി തോന്നിച്ചതു്. അദ്ദേഹത്തിന്റെ സഹോദരനെ അറിഞ്ഞിരുന്നിടത്തോളം കാലവും അത്രത്തോളം അടുത്തും മഹാരാജാവുതിരുമനസ്സുകൊണ്ടു് അദ്ദേഹത്തിനെ അറിഞ്ഞിരുന്നു. പ്രാപ്തിക്കേടുകൊണ്ടൊ അവസരക്കുറവുകൊണ്ടൊ അല്ല, തന്റെ സ്വമനസ്സാലുള്ള തീൎപ്പുകൊണ്ടാണ്, ബ്രിട്ടീഷുദ്യോഗത്തിൽ കയററംകിട്ടാതിരുന്നതെന്നും അദ്ദേഹത്തിനറിയാമായിരുന്നു. അതെങ്ങനേയുമിരിക്കട്ടെ ഗോവിന്ദമേനോൻ അദ്ദേഹത്തിന്റെ സഹോദരനെ പിന്തുടരേണമെന്നു മഹാരാജാവുതിരുമനസ്സുകൊണ്ടു തീൎച്ചയാക്കിയിരുന്നു. ഇതു പലക്കും അത്ഭുതമായിരുന്നു. എന്നാൽ, എല്ലാവരേക്കാൾ അധികം അത്ഭുതപ്പെട്ടതു ഗോവിന്ദമേനോൻതന്നെയായിരുന്നു. ൧൮൬൦ ജൂൺ ൧-ാംനു- ശങ്കുണ്ണിമേനോൻ എഴുതിയിരിക്കുന്നു. "ഉച്ചതിരിഞ്ഞു് ഞാനും സഹോദരനും തിരുമുമ്പാകെ ചെന്നു മുഖം കാണിച്ചു. ദിവാനുദ്യോഗം സ്വീകരിക്കരുതെ എന്നു അവിടന്നു സഹോദരനോടു കല്പിച്ചു ചോദിക്കുകയും മുമ്പൊരിക്കൽ അവിടെ ഉണൎത്തിച്ചിരുന്നപോലെ അതിനു തനിക്കു മോഹമില്ലെന്നും ആ ഉദ്യോഗം തൃപ്തികരമായി വഹിക്കുവാൻ തനിക്കു തക്ക പ്രാപ്തിയില്ലെന്നും എന്നാൽ, തിരുമനസ്സുകൊണ്ടു കല്പിക്കുന്നപക്ഷം വിരോധമില്ലെന്നും അയാൾ ബോധിപ്പിക്കുകയും ചെയ്തു. അങ്ങനെതന്നെ തിരുവുള്ളമായിരിക്കുന്നു

വെന്നും, സഹോദരനു എന്റെ ഉപദേശവും സഹായവും ഉണ്ടായിരിക്കുകയും കീഴ്ക്കടെ കഴിഞ്ഞിരുന്നപോലെ സകലവും നടക്കുകയും ചെയ്യുമെന്നു അവിടെക്കു ബോദ്ധ്യമായിരിക്കയാൽ ഇനി സ്വസ്ഥമായി എന്നെ ഉദ്ദ്യോഗം ഒഴിയുവാൻ അനുവദിക്കുന്നതാണെന്നും മഹാരാജാവുതിരുമനസ്സു കൊണ്ടു അരുളിച്ചെയ്തു." ഗോവിന്ദമേനവന്റെ പേരിൽ വിരോധമുണ്ടെന്നു പരക്കെ അറിഞ്ഞിരുന്നവനായി അപ്പോൾ റസിഡണ്ടായിരിപ്പാനിടയായ മിസ്റ്റർ മാക്ക്ഗ്രഗറിന്റെ ഭാവം എന്തായിരിക്കുമെന്നു തിരുമനസ്സിലേക്കു സന്ദേഹമുണ്ടായിരുന്നു. ഗോവിന്ദമേനോനെ ദിവാൻജിയായി തിരഞ്ഞെടുക്കുവാൻ തിരുമനസ്സിലേക്കു തോന്നിയ കാരണങ്ങൾ അവിടന്നു റസിഡണ്ടിനു അയച്ച തിരുവെഴുത്തു തീട്ടരത്തിലെ താഴെ പറയുന്ന ഖണ്ഡത്തിൽനിന്നും അറിയാവുന്നതാണ്.

"ഇനിയൊരാളെ അന്വേഷിക്കേണ്ട കാലമായി. മലയാളവും സംസ്കൃതവും ഒഴികെ മറ്റൊരു ഭാഷയും നമുക്കറിഞ്ഞുകൂടാത്തതിനാലും, അതിനുംപുറമെ, രാജ്യതന്ത്രജ്ഞനാണെന്നുള്ള ഭാവം സ്വയം നമുക്കില്ലാത്തതിനാലും സത്യം, വിവേകം, സാമർത്ഥ്യം എന്നിതുകളിൽ നമുക്കു പൂർണ്ണബോദ്ധ്യമുള്ള ഒരാളെ ദിവാനായി നിയമിക്കേണ്ടതു ആവശ്യമാണ്. ദിവാൻപേഷ്കാർ ശങ്കരയ്യർ സത്യവാനും അസാരം പ്രാപ്തിയുള്ളവനും ആണെന്നിരിക്കിലും അദ്ദേഹത്തിന്റെ വിവേകത്തിലും സാമർത്ഥ്യത്തിലും നമുക്കത്ര വിശ്വാസംപോരാ. കീഴുദ്ദ്യോഗസ്ഥനായി അയാൾ നല്ലവണ്ണം ശോഭിക്കും. എന്നാൽ ഭരണനേതൃത്വം അയാൾക്കു കൊടുക്കുന്നതു നന്നായിരിക്കുമെന്നു നമുക്കു തോന്നുന്നില്ല. ഇതിനൊക്കെപ്പുറമെ, നാട്ടിലെ ക്ഷേമത്തിൽ താല്പര്യവും രാജസമ്മതി നേടുന്നതിൽ ശുഷ്കാന്തിയും ഒരു നാട്ടുകാരനെപ്പോലെ മററാ

ക്കും ഉണ്ടാകുന്നതല്ലായ്കനിമിത്തം നമ്മുടെ ദിവാൻ ഒരു നാട്ടുകാരൻതന്നെയായിരിക്കേണമെന്നാണ് നമ്മുടെ ആഗ്രഹം.

"ഇങ്ങനെ അവശ്യം വേണ്ട എല്ലാ യോഗ്യതകളും തികഞ്ഞതായി ഇപ്പോഴത്തെ ദിവാന്റെ സഹോദരനായ ഗോവിന്ദമേനോൻ എന്നൊരാൾ മാത്രമുള്ളതായിട്ടാണ് നാം അറിയുന്നത്. അയാളുടെ സഹോദരന്നു സിദ്ധിച്ചിരുന്ന അതേ വിദ്യാഭ്യാസം അയാൾക്കു സിദ്ധിച്ചിട്ടുണ്ട്. ആ സഹോദരനെ വളൎത്തിയിരിക്കുന്ന ധൎമ്മനീതികളിൽതന്നെയാണ് അയാളെയും വളൎത്തിയിരിക്കുന്നത്. നാം അയാളെ ബാല്യംമുതല്ക്കേ അറിയും. നമുക്ക് അയാളിൽ വളരെ വിശ്വാസം ഉണ്ട്. അയാൾ മുപ്പതുകൊല്ലത്തോളം ബ്രിട്ടീഷുദ്യോഗത്തിൽ ഇരുന്നിരുന്നുവെന്നു താങ്കൾക്കറികയും ചെയ്യാം. അയാളുടെ അച്ഛൻ കഴിഞ്ഞുപോയ ശങ്കരവാരിയർ ദിവാൻജിയുടെ കീഴിലും രണ്ടുകൊല്ലത്തോളം അയാൾ ജോലിയെടുത്തിട്ടുണ്ട്. അയാൾ ഇതേവരെ നോക്കിയിരുന്ന ഉദ്യോഗങ്ങൾ ഏറെക്കുറെ പ്രാധാന്യം കുറഞ്ഞവയാണെന്നുള്ളതു വാസ്തവംതന്നെ; എന്നാൽ, അയാൾ കഴിഞ്ഞുപോയ ശങ്കരവാരിയർ ദിവാൻജിയുടെ കൂടെയും, പിന്നീട് ഇപ്പൊഴത്തെ ദിവാൻജിയുടെ കൂടെയും താമസിച്ച് വളരെക്കാലത്തോളം നാട്ടിൽ നടക്കുന്നതെന്തെല്ലാമെന്നറിഞ്ഞിരിക്കയാൽ, ദിവാനുദ്യോഗം നോക്കുകയും തന്റെ പിതാവിന്റെയും സഹോദരന്റെയും മാൎഗ്ഗം തുടൎന്നു അവരെ അനുസരിക്കുകയും ചെയ്യുവാൻ അയാൾക്കുസമം മററാരുമില്ലെന്നാണ് നമ്മുടെ ബോദ്ധ്യം. ഒരു സഹോദരനല്ലാതെ മററാൎക്കും അത്ര സ്വാതന്ത്ര്യത്തോടെ ലഭിക്കുവാൻ സാധിക്കാത്ത ഉപദേശവും സഹായവും ആവശ്യമുള്ളപ്പോൾ ഇപ്പൊഴത്തെ ദിവാൻജിയുടെ അടുക്കൽനിന്നും അയാൾക്കു ലഭിക്കുമെന്നുള്ള ഗുണംകൂടി ഉണ്ട്.

മഹാരാജാവുതിരുമനസ്സുകൊണ്ട് ആളെ തിരഞ്ഞു വെച്ചത് മദിരാശിഗവമ്മേണ്ട് സമ്മതിച്ചിരിക്കുന്നുവെന്നും, "ശങ്കുണ്ണിമേനവനെപ്പോലെ വിശ്വസ്തനായ ഒരു മന്ത്രി ഇല്ലാതാകുന്നതിൽ തിരുമേനിയോടുകൂടി ഞാൻ സഹതപിക്കുന്നു. അയാളുടെ ബന്ധുവായി തിരുമേനിക്കു വിശ്വാസമായ ഒരാൾ അയാളെ പിന്തുടരുന്നതിൽ സന്തോഷിക്കുകയും ചെയ്യുന്നു. ആശിച്ചിരിക്കുംപോലെ ഈ നിയമനംകൊണ്ടു രാജ്യക്ഷേമവും ഭരണഗുണവും ഉണ്ടായി ആയവ ഈ നിയമനം യഥാർത്ഥമാക്കിത്തീർക്കുമെന്നു ഞാൻവിശ്വസിക്കുകയും ചെയ്യുന്നു." എന്നും റസിഡണ്ട് മറുപടിയയച്ചു അതനുസരിച്ച് ഗോവിന്ദമേനോൻ ൧൮൭൯-ആഗസ്റ്റ് ൨൨-ാംനു- ദിവാനുദ്യോഗം കയ്യേൽക്കുകയും ചെയ്തു.

ഗോവിന്ദമേനവൻെറ നിയമനം വളരെ അത്ഭുതവും കുറെ തൃപ്തികേടും ജനിപ്പിച്ചു. എന്നാൽ, സംസ്ഥാനത്തുദ്യോഗം വഹിച്ചിരുന്ന യൂറോപ്യൻ ഉദ്യോഗസ്ഥന്മാർ ഉൾപ്പെടെ പലരും അത്യുത്സാഹമായി കൊണ്ടാടി. ആ സഹോദരനെ വളരെ കാലത്തോളം ഗാഢമായി അറിഞ്ഞിരുന്ന ഏകയോഗ്യപുരുഷനു ആ നിയമനം ഒട്ടും അത്ഭുതജനകമായി തോന്നിയില്ല. അക്കാലത്തു ബറോഡയിൽ ദിവാൻജി-പ്രതിരാജാവായിരുന്ന സർ. ടി. മാധവറാവു താഴെ പറയുംപ്രകാരം എഴുതിഅയച്ചു "ഇപ്പോൾ കിട്ടിയവർത്തമാനപത്രങ്ങളിൽനിന്നും നിങ്ങളെ കൊച്ചിരാജ്യത്തു ദിവാനായിനിയമിച്ചവിവരം അറിഞ്ഞിരിക്കുന്നു. ഈ പ്രധാനാവസരത്തിൽ ഞാൻ ഹൃദയപൂർവ്വം അനുമോദിക്കുന്നു. ദീർഘകാലം ആ ഉയർന്ന ഉദ്യോഗം നിങ്ങൾ ഭരിക്കേണമെന്നു ഞാൻ ആശംസിക്കുകയും ചെയ്യുന്നു. നിങ്ങളുടെ ഉദ്യോഗത്തിൽ മുൻഗാമികളായിരുന്ന മഹിമയേറിയ നിങ്ങളുടെ പിതാവും ഭ്രാതാവും വളരെ കൊല്ലങ്ങളോളംചെയ്തു പോ

ന്നിരിക്കുന്ന വിലയേറിയ കൃത്യങ്ങൾ നിങ്ങളും ചെയ്തുവൎദ്ധിപ്പിക്കുമെന്നതിന്നു സംശയമില്ല......"

ഗോവിന്ദമേനവൻെറ രാജ്യഭരണത്തിൽ ആദ്യം മൂന്നോ നാലോ കൊല്ലത്തോളം, മേൽപറഞ്ഞതുപോലെ, അദ്ദേഹത്തിൻെറ സഹോദരനിൽനിന്നും വലിയ സഹായം അദ്ദേഹത്തിന്നു ലഭിച്ചിരുന്നു. അതുപ്രത്യേകിച്ചും തിരുവിതാംകൂറുമായുള്ള അതിൎത്തിത്തൎക്കവിഷയങ്ങളിലാണ്. ഒരു മുക്കാൽ നൂററാണ്ടോളം ഈ വക തൎക്കങ്ങൾ രണ്ടുസംസ്ഥാനങ്ങളും തമ്മിൽ തീക്ഷ്ണമായ എഴുത്തുകുത്തുകൾക്കു വിഷയമായും ഇരുകക്ഷികൾക്കും ഉപദ്രവജനകമായും ഇരുന്നിരുന്നു. മദിരാശിഗവൎമ്മെണ്ടിൻെറ പ്രേരണയിൽ, ൧൦൩൩-ൽ തൎക്കങ്ങൾ മദ്ധ്യസ്ഥതയാൽതീരുമാനിക്കുവാൻ ഇരുകക്ഷികളും സമ്മതിക്കുകയും, അതനുസരിച്ച് മദ്ധ്യസ്ഥനായി മിസ്റ്റർ. ഐ. സി. ഹാനിങ്ടനെഗവൎമ്മെണ്ടുനിയമിക്കുകയും ചെയ്തു. ഇരു കക്ഷികളുടെയും അവകാശവാദങ്ങൾ കേട്ടശേഷം രണ്ടു സംസ്ഥാനങ്ങളുടെയും അതിൎത്തി മുഴുവൻ മദ്ധ്യസ്ഥൻ വേർതിരിച്ചു. മദ്ധ്യസ്ഥൻെറ കരാർപ്രകാരം ആ മദ്ധ്യസ്ഥൻെറ തീൎപ്പു അവസാനമായിട്ടുള്ളതായിരുന്നു. അഞ്ചെണ്ണമുണ്ടായിരുന്ന മേൽക്കോയ്മവാദങ്ങളിൽ മദ്ധ്യസ്ഥൻെറ തീൎപ്പു മദിരാശിഗവൎമ്മെണ്ടിലേക്കു അപ്പീൽ ബോധിപ്പിക്കാവുന്നതായിരുന്നു. ഈ വാദങ്ങൾ— ഇടിയറമാടിനും അതിന്നു സമീപമുള്ള ദേശത്തിനും ഉള്ള രാജാധികാരം ഇരിങ്ങാലക്കുടെ കൂടൽമാണിക്കം ക്ഷേത്രംവക കാൎയ്യഭരണത്തിന്നു തച്ചുടയകയ്മൾ സ്ഥാനത്തേക്കു ആളെ അവരോധിക്കുവാൻ തിരുവിതാംകൂറിലേക്കുള്ള അധികാരം, എളങ്കുന്നപ്പുഴ, അന്നമനട, പെരുമനം എന്നീക്ഷേത്രങ്ങൾ വകയായുള്ള ചില വില്ലേജുകളിലെ രാജാധികാരവും ആ വക ക്ഷേത്രങ്ങളും അവയിലെ സ്വത്തും കൈകാൎയ്യം ചെയ്യുവാനുള്ള അധികാരവും സംബന്ധിച്ചായിരുന്നു. ഇല്ലാതെ തൎക്കം കൊച്ചിക്ക

നുകൂലമായിട്ടാണ് മദ്ധ്യസ്ഥൻ തീരുമാനിച്ചത്. എന്നാൽ, മദിരാശിഗവൎമ്മെണ്ട അദ്ദേഹത്തിന്റെ വിധിമാററി തൊട്ടുകിടക്കുന്ന പ്രദേശംകൂടാതെ ഇടിയറമാട് മാത്രം തിരുവിതാംകൂർവകയാണെന്നു തീൎപ്പുകല്പിച്ചു. തച്ചുടയകയ്മളെ അവരോധിക്കുവാൻ തിരുവിതാംകൂറിലേക്കുള്ള അധികാരം ഒന്നാം ക്ലാസ്സിലും അപ്പീലിലും സ്ഥിരപ്പെടുത്തി. മററുമൂന്നു ക്ഷേത്രങ്ങളുടെയും സംഗതിയിൽ മേൽക്കോയ്മസ്ഥാനം കൊച്ചിരാജ്യത്തേക്കാണെന്നും ആണ് വിധികല്പിച്ചത്. തീരുമാനം ആകപ്പാടെ കൊച്ചിരാജ്യത്തേക്കു സന്തോഷാവഹമായിരുന്നു. എളങ്കുന്നപ്പുഴ, അന്നമനട എന്നീക്ഷേത്രങ്ങളിലെ കൈകാൎയ്യകൎത്തൃത്വാവകാശം അസൌകൎയ്യമായിട്ടുള്ളതാണെന്നു തിരുവിതാംകൂറിലേക്കുവേഗത്തിൽ ബോദ്ധ്യംവരികയും കുറച്ചുകൊല്ലം കഴിഞ്ഞശേഷം അവ വിട്ടുകൊടുക്കുകയുംചെയ്തു.

ഗോവിന്ദമേനവന്റെ മുൻഗാമിയുടെ കാലത്തു ആലോചനയിൽ ഇരുന്നിരുന്ന കോടതിസംബന്ധമായ നവീകരണം അദ്ദേഹം നിവൎത്തിച്ചു. ൧൦൪൭-ലെ ൧-ാംറെഗുലേഷനാൽ ൧൯൨൨-ൽ തിരുമുമ്പാകെയുള്ള അപ്പീൽകോടതി ഏൎപ്പെടുത്തി. അതനുസരിച്ച്, ചിലതരം കേസ്സുകളിലുള്ള അപ്പീൽ അപ്പീൽകോടതിയിലെ ഒരു ജഡ്ജി തന്നെ കേട്ടു തീൎച്ചവരുത്തേണ്ടതാക്കിയിരുന്നു. ആ തീൎപ്പിൽനിന്നും ഒരു അപ്പീൽ തിരുമുമ്പാകെയുള്ള കോടതിയിൽ ബോധിപ്പിക്കാം. ആയതു് സാധാരണമായി അപ്പീൽ കോടതിയിലെ മററുരണ്ടു ജഡ്ജിമാരും, കേട്ടു തീൎച്ച വരുത്തേണ്ടതും, സൎക്കാർ കക്ഷിചേരാത്ത കേസ്സുകളിൽ ആരണ്ടുജഡ്ജിമാരും ദിവാനൊന്നിച്ച് അപ്പീൽകേട്ടു തീരുമാനിക്കേണമെന്നു കല്പിക്കുവാൻ ദിവാൻജിക്കു അധികാരമുണ്ടായിരിക്കുന്നതും ആണ്. അവരുടെ തീരുമാനം സ്ഥിരപ്പെടുത്തുവാൻ ദിവാൻജിമുഖാന്തരം തിരുമനസ്സുന്ന

ത്തിച്ച് അവിടെനിന്നും കല്പിച്ചു സ്ഥിരപ്പെടുത്തിയശേഷം മാത്രം വിധിപറയേണ്ടതും ആണ്. രണ്ടുകൊല്ലത്തിനു ശേഷം, ബ്രിട്ടീഷിൻഡ്യൻ ആക്റ്റുകളിൽനിന്നും പകർത്തി യോജിപ്പിച്ച പോലീസ് റഗ്ഗുലേഷൻ, കൊച്ചിശിക്ഷാനിയമം, ക്രിമിനാൽ നടവടിനിയമം എന്നീവക നിയമങ്ങൾ ഏർപ്പെടുത്തി. നീതിന്യായഭരണത്തിലെ ക്രിമിനാൽവകുപ്പു ആസകലം ഭേദപ്പെടുത്തി. പുതിയ രീതികളിൽ ഒരു പോല്ലീസ്സൈന്യം നിർമ്മിച്ചു. താസിൽദാരന്മാരുടെ പോലീസുകൃത്യങ്ങളും ദിവാൻജിയുടെ മജിസ്ത്രേട്ടധികാരസംബന്ധമായ ജോലികളും ഇല്ലാതാക്കി. പുതിയ നിയമപ്രകാരം താസിൽദാരന്മാരെ കീഴ്മജിസ്ത്രേട്ടന്മാരായി നിയമിക്കുകയും ആദ്യവിചാരണാധികാരത്തോടും അപ്പീലധികാരത്തോടുംകൂടി രണ്ടു പേഷ്കാരന്മാരേയും ഡിസ്ത്രിക്ട് മജിസ്ത്രേട്ടന്മാരാക്കുകയുംചെയ്തു.

ഗോവിന്ദമേനവൻെറ കാലത്തു പലപ്രകാരത്തിലുള്ള അഭിവൃദ്ധിയുണ്ടായിട്ടുണ്ട്. ഉണ്ടായിരുന്ന പാഠശാലകൾ പരിഷ്കരിച്ചു പഠിപ്പു കുറെക്കൂടി ഉയൎന്ന തരത്തിലാക്കി. പെൺകുട്ടികൾക്കു ഇംഗ്ലീഷുപാഠശാലകൾ ആദ്യമായി തുടങ്ങി. സഹായധനം കൊടുക്കുന്നതിനുള്ള നിയമം നടപ്പാക്കുകയും സഹായധനം ലഭിക്കുന്ന ലിസ്റ്റിൽ പല പാഠശാലകളും ഉൾപ്പെടുത്തുകയുംചെയ്തു. തൃപ്പൂണിത്തുറയും, ഇരിഞ്ഞാലക്കുടയും, കുന്നംകുളത്തും, ചിററൂരും ആയി നാലു പുതിയ ആസ്പത്രികൾ ഏർപ്പെടുത്തി. നല്ല നല്ല സൎക്കാർ കെട്ടിടങ്ങൾ ധാരാളം പണിയിച്ചു. മൂലത്തുറ അണ പുതുക്കി. ചിററൂർ വെള്ളംവിട്ടു നനക്കുന്നതിനുള്ള സമ്പ്രദായം വിസ്താരപ്പെടുത്തി. സംസ്ഥാനത്തുനിന്നും ആകെയുള്ള മുതലെടുപ്പ് പതിമൂന്നിൽചില്വാനം ലക്ഷത്തിൽനിന്നും പതിനേഴിൽചില്വാനത്തോളമായി. സംസ്ഥാനത്തേക്കു ചി

ലവുകഴിച്ചു ബാക്കിയുള്ള ആദായം ഇരുപത്തെട്ടുലക്ഷത്തിൽനിന്നും മുപ്പത്തെട്ടുലക്ഷത്തോളമായി.

൧൮൨൯-ൽ തന്റെ സഹോദരൻ മരിച്ചതിനുശേഷം ഗോവിന്ദമേനവൻ തന്റെ ഏറ്റവും ഏറിയ ഉദ്യോഗത്തിൽനിന്നു ഒഴിഞ്ഞാൽ കൊള്ളാമെന്നുണ്ടായിരുന്നു. എന്നാൽ മഹാരാജാവു അതിനനുവദിച്ചില്ല. അദ്ദേഹത്തിന്റെ സഹോദരനിൽ ഉണ്ടായിരുന്നിടത്തോളം വിശ്വാസവും പ്രീതിയും തിരുമനസ്സിലേക്കു അദ്ദേഹത്തിന്റെ പേരിലും ഉണ്ടായിരുന്നു. എന്നാൽ അവിടന്നു അദ്ദേഹത്തിന്നു അത്രത്തോളം യോഗ്യതയുള്ളതായി കരുതിയിരുന്നില്ല. റസിഡണ്ട് മിസ്റ്റർ മാക്ക്ഗ്രഗർ അദ്ദേഹത്തിനു ശല്യമുണ്ടാക്കിയേടനെ. എന്നാൽ അയാൾ ൧൮൨൯-ൽ കാലെത്തന്നെസംസ്ഥാനത്തുനിന്നുംപോയി. ശങ്കുണ്ണിമേനവന്റെകയ്യെഴുത്തുപുസ്തകങ്ങളിൽനിന്നും താഴെ എടുത്തെഴുതുന്നസംക്ഷേപം മാക്ക്ഗ്രഗറിന്റെ പ്രകൃതിയും ഭാവവും വെളിവാക്കുന്നതാണ്. "൧൮൨൯ ജൂൺ ൨൯-ാംനു. ഈ റസിഡണ്ട് മഹാമര്യാദകെട്ടവനായിത്തീരുന്നുണ്ട്. അമീനാദാരെ ദ്രോഹിച്ചിട്ടുണ്ടോ എന്നറിയുവാൻ അയാളെ വൈദ്യനെക്കൊണ്ടു പരിശോധിപ്പിക്കേണമെന്നു മാത്രമല്ല ഭാഷയറിയാവുന്ന വല്ല യൂറോപ്യൻ ഉദ്യോഗസ്ഥന്റെ മുമ്പാകെവെച്ച് ആയാളുടെ വായ്മൊഴി എടുക്കേണമെന്നുകൂടി അയാൾ ശങ്കരയ്യനോട് പറയുന്നു. കളവായ വായ്മൊഴി പേഷ്കാർ എഴുതിയുണ്ടാക്കുമെന്നു അയാൾ വിചാരിക്കുന്നതിന്റെ ദോഷത്വം നോക്കു" "൧൮൨൯ മേയ് ൨൦-ാംനു. പ്രത്യേക അപ്പീലുകളെപ്പററിയുള്ള കാര്യം ഇത്ര വളരെക്കാലമായിട്ടും തീരുമാനിക്കാതെ കിടക്കുന്നതിനു തിരുമനസ്സിലെ ഗവർമ്മെണ്ടിന്റെ പേരിൽ കുററം കണ്ടു കൊണ്ടു അതിനെപ്പററി മിസ്റ്റർ. മാക്ക്ഗ്രിഗർ ദിവാൻജിക്കെഴുത്തയച്ചിരിക്കുന്നു. വാസ്തവത്തിൽ ആ കാര്യത്തിൽ കാലതാമസത്തിന്നു

ള്ള കാരണം മുഴുവൻ അയാളാണ്. ഞാനൊരു ക്ലിപ്തസംഗതിയെപ്പററി അയാളോടു പറഞ്ഞിട്ടു ഒരു കൊല്ലത്തിലധികമായിട്ടും അയാൾ ഇനിയും മറുവടി അയച്ചുതന്നിട്ടില്ല. ഉദ്യോഗനിലയിലുള്ള എഴുത്തുകുത്തുകളിൽ അയാൾ വളരെ നീരസം ജനിപ്പിക്കുന്നു."

"൧൮൮൦ ജൂലായി ൨൦-ാംനു. രാജ്യകാര്യങ്ങളിൽ തിരുമനസ്സിന്റെ അടുത്തു ദുരുപദേശം ചെയ്യുന്നവെന്നു ചെറുവത്തൂർ നമ്പൂതിരിയുടെ മേൽ കുററം ചുമത്തികൊണ്ടും, തീവണ്ടിവഴിയെപ്പററിയുള്ള ആലോചന സമ്മതിക്കാത്തപക്ഷം, അതിനെപ്പററി കൂടുതൽ അന്വേഷണം നടത്തുകയും ഗവമ്മേണ്ടിലേക്കു റിപ്പോർട്ടുചെയ്യുകയും ചെയ്യുമെന്നു ഭയപ്പെടുത്തികൊണ്ടും മിസ്റ്റർ മാക്ഗ്രഗർ എന്റെ സഹോദരനു അൎദ്ധഉദ്യോഗനിലയിൽ ഒരു എഴുത്തയച്ചിരിക്കുന്നു. ആ വലിയ ഉത്തരവാദത്തിനു തിരുമനസ്സിലെ സമ്മതം സിദ്ധിച്ചേ ഇരിക്കു എന്നു അയാൾ തീച്ചപ്പെടുത്തിയിരിക്കുന്നപോലെ തോന്നുന്നു. ആ സംഗതി സാധിപ്പിക്കുന്നതിന്നു മേൽപറഞ്ഞപ്രകാരം ഭയപ്പെടുത്തിനോക്കുവാനും അയാൾ ശങ്കിക്കുന്നില്ല." മഹാരാജാവ് അതിനെ തീരെ ഗണിച്ചില്ല.

അയാളുടെ പിൻഗാമിയായിരുന്ന മിസ്റ്റർ ഹാനിങ്ടൺ അത്യന്തം സൽസ്വഭാവിയായിരുന്നു. അയാൾക്കു നല്ല കൃത്യാവബോധവും ഉണ്ടായിരുന്നു. അയാൾ അദ്ദേഹത്തോടു സ്നേഹനിലയിൽ പെരുമാറുകയും അദ്ദേഹത്തെ വളരെ സഹായിക്കുകയും ചെയ്തു. ചില്ലറ ബുദ്ധിമുട്ടുകൾ ധാരാളമുണ്ടായിരുന്നെങ്കിലും, ഗോവിന്ദമേനവന്റെ കാലം പ്രത്യേകം കഷ്ടപ്പാടുള്ളതെന്നല്ലായിരുന്നു.

൧൮൮൮ ഏപ്രിൽമാസത്തിൽ മഹാരാജാവു തിരുമനസ്സിലേക്കു അത്യന്തം ശീലായ്മയായി. തിരുവാലസ്യം ക്രമത്തിൽ അധികമായി. ജൂൺമാസത്തിൽ അവിടന്നു തീപ്പെ

ട്ടുകയും ചെയ്തു. ആ തിരുമേനിയുടെ . `യ വീരകേരളവൎമ്മരാജാവു സ്ഥാനാരോഹണം ചെയ്തു. കുഴപ്പം ലഹളയ്ക്കുശേഷം ഗോവിന്ദമേനവനെ മുഖംകാണിക്കുവാൻ അനുവദിച്ചിരുന്നില്ലെങ്കിലും, ഇപ്പോൾ സന്തോഷപൂൎവ്വം ഈ തിരുമനസ്സുകൊണ്ട് അനുഗ്രഹത്തെ കൈക്കൊണ്ടു. അവിടുന്നു സിംഹാസനാരോഹണം ചെയ്തു നാലുമാസത്തിന്നു ശേഷം, ഉദ്യോഗമൊഴിയുവാൻ കല്പിച്ചനുവാദമേകേണമെന്നു ഗോവിന്ദമേനോൻ തിരുമനസ്സറിയിച്ചു. എന്നാൽ കുറെക്കാലംകൂടി ഉദ്യോഗം ഭരിക്കേണമെന്നു തിരുമനസ്സുകൊണ്ടു നിൎബ്ബന്ധിച്ചരുളിച്ചെയ്തതേയുള്ളു. പിന്നീടുവന്ന ജൂലായിമാസത്തിൽ ഗോവിന്ദമേനോൻ ഒന്നുകൂടി സങ്കടമുണൎത്തിച്ചു. തിരുമനസ്സുകൊണ്ട് ഉദ്യോഗം ഒഴിയുവാൻ കല്പിച്ചനുവദിക്കുകയും ചെയ്തു. അതിനെപ്പററി ഗോവിന്ദമേനോൻ താഴെ കാണുന്നപ്രകാരം റസിഡണ്ടിന് എഴുതി അയച്ചു. "മഹാരാജാവു തിരുമനസ്സുകൊണ്ടു് എന്നോടു സ്നേഹപൂൎവ്വം സംസാരിച്ചുവെന്നും, ഞാനുദ്യോഗമൊഴിയുവാനിച്ഛിക്കുന്നതിൽ അവിടേക്കുള്ള മനസ്താപത്തേയും തക്ക പിൻഗാമിയെ ലഭിക്കുവാനുള്ള ബുദ്ധിമുട്ടിനേയും പററി അരുളിച്ചെയ്യുകയുണ്ടായിയെന്നും സന്തോഷപൂൎവ്വം ഞാൻ താങ്കളെ അറിയിക്കുന്നു. ഒരു വിദേശിയനെ ഇറക്കുമതി ചെയ്യുന്നതിൽ അവിടേക്ക് ഇഷ്ടമില്ലെന്നും, ജോലിയിൽ ഇരിക്കുന്ന ആരെയാണ് തിരഞ്ഞെടുക്കേണ്ടുതെന്നു താങ്കളുമായി ആലോചിച്ചു തീൎച്ചപ്പെടുത്തുന്നതാണെന്നും, ഉദ്യോഗത്തിലില്ലെങ്കിലും ഞാൻ ഗുണദോഷോപദേശം ചെയ്ത് അവിടത്തെ സഹായിക്കേണമെന്നും അവിടന്ന് അരുളിച്ചെയ്യുകയുണ്ടായി.'' അതനുസരിച്ച്, ദിവാൻജിയായി പത്തുകൊല്ലം ഉദ്യോഗംഭരിച്ചശേഷം ൧൮൭൯-ൽ ഗോവിന്ദമേനോൻ ഉദ്യോഗത്തിൽനിന്നൊഴിഞ്ഞു. അന്നു

അദ്ദേ                  അറുപത്തിനാലാമത്തെ ജന്മനക്ഷത്രം കഴിഞ്ഞു കുറച്ചുദിവസമേ ആയിരുന്നുള്ളൂ.

പല സംഗതികളിലും ഗോവിന്ദമേനവന് അദ്ദേഹത്തിന്റെ സഹോദരനേക്കാൾ യോഗ്യത കുറഞ്ഞിരുന്നു. ബുദ്ധിസാമർത്ഥ്യം അത്രത്തോളമില്ലായിരുന്നു. എന്നാൽ, അദ്ദേഹത്തിന്നു അസാമാന്യമായ സാമാന്യബുദ്ധിയും അദ്വിതീയമായ യുക്തികൌശലവും ഉണ്ടായിരുന്നു. ചരിത്രവിഷയത്തിലല്ലാതെ പഠിച്ചറിവുള്ള ഒരാളാണെന്നു അദ്ദേഹത്തിനെ പറഞ്ഞുകൂട. ചരിത്രം, പ്രത്യേകിച്ചും യൂറോപ്യൻചരിത്രം, അദ്ദേഹത്തിന്നു കേമമായിട്ടല്ലെങ്കിലും, വിശാലമായിട്ട് അറിയാമായിരുന്നു. അദ്ദേഹത്തിന്നു അങ്ഗ്ലിഷ്ഷമായും സുലഭമായും എഴുതാമായിരുന്നെങ്കിലും, എഴുതാമെന്നുള്ള ധൈര്യമുണ്ടായിരുന്നില്ല. ഉദ്യോഗനിലയിലുള്ള ഒരു പ്രധാന എഴുത്തെങ്കിലും അദ്ദേഹം സ്വയം എഴുതിയുണ്ടാക്കിയിട്ടുണ്ടോ എന്നു സംശയമാണ്. എന്നാൽ അദ്ധ ഉദ്യോഗനിലയിലും സ്വകാര്യനിലയിലും അദ്ദേഹത്തിന്നു ധാരാളം കത്തിടപാടുകൾ ഉണ്ടായിരുന്നു. ഭംഗിയും വേച്ച്യയും ഉള്ള ഇംഗ്ലിഷുഭാഷയിൽ വ്യക്തവും നല്ലതും ആയ കയ്യക്ഷരത്തിൽ അദ്ദേഹം എഴുതിയിരിക്കുന്ന അദ്ദേഉദ്യോഗനിലയിലുള്ളതും സ്വകാര്യമായുള്ളതും ആയ എഴുത്തുകൾ വായിക്കുവാൻ സദാ രസമുള്ളവയാണ്. ഒരു ഭരണകർത്താവിന്റെ നിലയിൽ, കൊച്ചിരാജ്യചരിത്രത്തിൽ പ്രധാനമായി ശോഭിക്കത്തക്ക യാതൊന്നും അദ്ദേഹം ചെയ്തു വെച്ചിട്ടില്ല. രാജ്യഭരണചക്രം തന്റെ സഹോദരൻ നിൎമ്മിച്ച രഥനേമിയിൽനിന്നു തെററാതെ തെളിക്കുന്നതുകൊണ്ടുതന്നെ അദ്ദേഹം നല്ലവണ്ണം തൃപ്തിപ്പെട്ടു. ഇതു് അദ്ദേഹത്തിന്നു പ്രായേണ സാധിക്കുകയും ചെയ്തു.

ഗോവിന്ദമേനോൻ സൽഗുണസമ്പൂൎണ്ണനായിരുന്നു. ഇക്കാലത്തു തീരെ ദുൎല്ലഭമായിട്ടുള്ളതും പൂൎവ്വികന്മാൎക്കുണ്ടാ